ട്ടുകൂടി മനോധർമ്മം ഉപയോഗിച്ച് ഒരു നായികയുടെ കോപത്തെ വേറെ കവികൾ വർണ്ണിച്ചു ഫലിപ്പിച്ചിട്ടുണ്ടോ എന്നു സംശയമാണ്. ഈ ഗദ്യം അത്രയ്ക്ക് ആസ്വാദ്യമായിരിക്കുന്നു. ഇപ്രകാരം ശ്ലോകം മൂന്നും ദീപിപ്പിക്കത്തക്ക വിധം കോപോദ്വേഗത്തോടുകൂടി പുറപ്പെട്ട ദേവി "സാക്ഷാൽ ത്രൈലോക്യനാഥപ്രണയിനി! ഗിരിരാജാത്മജേ! കൈതൊഴുന്നേൻ" ഇത്യാദി രാജാവിന്റെ ഭക്തിപൂർണ്ണമായ സ്തോത്രം കേട്ട ഉടനേതന്നെ "കണ്ണിലെത്തുംമദ്ധ്യേ താനേ ബലാൽ പോയൊരു കലുഷതമസ്സുകട"യായി "ഉദ്യൽകാരുണ്യവാരാകരതിരകളിലാറാടി മുങ്ങിക്കളിക്കും ചിത്തേ ഹൃദ്യം പ്രസാദശ്രീ"യെ വഹിക്കുന്നു. ഭർത്താവായ ശിവന്റെ അനുനയോക്തികൊണ്ടു ശാന്തയാകാത്ത ദേവി ഭക്തമൌലിയായ ശതസോമന്റെ വാക്കു കേട്ട് അതിവേഗം പ്രസന്നയാകുകയാണല്ലോ ചെയ്യുന്നത്. ഇവിടെ മലപോലെ വന്ന ദേവിയുടെ കോപം മലർപോലെ പോയി എന്നു കാണാം. ദേവിയുടെ അതിരില്ലാത്ത ഭക്തജനവാത്സല്യത്തെ, "കണ്ണിലെ.....,യൊരു" "ഉദ്യൽ........ചിത്തേ" എന്നിങ്ങനെ അല്പം ചില പദങ്ങളെക്കൊണ്ടു കവി വെളിവാക്കിയിരിക്കുന്നതു രസകരമായിട്ടുണ്ട്. പിന്നീട് "ദമ്പത്യോഃ കലഹശ്ചൈവ പരിണാമേന കിഞ്ചന" എന്ന ലോകസ്വഭാവം അനുസരിച്ചു ദേവി ഭർത്താവിനോടു "വൻപ്രസാദം കോലു"ന്നു. ഇങ്ങനെ ഇടയിൽ അമംഗലമായി കടന്നുകൂടിയ ഒരു രംഗം പിന്നീട് അത്യന്തം ശുഭമായി പര്യവസാനിക്കുന്നു.

കവിയ്ക്കു യോഗം, തന്ത്രം മുതലായ ശാസ്ത്രങ്ങളിൽ ഉള്ള പരിചയത്തെയും വൈദഗ്ദ്ധ്യത്തെയും പ്രകാശിപ്പി

ക്കുന്ന പല ഭാഗങ്ങളും ചെല്ലൂരുനാഥോദയത്തിലുണ്ട്. ശതസോമതപോവർണ്ണനം കവിയുടെ യോഗശാസ്ത്രജ്ഞതയെ വിശദമാക്കുന്നു. ഏതാദൃശഭാഗങ്ങളിൽ നിന്നു വിവിധശാസ്ത്രജ്ഞനാണു നമ്മുടെ ഗ്രന്ഥകാരൻ എന്നു വെളിപ്പെടും.

സാഹിത്യകുശലൻ ശ്രീമാൻ ടി. കെ. കൃഷ്ണമേനോൻ അവർകൾ ബി. ഏ. വ്യാഖ്യാനാർത്ഥം എന്നെ ഏല്പിച്ചതും ഒടുവിൽ "ചെല്ലൂരുനാഥോദയംപ്രബന്ധം. നമശ്ശിവായ. 'കരകൃതമപരാധം ക്ഷന്തുമർഹന്തി സന്തഃ' ശുഭമസ്തു. വീരകേരളതമ്പുരാൻ പണ്ടാരവക ഗ്രന്ഥം, മുത്തു എഴുതിയതു്" എന്നു എഴുതിയിരിക്കുന്നതും ആയ ചെല്ലൂരുനാഥോദയത്തിന്റെ ഒരു കയ്യെഴുത്തുപുസ്തകമാണ് എന്റെ വ്യാഖ്യാനത്തിന്ന് ആശ്രയം. 'കരകൃതമപരാധ'വും 'പാഠവൈകല്യ'വും ധാരാളമുണ്ടായിരുന്ന ആ പുസ്തകത്തിൽ ചില അംശങ്ങൾ അപൂർണ്ണങ്ങളുമായിരുന്നു. എന്നാൽ പിന്നീടു കമ്മിററിക്കാര്യാലയത്തിൽ സൂക്ഷിച്ചുവച്ചിരിക്കുന്ന ഒരു താളിയോലഗ്രന്ഥവുമായി ഒത്തുനോക്കി അപപാഠാദിദോഷങ്ങളെ പരിഹരിച്ചിട്ടുണ്ട്.

വ്യാഖ്യാനത്തിൽ മൂലത്തിന്റെ അർത്ഥം അന്വയക്രമത്തിന്നു പ്രതിപാദിക്കുന്നതിന്നും, അസാധാരണങ്ങളായ ഗുണങ്ങളേയും ദോഷങ്ങളേയും പ്രത്യേകം എടുത്തു കാണിക്കുന്നതിന്നും, അത്യാവശ്യം എന്നു തോന്നിയ സന്ദർഭങ്ങളിൽ ഗ്രന്ഥാന്തരങ്ങളിൽനിന്നു യുക്തങ്ങളായ ഭാഗങ്ങൾ ഉദ്ധരിച്ചു മൂലത്തിന്റെ ആശയം സുഗമമാക്കുന്നതിന്നും, പദപ്രയോജനം ചിന്തിക്കുന്നതിന്നും, നിഗൂഢഭാവങ്ങളും സാരാംശങ്ങളും പ്രകാശിപ്പിക്കുന്നതിന്നും ഞാൻ

സശ്രദ്ധം ശ്രമിച്ചിട്ടുണ്ട്. സൎവ്വോപരി വ്യാഖ്യാനം 'നാതിസംക്ഷേപവിസ്തര, മായിരിക്കണമെന്ന വിചാരവും എനിക്കുള്ളതാകുന്നു. എൻെറ ശ്രമം എത്രത്തോളം ഫലവത്തായിട്ടുണ്ടെന്നു നിശ്ചയിക്കേണ്ട ഭാരം മാന്യവായനക്കാൎക്കാകയാൽ എനിക്ക് അതിനെപ്പററി ഒന്നും തന്നെ പറയേണ്ടതായിട്ടില്ല.

ഖ്യാതമായ പെരുഞ്ചെല്ലൂരു ക്ഷേത്രത്തിൻെറ പൌരാണികമാഹാത്മ്യത്തെ പ്രതിബിംബിപ്പിക്കുന്നതും, ഭാഷാപ്രബന്ധങ്ങളുടെ സമുദായത്തിൽ പ്രശംസനീയമായ സ്ഥാനത്തിന് അവകാശം സിദ്ധിച്ചിരിക്കുന്നതുമായ ചെല്ലൂരുനാഥോദയത്തിൻെറ ഈ പ്രസിദ്ധീകരണം അതിനെ സംബന്ധിച്ചിടത്തോളവും ഒരു നൂതനജന്മലാഭമായി കരുതാവുന്നതാകുന്നു. അതിനിടവരുത്തിയ കമ്മിററി കേരളീയരുടെ ശാശ്വതാഭിനന്ദനത്തിനു പാത്രമായിരിക്കുന്നു എന്നു ദൃഢമായി അഭിപ്രായപ്പെടാം. ഈ ഗ്രന്ഥത്തിനു വ്യാഖ്യാനം നിൎമ്മിക്കുവാൻ പ്രേരിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്ത കമ്മിററിയോട് എനിക്കുള്ള അഗാധമായ കൃതജ്ഞതയെയും ഇവിടെ പ്രകാശിപ്പിച്ചുകൊള്ളുന്നു.

എന്ന്,

വയ്ക്കം,<br>115 മീനം 17. } വടക്കുങ്കൂർ രാജരാജവൎമ്മ ഇളയരാജാ.

# ചെല്ലൂർനാഥോദയം

## പ്രബന്ധം.

രുദ്രാണീപങ്കജിന്യാം നളിനമലർ മുക-
ർന്നും നറുന്തേൻ നുകർന്നും
ചിത്താനന്ദം കലർന്നും കളിതടവി മദി-
ക്കും മഹാരാജഹംസം
ഭക്തന്മാരാം പ്രകാരം ദിനമനു വിളയാ-
ടുന്ന കാരുണ്യലക്ഷ്മീ-
നിത്യസ്ഥാനം തൊഴുന്നേനരചെരുകിന ചെ-
ല്ലൂരധീശം ഗിരീശം. ൧

ആദ്യമായി ഗ്രന്ഥകർത്താവു സ്വചികീർഷിതമായ ഗ്രന്ഥത്തിന്റെ നിർവ്വിഘ്നപരിസമാപ്തിക്കായിക്കൊണ്ട് 'ആശീർന്നമസ്ക്രിയാവസ്തുനിർദ്ദേശോ വാപി തന്മുഖം' എന്ന ശിഷ്ടാചാരമനുസരിച്ചു വസ്തുനിർദ്ദേശരൂപമായി ചെല്ലൂർഗ്രാമപരദേവതയായ ശ്രീപരമേശ്വരനെ വന്ദിക്കുന്നു.

ഞാൻ ഗിരീശം=ശിവനെ. 'ഗിരീശോ ഗിരിശോമൃഡഃ' എന്ന് അമരം. തൊഴുന്നേൻ = ഭക്തിയോടുകൂടി വന്ദിക്കുന്നു. മഹാരാജഹംസം നിത്യസ്ഥാനം ചെല്ലൂരധീശം എന്നീപദങ്ങൾ ശിവന്റെ വിശേഷണങ്ങൾ. രുദ്രാണീ............മദിക്കും എന്ന പദം മഹാരാജഹംസത്തിന്റെ വിശേഷണം. രുദ്രാണി=ശ്രീപാർവ്വതിയാകുന്ന, പങ്കജിന്യാം = താമരപ്പൊയ്കയിൽ, നളിനമലർ = താമരപ്പൂവ്, മുകർന്നും= ചുംബിച്ചും, നറുന്തേൻ=നിർമ്മലമായ തേൻ, നുകർന്നും=ആസ്വദിച്ചും, ചിത്താനന്ദം=മനസ്സിൽ സന്തോഷം, കലർന്നും=കൂടിച്ചേർന്നും, കളിതടവി=കളിച്ചുകൊണ്ട്, മദിക്കും=മദത്തെ പ്രാപിക്കുന്നവനായ, മഹാരാജ

ഹംസം=മഹാനായിരിക്കുന്ന രാജഹംസം=ഹംസശ്രേഷ്ഠനായും, ഭക്ത.... ..................വിളയാടുന്ന=ഭക്തന്മാർ ദിവസന്തോറും കഴിയുന്നതുപോലെ ലീലചെയ്യുന്ന, കാരുണ്യ....................സ്ഥാനം=ദയാസമ്പത്തു എന്നും നാശമില്ലാതെ പരിലസിക്കുന്ന സ്ഥാനമായും, ഉരപെരുകിന...........രധിശം=ഏററവും കേളികേട്ട ചെല്ലൂരുഗ്രാമത്തിൻെറ പരദേവതയായും ഇരിക്കുന്ന ശിവനേ എന്നത്ഥം. അലങ്കാരം രൂപകം. വൃത്തം സ്രഗ്ദ്ധര. 'വിഷയ്യഭേദതാദ്രൂപ്യരഞ്ജനം വിഷയസ്യ യൽ രൂപകംതൽ' എന്നു രൂപകത്തിനും, 'മ്രഭ്നൈര്യാനാം ത്രയേണ ത്രിമുനിയതികൃതാ സ്രഗ്ദ്ധരാ കീത്തിതേയം' എന്നു സ്രഗ്ദ്ധരയ്ക്കും ലക്ഷണം.

ദേവീപയ്യായമായ 'രുദ്രാണി'പദംകൊണ്ടു ഗ്രന്ഥം ആരംഭിച്ചിരിക്കുന്നതു മംഗലസിദ്ധിക്കുവേണ്ടിയാകുന്നു.

'ദേവതാവാചകാശ്ശബ്ദാ യേ ച ഭദ്രാദിവാചകാഃ
തേ സൎവ്വേ നൈവ നിന്ദ്യാഃസ്യുർലിപിതോ ഗണതോപി വാ.

എന്ന ശാസ്ത്രം അങ്ങനെ ചെയ്യുന്നതിൻെറ പ്രാധാന്യം വെളിപ്പെടുത്തുന്നു. 'ശ്രിയഃ പതിഃ ശ്രീമതി ശാസിതും ജഗത്' ഇത്യാദി പദ്യത്തിൽ ശ്രീപദപ്രയോഗംകൊണ്ടു മാഘവും 'ശ്രിയഃ കുരൂണാമധിപസ്യ' എന്നു തുടങ്ങി കിരാതാൎജ്ജുനീയവും ആരംഭിച്ചിരിക്കുന്നതു നോക്കുക. ചെല്ലൂരുനാഥനായ ശിവനു മഹാരാജാവ് എന്നു ഒരു പേർ കൂടിയുണ്ട്. അതിനേക്കൂടി സൂചിപ്പിക്കുന്നതിനാണ് 'മഹാരാജ' എന്ന പദം പ്രയോഗിച്ചിരിക്കുന്നത്.

ഇക്കാണായോരു പുംസാം കനമിയലിന ദൈ-
വാനുകൂല്യം വരുംനാ-
ളുൾക്കാമ്പിന്നുള്ള കാംക്ഷാസരണികൾ സുഖമേ
തോഴ! സാധിക്കുമല്ലോ
മുഖ്യേ ചെല്ലൂരമാം ധാമനി ഹരകൃപയാ
ശൈവബിംബപ്രതിഷ്ഠാ-
സൽക്കൎമ്മം പണ്ടു സൂൎയ്യാന്വയമണി ശതസോ-
മന്നു കൈവന്നപോലെ. ൨

3

തോഴ=അല്ലയോ സ്നേഹിതാ, ഇക്കാണായോരുപുംസാം=ഇക്കാണുന്ന ജനങ്ങൾക്കെല്ലാം, കനമിയലിന=ഗൌരവത്തോടുകൂടിയ, ദൈവാനുകൂല്യം=ഈശ്വരന്റെ അനുഗ്രഹം, വരും നാൾ=വരുന്ന ദിവസം, ഉൾക്കാമ്പി.........സുഖമേ=മനസ്സിൽ വിചാരിക്കുന്ന ഏതു തരത്തിലുള്ള ആഗ്രഹവും യാതൊരു ബുദ്ധിമുട്ടും കൂടാതെ സാധിക്കുമല്ലോ; നിശ്ചയമായും സാധിക്കും. മുഖ്യേ.............ധാമനി=കേരളത്തിലെ അറുപത്തിനാലു ഗ്രാമങ്ങളിലും വച്ചു പ്രധാനമായ പെരുഞ്ചെല്ലൂരുഗ്രാമത്തിൽ, ഹരകൃപയാ=ശ്രീപരമേശ്വരന്റെ കരുണകൊണ്ടു, സൂര്യ..........മണി സൂര്യവംശരാജാക്കന്മാരിൽ ശ്രേഷ്ഠനായ, "ജാതൌ ജാതൌ യദുൽകൃഷ്ടം തത്സർവ്വം രത്നമിഷ്യതേ," എന്ന കവിവാക്യം ഇവിടെ സ്മരിക്കേണ്ടതാകുന്നു. ശതസോമനു=ശതസോമൻ എന്ന രാജാവിന്, ശൈവ..........കർമ്മം=പരമശിവന്റെ ബിംബം പ്രതിഷ്ഠിക്കുക എന്ന സൽക്കർമ്മം, പണ്ടു =മുൻകാലത്തു, കൈവന്നപോലെ=ചെയ്യുവാൻ സാധിച്ചതുപോലെ എന്നു പൂർവ്വാർദ്ധത്തോടു സംബന്ധം. ശിവന്റെ അനുഗ്രഹം നിമിത്തം ശതസോമൻ എന്ന രാജാവിനു പെരുഞ്ചെല്ലൂർക്ഷേത്രത്തിൽ ശിവബിംബം പ്രതിഷ്ഠിക്കുന്നതിനു സാധിച്ചതുപോലെ ഈശ്വരാനുഗ്രഹം ഉണ്ടാകുമ്പോൾ ആർക്കും ഏതു പ്രയാസമേറിയ കാര്യവും സാധിക്കും എന്നു സാരം. ഈ ശ്ലോകത്തിന്റെ പൂർവ്വാർദ്ധത്തിൽ ഈശ്വരാനുഗ്രഹത്തിന്റെ മാഹാത്മ്യം ഉപദേശിക്കുകയും ഉത്തരാർദ്ധത്തിൽ അതിനുദാഹരണം പറയുകയും ചെയ്യുന്നു. പെരുഞ്ചെല്ലൂരുക്ഷേത്രത്തിലെ ശിവപ്രതിഷ്ഠയാണു പ്രസ്തുത ചമ്പുവിലെ പ്രതിപാദ്യവസ്തുവെന്നും ഉത്തരാർദ്ധത്തിൽ സൂചിപ്പിക്കപ്പെട്ടിരിക്കുന്നു.

ഭാഷാചമ്പുക്കളിൽ കവി ഒരു സ്നേഹിതനോടു പറയുന്നതായി സങ്കല്പിച്ചുകൊണ്ടാണു കഥ ആരംഭിക്കുന്നതു്. ആ സ്നേഹിതനെ ഉദ്ദേശിച്ചു തോഴ എന്ന പദം ഈ ശ്ലോകത്തിൽ പ്രയോഗിച്ചിരിക്കുന്നു. ചാക്യാന്മാരുടെ കൂത്തിലെ കഥാവതരണസ്വഭാവവും സദസ്സിൽ ഇരിക്കുന്ന ഒരു സ്നേഹിതനോടു പറയുന്ന രീതിയിലാകുന്നു. ഈ രീതിയാണു ചമ്പുക്കളിലെ പ്രസ്തുതസ്വഭാവത്തിനു ആസ്പദം.

ശ്രീകൈലാസാദ്രിശൃംഗേ കനകമയമഹാ-
മന്ദിരേ തോഴ! മെല്ല-
ന്നാകമ്രാംഗീമെടുത്തത്തിരുമടിയിൽ നിജ-
പ്രേയസീമദ്രികന്യാം

# 4

ലോകാനാം നാഥനാകാംക്ഷയൊടണിമുഖവും
പാൎത്തു പേൎത്തും പുണൎന്ന-
ങ്ങേകാന്തേ വാണിരിന്നു പുരരിപുഭഗവാൻ
പൂൎണ്ണകാരുണ്യധാമാ. ൩

ലോകാനാം നാഥൻ=ലോകങ്ങൾക്കെല്ലാം ഈശ്വരനായും, 'ലോകാനാമേകനാഥം പദതളിരിൽ വിളങ്ങും ജനാനാം' എന്നു ഭാഷാരാമായണം ചമ്പുവിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. പൂൎണ്ണകാരുണ്യധാമാ=പരിപൂൎണ്ണമായ ദയയ്ക്കു് ഇരിപ്പിടമായും, പുരരിപു=അസുരന്മാരായ പുരന്മാരെ ദഹിപ്പിച്ചവനായും, ഭഗവാൻ ഐശ്വൎയ്യസിദ്ധിയോടുകൂടിയവനായും, ഭഗത്തോടുകൂടിയവൻ ഭഗവാൻ. 'തദസ്യാസ്ത്യസ്മിന്നിതി മതുപ്പ്'' എന്നു പാണിനിസൂത്രം.

''മാഹാത്മ്യസ്യ സമഗ്രസ്യ ധൈൎയ്യസ്യ യശസഃശ്രിയഃ
കാമസ്യാഥ പ്രയത്നസ്യ ഷണ്ണാം ഭഗഇതിശ്രുതിഃ''

എന്നു ഭഗപദത്തിന്റെ അൎത്ഥം.

''ഐശ്വൎയ്യം ശങ്കരാദീശ്വരവിനിയമനം
വിശ്വതേജോഹരാണാം
തേജസ്സംഹാരിവീൎയ്യം വിമലമപി യശോ
നിസ്പൃഹൈശ്ചോപഗീതം
അംഗാസംഗാ സദാ ശ്രീരഖിലവിദസി ന
ക്വാപി തേ സംഗവാൎത്താ
തദ്വാതാഗാരവാസിൻ മുരഹര ഭഗവ-
ച്ഛബ്ദമുഖ്യാശ്രയോസി''

എന്ന നാരായണീയപദ്യവും ഇവിടെ സ്മരിക്കുന്നതു യുക്തമായിരിക്കും. ഭഗവച്ഛബ്ദസിദ്ധിക്കുവേണ്ട യോഗ്യതകളെല്ലാം പരമശിവനും ഉണ്ടെന്നു 'ഭഗവാൻ' എന്ന പദം ദ്യോതിപ്പിക്കുന്നു. ശ്രീകൈലാസാ.........മന്ദിരേ എന്ന ഭാഗം ശ്രീപരമേശ്വരന്റെ ഐശ്വൎയ്യത്തേയും ലോകാനാംനാഥൻ എന്ന പദങ്ങൾ 'ഐശ്വൎയ്യം..........നിയമനം' എന്ന അൎത്ഥത്തേയും പുരരിപുപദം 'വിശ്വതേ.........വീൎയ്യം' എന്ന അൎത്ഥത്തേയും ധ്വനിപ്പിക്കുന്നു. 'അംഗാസംഗാസദാശ്രീ' എന്ന ഭാഗത്തിന്റെ അൎത്ഥം 'മെല്ലെ.... .. ... പുണൎന്ന' എന്ന ഭാഗത്തിൽ ധ്വനിപ്പിച്ചിരിക്കുന്നു. ഇ

പ്രകാരം 'ഐശ്വര്യം' ഇത്യാദി നാരായണീയപദ്യത്തിന്റെ അർത്ഥം തന്നെ ഈ ശ്ലോകത്തിൽ കവി പ്രതിപാദിച്ചിരിക്കുന്നുവെന്നു സ്മരിക്കേണ്ടതാകുന്നു.

സാനന്ദം കേളികോലും പ്രമഥപരിവൃഢ-
ശ്രേണിയും ഭക്തിഭാജാം
നാനാമംഗല്യഗീതസ്തുതികളുമിളകും
വാദ്യനിർഘോഷവായ്പും
മാനഞ്ചിന്തും കുമാരദ്വിപമുഖചരിത-
പ്രൌഢിയും നന്ദികേശൻ
താനും മമ്മാ! വൃഷക്കൂററനമൃഷിപടലീ-
സേവയും വാഴ്ത്തവല്ലേൻ. ൪

സാനന്ദം ..................ശ്രേണിയും = സന്തോഷത്തോടുകൂടി ഓരോ കളികളിൽ ഏർപ്പെട്ടിരിക്കുന്ന പ്രമഥപരിവൃഢന്മാരുടെ കൂട്ടവും, പ്രമഥപരിവൃഢന്മാർ=പ്രമഥന്മാരിൽ ശ്രേഷ്ഠന്മാർ. പ്രമഥന്മാർ=ശിവന്റെ പാർശ്വവർത്തികളായ നന്ദികേശ്വരാദിഭൂതങ്ങൾ. 'പ്രമഥാഃസ്യുഃ പാരിഷദാഃ' എന്നു അമരം. "രുദ്രദ്വേഷിണഃ പ്രമഥന്തീതി പ്രമഥാഃ" എന്നു ടീകാസർവ്വസ്വം. രുദ്രദ്വേഷികളെ പ്രമഥിക്കുന്നവർ പ്രമഥന്മാർ. ഭക്തിഭാജാം=ഭക്തിയോടുകൂടിയവർ, ഭക്തന്മാർ ആയ ജനങ്ങളുടെ നാനാ...............കളും=പല പ്രകാരത്തിലുള്ള ഈശ്വരസ്തോത്രങ്ങളും, ഇളകും=ഇളകുന്ന സ്വസ്ഥാനങ്ങളിൽനിന്നു ഇളകി അടിച്ചുകൊണ്ടിരിക്കുന്നതായ പടഹാദി വാദ്യങ്ങളുടെ ശബ്ദഘോഷത്തിന്റെ വായ്പും=കൂടുതലും, മാനഞ്ചിന്തും=ബഹുമാനം പരത്തുന്ന, കുമാര.............. പ്രൌഢിയും=സുബ്രഹ്മണ്യന്റേയും ഗണപതിയുടേയും വിവിധങ്ങളായ പ്രവൃത്തികളുടെ ഉൽക്കഷവും, നന്ദികേശൻതാനും=നന്ദികേശനും, വൃഷക്കൂററനും=ശിവവാഹനമായ വലിയ കാളയും, ഋഷി..............സേവയും= നാരദാദിമഹർഷിമാരുടെ ഈശ്വരഭജനവും കൈലാസപർവ്വതത്തിങ്കൽ വർത്തിക്കുന്നു എന്നർത്ഥം. മമ്മാ!=ആശ്ചര്യദ്യോതകമായ പദം. ഭാഷാചമ്പുക്കളിൽ ധാരാളമായി പ്രയോഗിച്ചുകാണുന്ന ഒന്നാണു പ്രസ്തുതപദം. വാഴ്ത്തവല്ലേൻ=ഇവിടെപ്പറഞ്ഞ വിശേഷങ്ങളെല്ലാം വർണ്ണിക്കുന്നതിന് എനിക്കു വാക്സാമർത്ഥ്യമില്ല എന്നു സാരം. പൂർവ്വശ്ലോകത്തിൽ ശിവന്റെ

യും ശ്രീപാൎവ്വതിയുടേയും സ്ഥിതിയെ പ്രതിപാദിച്ചു. ഈ പദ്യത്തിൽ ശിവപാൎശ്ചവൎത്തികളായ ഭൂതാദികളുടേയും മററും അധിവാസത്തെ വൎണ്ണിച്ചിരിക്കുന്നു എന്നു കാണേണ്ടതാകുന്നു.

ഗദ്യം — ഹരഹര ശിവശിവ പുകഴ്‌വാൻ പണിപണി. മേലേമേലേ ചതുരതകോലും കൈലാസാദ്രിമഹത്വമൊരോന്നോ. വെള്ളവെള്ള വിലസിന കാന്തിപരമ്പരകൊണ്ടു ജഗത്രിതയത്തെ വെളുപ്പിലൊളിപ്പിച്ചുന്നതിതങ്ങിന ശൃംഗശതങ്ങളിലെങ്ങുമിരുന്നുടനിന്ദ്രിയതുരഗാൻ നിട്ടതമടക്കിപ്പെരിയ സമാധിയുറച്ചു തപസ്ഥിതിചെയ്തുക്കേവലപൂൎണ്ണചിദാനന്ദമയം നിത്യനിരഞ്ജനനിൎമ്മലസാരം ബ്രഹ്മസനാതനമുള്ളിലുപാസിച്ചുമൃതതരംഗിണിനടുവിലിറങ്ങപ്പരമാനന്ദമിയന്നു വസിക്കും മുനിജനനിവഹം കുഹചന ഭാഗേ. താവിന ഭംഗ്യാ താഴ്വരതന്നിലുദാരലതാഭവനങ്ങളിലോരോ വിദ്യാധരിമാർ നിജനിജകാന്തന്മാരൊടു കൂടിക്കാമവിനോദകലാകൌശലവും പ്രേമരസേന വളൎത്തുവളൎത്തങ്ങിടയിട മെല്ലെ വല്ലകി വായിച്ചഭിനവശിവചരിതോൽക്കരഗീതം പാടുന്നതു കേട്ടോടിയണഞ്ഞച്ചെവിയും കൂൎപ്പിച്ചുൽഗ്രസ്തം തൃണകബളത്തെയുമാശു മറന്നാനന്ദസുധാരസപരമാസ്വാദാവിദിതശങ്കം മൃഗകുലമഖിലം നിഷ്പന്ദതയാ നില്ക്കുമ്പോഴും ത്രിഭുവനജനനീകൃത്രിമപുത്രകഹരിണകിശോരകസങ്കരശങ്കാമകമേ തടവിപ്പുവഴികളൈവാൻ പേടിച്ചധികം വിധുരതയോടു നടന്നീടും ചില ശബരസമൂഹം കുഹചന ഭാഗേ. വൻപുമികക്കും നായാടികളും നായ്ക്കൂട്ടവുമായ് നിലവിളി നിവിരെ നടത്തി നികാമം പ്രകടിതരഭസം വില്ലു കുലച്ചുടനമ്പുമെടുത്തക്കതിരപ്പുറമേ പെരുമാറീടും ഭൂതാധീശചരമൃഗയാകളകളരീതി ചെവിക്കൊണ്ടഴൽപെട്ടീടും മൃഗകുലധാവന

വാചാലിതവനമങ്ങൊരു ഭാഗം. ക്രൂരതകോലും ക്രുളീ ഭ്രുതപിശാചങ്ങളുമായ്ക്കേളികലൻണിഗഗനാംബരവും ചാൎത്തിക്കൊണ്ടക്കചഗിരിയുഗളെ കുടൎമാലകളും തുടരെ യണിഞ്ഞു മദമെട്ടീടും കംഭീശചരനാം കമ്പിയുമിട്ടു നിറമെറുമമ്പിളികലയെകീറിക്കൊണ്ടു കടിച്ചുകണക്കെ നീ ണ്ടു വളഞ്ഞു ഭയങ്കരമേറും (ദംഷ്ട്രകളും) തീപ്പിണർ ചിന്നും കണ്ണുകൾ മൂന്നും ചെമ്പിച്ചീടിന തലമുടിയും പൂണ്ടങ്ങൊ ടിങ്ങൊടാൎത്തു നടക്കും കാളീഘോരതരാട്ടഹസോൽക്കര മുഖരമൊരേടം. പൃഥുലത തങ്ങിന ഗദയും തണ്ടുകളില യ്യൂരീടിന വന്മരവും ചില വട്ടപ്പാറകളിത്തരമോരോനാ യുധമാക്കിക്കൈയ്യിലെടുത്തും തമ്മിലൊരോരോ വിരുതു പറഞ്ഞക്കിഴമേലൊത്തിച്ചാട്ടങ്ങളൊടിയുമലറിക്കൊണ്ടൊരു ഭീഷണികാട്ടിക്കാട്ടിലകമ്പുക്കാനകൾ കാട്ടികൾ പന്നി കൾ ശരഭം വമ്പുലി കരടികൾ കേസരി കാസരമെട്ടടി മാനെന്നിത്തരമോരോ വനമൃഗജാലം കേളീകലയാ ക്രുദ്ധ ത്തോടേ പിടിപെട്ടടനേ മൃഷ്ടരമായ പെരുമ്പാമ്പിന്മേ ലിടകലരെക്കോൎത്ഥധിഗളമമ്പൊടു ചാരുകലമ്പമാലക ണക്കേ തൂക്കിയണിഞ്ഞും ഭുജകണ്ഡൂതി പൊറാഞ്ഞു തി മിൎത്തപ്പരിസരപൎവ്വതചെരിതടമൊക്കെക്കുത്തിയടൎത്തും ഭ സിതംകൊണ്ടുടൽ മുഴവൻ തേച്ചുറ്റുരമശിവൻതൻതിരു നാമങ്ങളെ നിവിരച്ചൊല്ലിച്ചുടലകളിൽപ്പോയ് നടനമി യന്നും പ്രമഥിതമേദിനി നീളനടക്കും പ്രമഥന്മാരുണ്ടങ്ങൊ രുഭാഗേ. ദിനമനു ഭഃഗ്യാ മാനസസലിലേ ചങ്ങാതികളാം വിബുധവധൂടികളിരുപുറവും തൻതുകൈതൊങ്ങിക്കലിത വിലാസം മെല്ലേമെല്ലേ നീരാട്ടത്തിനെഴുന്നള്ളീടും ഭുവന ജനിത്രീകാഞ്ചനന്തുപുരഝണഝണിതം കേട്ടുപചിതകു തുകം കനകകുശേശയകേളീമേളം കനിവൊടു കൈവിട്ടുഴ

റിച്ചെന്നു മരാളകദംബം മന്ഥരമധുരവിലാസഗതിക്രമമഖിലേശ്വരിയോടു ചെറുത്തു പഠിപ്പാനെന്നാകണക്കേ വിസ്മയനിഭൃതവിലോചനമഗ്രേ നോക്കീയിരുന്നും കാൽക്കലിടഞ്ഞും പെരിയ വിനോദം പറവാൻ വല്ലേൻ. കണ്ഡൂലതയാ ഗണ്ഡതലേന പിചണ്ഡിലനഗ്രേ ഗണപതിഭഗവാൻ കഠിനമ്മുരുമ്മിത്തോല്പൊളിഞ്ഞൊരു സാലകദംബവിരാജിതമൊരിടം. പ്രതിദിശമേററം മാറെറാലികൊള്ളും മഹിതകുമാരധനുർജ്ജ്യാഘോഷം ഗർജ്ജിതമെന്നോർത്താനന്ദത്തൊടു പീലിപരത്തിക്കൂത്താടീടും ചന്ദ്രകികേകാമധുരമൊരേടം. ശങ്കരവാഹനവൃഷവരകേളീഹുങ്കൃതിഘോഷം കുഹചന ഭാഗേ. മംഗലവീണാവേണുനിനാദം തങ്ങി വിനോദമിതങ്ങൊരുഭാഗേ. ഭൃംഗിരിടിദ്ധ്വനി കുഹചന ഭാഗേ ഭംഗിയിലമരികളങ്ങൊരുഭാഗേ. അംബരചാരികൾയാനം കുഹചന തുംബുരുനാരദഗാനം കുഹചന. കിമിഹ ബഹുക്ത്യാ വചസാം ദൂരേ പുരഹരദേവനെഴുന്നള്ളീടിന രജതഗിരീശ്വരമഹിമവിലാസം.

ഹരഹര എന്നും ശിവശിവ എന്നും ഉള്ള പദങ്ങൾ ആശ്ചര്യത്തെ വെളിപ്പെടുത്തുന്നവയാകുന്നു. ഒരേ അൎത്ഥത്തിൽ തന്നേയുള്ള രണ്ടു പദങ്ങൾ പ്രയോഗിച്ചതുകൊണ്ടു് ആശ്ചര്യം അതിരില്ലാത്തതാണെന്നു് അൎത്ഥം. അത്യത്ഭുതങ്ങളായ വസ്തുക്കളെ വൎണ്ണിക്കുവാൻ തുടങ്ങുമ്പോൾ ഗദ്യങ്ങളിൽ ഈ പദങ്ങൾ ഉപയോഗിക്കുക എന്നതു ചമ്പൂകാരന്മാരുടെ ഒരു സ്വഭാവമാകുന്നു. 'ഹരഹര ശിവശിവ ചിത്രം ചിത്രം' എന്നു നൈഷധചമ്പുവിലും 'ഹരഹര ശിവശിവ നാനാനഗരീതിലകമയോദ്ധ്യാനഗരിവിചാരേ' എന്നു രാമായണചമ്പുവിലും (രാമാവതാരം) പ്രയോഗിച്ചിരിക്കുന്നതു നോക്കുക. മേലേമേലേ ചത്വരതകോലും കൈലാസാദ്രിമഹത്വമൊരോന്നേ പുകഴ്ത്താൻ പണിപണി എന്നു് അന്വയം. മേൽക്കുമേലേ ഭംഗി വൎദ്ധിച്ചിരിക്കുന്നതായ കൈലാസപൎവ്വതത്തിന്റെ ഓരോ വിശേഷങ്ങളെ പുകഴ്ത്തിപ്പറയുന്നതിനു് അധികം ജോലിയുണ്ടു് എന്നൎത്ഥം. 'പണിപണി' എന്ന ദ്വിരുക്തി ജോലിയുടെ കൂടുതലിനെ കുറിക്കുന്നു.

ആദ്ധ്യമായി വിശിഷ്ടന്മാരായ മുനികളുടെ തപോവൃത്തിയെ വർണ്ണിക്കുന്നു. ജഗത്ത്രിതയത്തെ=ഭൂമി, പാതാളം, സ്വർഗ്ഗം എന്ന മൂന്നുലോകങ്ങളേയും, വെളുവെളെ വിലസിന=ഏററവും അതായത്തു മററുനിറങ്ങളുടെ കലൎപ്പു ഒന്നുമില്ലാത്തതായി ശോഭിക്കുന്ന, കാന്തിപരമ്പരകൊണ്ടു=ശോഭയുടെ കൂട്ടംകൊണ്ടു, വെളുപ്പിലൊളിപ്പിച്ചു=വെള്ളനിറത്തിന്നകമേയാക്കി, പുറമേ വെള്ളവീശി എന്നുഭാവം, ഉന്നതിതങ്ങിന=ഉയൎച്ചയോടുകൂടിയ, ശൃംഗശതങ്ങളിൽ=അനേകങ്ങളായ കൊടുമുടികളിൽ, കൊടുമുടികൾ അസംഖ്യം ഉണ്ടെന്നു കാണിക്കുവാൻ ശതപദം പ്രയോഗിച്ചു എന്നു ഗ്രാഹ്യം. എങ്ങുമിരുന്നു=ഏതുസ്ഥലത്തും സ്ഥിതിചെയ്തു, ഇന്ദ്രിയതുരഗാൻ=പഞ്ചേന്ദ്രിയങ്ങളാകുന്ന കുതിരകളെ, ഒരിടത്തു ശാന്തമായിരിക്കാതെ സദാ ചുററിക്കൊണ്ടിരിക്കുന്നവയാണല്ലോ കുതിരകൾ. പഞ്ചേന്ദ്രിയങ്ങളും അതുപോലെ വിഷയങ്ങളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവയാണെന്നു കാണിക്കുവാനാണു് അവയെ തുരംഗങ്ങളായി കല്പിച്ചതു്.

"ഇന്ദ്രിയാണി ഹയാന്യാഹുൎവ്വിഷയാംസ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാഹുൎമ്മനീഷിണഃ."

എന്നു കഠോപനിഷത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം ഇവിടെ ശ്രദ്ധേയമാകുന്നു. നിഭൃതം=വിനീതമാക്കി, അടക്കി=ഒതുക്കിനിൎത്തി, 'നിഭൃതവിനീതപ്രശ്രിതാഃ സമാഃ' എന്നു് അമരം. പെരിയ=വലിയതായ, സമാധി=യോഗം. 'യോഗശ്ചിത്തവൃത്തിനിരോധഃ' എന്നു യോഗസൂത്രം(പതഞ്ജലി), 'യുജിൎയ്യോഗേ' എന്നു ധാത്വൎത്ഥം. ഉറച്ചു=ഇളകാതെയിരിക്കുന്ന നിലയായി, തപഃസ്ഥിതിചെയ്തു=തപസ്സുചെയ്തു, കേവല.... ...... ....സനാതനം=കേവലാത്മാവായും പൂൎണ്ണമായും ചിദാനന്ദരൂപമായും നിത്യമായും നിരഞ്ജനമായും നിൎമ്മലമായും സാരമായും ബ്രഹ്മമായും സനാതനമായും, കേവലാദിപദങ്ങൾ സനാതനമായ ബ്രഹ്മത്തിന്റെ വിശേഷണങ്ങൾ. ഉള്ളിലുപാസിച്ചു=മനസ്സിൽ പൂജിച്ചു-ധ്യാനിച്ചു, അമൃതതരംഗിണി=അമൃതം-മോക്ഷം ആകുന്ന തരംഗിണി-തരംഗങ്ങളോടുകൂടിയതു-നദി, മോക്ഷസുഖമാകുന്ന നദി എന്നു് അൎത്ഥം. 'അമൃതം യജ്ഞശേഷേ സ്യാൽ പീയൂഷേ സലിലേ ഘൃതേ അയാചിതേ ച മോക്ഷേ ച' എന്നു വിശ്വം. നടുവിലിറങ്ങി=നടുവിൽ ചെന്നു, പരമാനന്ദം=അങ്ങേയററത്തു് ഉയൎന്ന നിലയിലുള്ള ആനന്ദം-സന്തോഷം, അതായതു ബ്രഹ്മാനന്ദം, ഉയൎന്നു=പ്രാപിച്ചു, വസിക്കും=താമസിക്കുന്നു, മുനിജനനിവഹം=മുനിജനങ്ങളുടെ-യോഗികളുടെ, നിവഹം-കൂട്ടം, ക്വചനഭാഗേ=ഒരിടത്തു്,

ഉണ്ട് എന്ന ക്രിയ. കൈലാസപർവ്വതത്തിൻെറ കൊടുമുടികളിൽ ഒരു ഭാഗത്തു മുനികൾ തപസ്സുചെയ്തു ബ്രഹ്മാനന്ദം ലഭിച്ചു പാക്കുന്നു എന്നു ഭാവം. താവിന ഭംഗ്യാ..........വിദ്യാധരിമാർ=വർദ്ധിക്കുന്ന ഭംഗിയോടു കൂടി താഴ്വരപ്രദേശങ്ങളിൽ വലിയ വള്ളിക്കുടിലുകളിൽ ഇരുന്നു ഓരോ ഗന്ധർവ്വസ്ത്രീകൾ, നിജനിജകാന്തന്മാരൊടുകൂടി=തൻെറതൻെറ ഭത്താക്കന്മാരോടുകൂടി, കാമവിനോദകലാ=കാമലീലകളാകുന്ന കലകളിൽ=വിദ്യകളിൽ, കൌശലവും=സാമത്ഥ്യത്തേയും, പ്രേമരസേന=അനുരാഗം നിമിത്തമുള്ള രസംകൊണ്ടു, രസം=സന്തോഷം–ഹൃദയത്തിൻെറ ആദ്രത, 'ഗുണേ രാഗേ ദ്രവേ രസഃ' എന്ന് അമരം. വളത്തുവളത്തു=അധികമായി വളത്തി, ഇടയി..........വായിച്ചു=അതിനിടയിൽ വീണവായിച്ച്, അഭിനവ..........ഗീതം=ശ്രീപരമേശ്വരൻെറ പുതിയ വിശേഷപ്രവൃത്തികളെക്കുറിച്ചുള്ള പാട്ടുകളെ, പാടുന്നതുകേട്ട്, ഓടിയണഞ്ഞുചെവിയുംകൂപ്പി..........നില്ക്കുമ്പോഴും=പാട്ടുകൾകേട്ടു ദൂരത്തിങ്കൽനിന്ന് ഓടി അടുത്തുവന്ന് ഏകാഗ്രതയോടെ ചെവികൂപ്പിച്ചു പകുതി വായിലാക്കിയ പുല്ലുരുളയേയും വേഗംമറന്ന് ആ ഗന്ധർവ്വസ്ത്രീകളുടെ ഗീതശബ്ദമാകുന്ന അമൃതരസം വേണ്ടിടത്തോളവും, ആസ്വദിച്ചു=പാനംചെയ്തു, സംഭ്രമമൊന്നും കൂടാതെ മാൻകൂട്ടം നില്ക്കുന്ന സമയത്തും. ഇവിടെ അലങ്കാരം സ്വഭാവോക്തി. "സ്വഭാവോക്തിഃ സ്വഭാവസ്യ ജാത്യാദിസ്ഥസ്യ വർണ്ണനം"(കുവലയാനന്ദം)എന്നു ലക്ഷണം. മൃഗങ്ങളെക്കൂടി ആകർഷിച്ചു തദേകലീനമാക്കത്തക്കവിധം മാധുര്യത്തോടുകൂടിയതാണു വിദ്യാധരികളുടെ പാട്ട് എന്നു ഭാവം. ത്രിഭുവനജനനി ..........തടവി=മൂന്നുലോകങ്ങളുടേയും മാതാവായ ശ്രീപാർവ്വതി പുത്രന്മാരേപ്പോലെ സ്നേഹിച്ചു വളത്തിവരുന്ന മാൻകുട്ടികളോടു ചേന്നവയാണോ എന്നു സംശയം മനസ്സിൽ ഉണ്ടായി. പവഴികളെയ്യാൻ=അമ്പുകൾ പ്രയോഗിക്കുവാൻ, പേടിച്ചു=പേടിയോടുകൂടി, അധികം വിധുരതയോടു=ഏററവും വിഷാദത്തോടു കൂടി, നടന്നീടും=നടക്കുന്ന, ചില ശബരസമൂഹം=ചില ശബരന്മാരുടെ വേടന്മാരുടെ കൂട്ടം, കുഹചനഭാഗേ=പർവ്വതപ്രദേശങ്ങളിൽ ഒരിടത്തുണ്ട്. ഇവിടെ ചില എന്ന പദം ശബരന്മാരുടെ വിശേഷണമാണ്. സമൂഹത്തിൻെറയല്ല. ചില, സമൂഹത്തേയ വിശേഷിപ്പിക്കുവാൻ പാടുള്ളു. ചമ്പുകാരന്മാർ ഈ മാതിരി സ്വാതന്ത്ര്യങ്ങൾ ധാരാളമായി കാണിക്കാറുണ്ട്. വൻപു .......... ...നടത്തി നികാമം=വേട്ടയാടുന്നതിൽ സാമത്ഥ്യത്തോടുകൂടിയ നായാട്ടുകാരും പട്ടികളും ഏററവും ഉച്ചത്തിൽ ശബ്ദമുണ്ടാക്കിയും, പ്രകടിതരഭസം=പ്രകടിതമായിരിക്കുന്ന-കാണിക്കുന്ന

രഭസത്തോടു–വേഗത്തോടു കൂടിയും, ഏററവും വേഗത്തിൽ വില്ലുകുല.... ......പെരുമാറീടും=വില്ലുകുലച്ചു അമ്പും ധരിച്ചു കുതിരപ്പുറത്തു കയറിയിരിക്കുന്ന, ഭൂതാധീശ്വര ........ചെവികൊണ്ടു=ഭൂതാധീശ്വരന്റെ–ശാസ്താവിന്റെ മൃഗയയിൽ–നായാട്ടിൽ സംഭവിക്കുന്ന കളകളരീതി കേട്ടു, 'കോലാഹലഃ കളകളഃ' എന്നു് അമരം. ഇവിടെ പെരുമാറീടും എന്ന പദം ഭൂതാധീശ്വരന്റെ വിശേഷണമാണു്. അഴൽപെട്ടീടും—വിഷാദിക്കുന്ന, മൃഗകുലത്തിന്റെ=മാൻകൂട്ടങ്ങളുടെ, ധാവനം=പ്രാണരക്ഷയ്ക്കുവേണ്ടി ചെയ്യുന്ന ഓട്ടംകൊണ്ടു, വാചാലിതവനം=വാചാലിതമായ–ശബ്ദത്തോടുകൂടിയ വനം–കാടു ഉള്ളതു്, അങ്ങൊരു ഭാഗം=അവിടെ ഒരിടം. ഈ ഭാഗത്തിൽ ശാസ്താവിന്റെ മൃഗയോത്സാഹത്തെയും രൂപത്തേയും വർണ്ണിക്കുന്നു.

'ആരൂഢഃ പ്രൗഢവേഗപ്രവിജിതപവനം
തുംഗതുംഗം തുരംഗം
ചേലം നീലം വസാനഃ കരതലവിലസൽ–
കാണ്ഡകോദണ്ഡദണ്ഡഃ
രാഗദ്വേഷാദിനാനാവിധമൃഗപടലീ–
ഭീതികൃൽ ഭൂതഭർത്താ
കുർവ്വന്നാഖേടലീലാം പരിലസതു മനഃ–
കാനനേ മാമകീനേ.'

എന്നു ശിവകേശാദിപാദാന്തസ്തോത്രത്തിൽ ശ്രീശങ്കരാചാര്യസ്വാമി ശാസ്താവിനെ വർണ്ണിച്ചിരിക്കുന്നതു പ്രകൃതത്തിൽ സ്മരണീയമാകുന്നു.

'ശാസ്താ തസ്യാ യദി തടപഥേ ശംബരക്രോഡവാസീ
തിഷ്ഠന്നശ്വേ ജവിനി മൃഗയാകൗതുകീ സഞ്ചരേത.'

എന്നു കോകിലസന്ദേശത്തിൽ ഉദ്ദണ്ഡശാസ്ത്രികളും ശാസ്താവിന്റെ മൃഗയാകൗതുകത്തെ വർണ്ണിക്കുന്നു. ക്രൂരതകോലും ...... ....കേളികലൻ=ദുഷ്ടതയേറുന്ന ശൂലികളോടും ഭൂതങ്ങളോടും പിശാചുക്കളോടും ചേർന്നു കളിച്ചുകൊണ്ടു, അണിഗഗനാംബരവും ചാർത്തിക്കൊണ്ടു്=ആകാശമാകുന്ന വസ്ത്രം ധരിച്ചുകൊണ്ടു അല്ലെങ്കിൽ ആകാശംപോലെ നീലമായിരിക്കുന്ന വസ്ത്രം ധരിച്ചുകൊണ്ടു, കുചഗിരിയുഗളേ=പർവ്വതംപോലെയിരിക്കുന്ന രണ്ടു സ്തനങ്ങളിലും, കുടർമാലകളും=താൻ കൊന്ന ജന്തുക്കളുടെ കുടൽമാലകളെ, തുടരേ=ഇടവിടാതെ, അണിഞ്ഞു=ധരിച്ചു, മദംപെട്ടീ

ട്ടം=മദിച്ചു, കുംഭീശ്വരനാം=വലിയ ആനയാകുന്ന, കമ്പി=കൎണ്ണാഭരണം—കാതിലോലയും അണിഞ്ഞു, നിറവൈരം=ധവളനിറമായ അമ്പിളികലയെ=ചന്ദ്രക്കലയെ, കീറിക്കൊണ്ടു=കീറി, കടിച്ചകണക്കേ=കടിച്ചുപോലെ, നീണ്ടു ............ദംഷ്ട്രകളും=നീണ്ടുവളഞ്ഞു ഭയങ്കരമായ ദംഷ്ട്രകളും, ദംഷ്ട്രകൾ കണ്ടാൽ ചന്ദ്രക്കലയെ രണ്ടായി കീറി കടിച്ചുപിടിച്ചിരിക്കുകയാണോ എന്നു തോന്നും എന്നു സാരം. തീപ്പിണർ=തീപ്പൊരി, ചിന്നും=പുറപ്പെട്ടുവിശുന്ന, കണ്ണുകൾ മൂന്നും=മൂന്നു കണ്ണുകളും, ചെമ്പിച്ചീടിന ...............നടകം=ചെമ്പുനിറമായ തലമുടിയും ധരിച്ചുകൊണ്ട് അങ്ങോട്ടും ഇങ്ങോട്ടും ഉച്ചത്തിൽ ശബ്ദമുണ്ടാക്കി(അലറി)നടക്കുന്ന, കാളീ.........മുഖരം=ഭദ്രകാളിയുടെ ഭയങ്കരമായ അട്ടഹാസംകൊണ്ടു മുഴങ്ങിക്കൊണ്ടിരിക്കുന്നതാണ്, ഒരിടം=ഒരു സ്ഥലം. ഒരു സ്ഥലത്തു ഭദ്രകാളിയുടെ ഭയങ്കരമായ അട്ടഹാസം എന്നു ഭാവം. ഭദ്രകാളിയുടെ ഭയങ്കരവിഗ്രഹത്തിന്റെ സ്വഭാവത്തെയാണ് ഈ ഭാഗത്തിൽ വൎണ്ണിച്ചിരിക്കുന്നതു്. പൃഥുലതരങ്ങളിന ഗദയും=തടിച്ച ഗദയും, തണ്ടു.... .....മരവും=തണ്ടും ഇലയും ഉരിക്കളഞ്ഞ വലിയ മരവും ചില വട്ടപ്പാറകൾ മുതലായവയും, ആയുധമാക്കി=ആയുധസ്ഥാനത്തു് ഉപയോഗിക്കുന്നതിനു കയ്യിലെടുത്തു, തമ്മിലോരോ .........പറഞ്ഞും=അന്യോന്യം പല സാമൎത്ഥ്യങ്ങൾ പറഞ്ഞും, കീഴ്മേ ......... ചാടിയും=കീഴ്മേൽ കീഴ്മേലായി ഒത്തിച്ചാടിയും—ഒരു പ്രത്യേകതരത്തിൽ ചാടിയും, അലറിക്കൊണ്ടു=ഉച്ചമായി ശബ്ദിച്ചുകൊണ്ട്, ഒരു ഭീഷണികാട്ടി=ഭയപ്പെടുത്തുന്ന സ്വഭാവം കാണിച്ചു, കാട്ടിലകംപുക്കു=കാട്ടിനകത്തു ചെന്നു, ആനകൾ.......... മൃഗജാലം=ആന കടമാൻ മുതലായ ഓരോതരം വനമൃഗക്കൂട്ടങ്ങളെ, ശരഭം=ഗോവിശേഷം. ‘ഗന്ധൎവ്വശ്ശരഭോ രാമസ്സൃമരോ ഗവയശ്ശശഃ’ എന്ന് അമരം. കേസരി=സിംഹം, കാസരം=പോത്തു, കേളീകലയാ=കളിയുടെ അംശംകൊണ്ടു അല്ലെങ്കിൽ കളിയാകുന്ന വിദ്യകൊണ്ടു, കൂട്ടത്തോടെ ചെന്നുപിടിച്ചു=ഒന്നോടെ മുഴുവനും ചെന്നു കയ്യിലാക്കി, മുഷ്കരമായ=ബലവത്തായ, മുഷ്ക(അണ്ഡ)ശബ്ദത്തോടു ‘ര’ പ്രത്യയം ചേൎന്നുണ്ടായ പദമാണു മുഷ്കരം. മുഷ്കം ഉള്ളതു എന്നു അൎത്ഥം. ‘മുഷ്കരമായ ഗദകൾതമ്മിൽകൊണ്ടു്, എന്നു ഭാരതംകിളിപ്പാട്ടു സഭാപൎവ്വത്തിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. പെരുമ്പാമ്പിന്മേൽ=പെരുമ്പാമ്പിന്റെ ശരീരത്തിൽ, ഇടകലരേ=ഇടയ്ക്കിടെ, ഓരോന്നു=ക്രമത്തിൽ, കോത്തു=തുളച്ചിട്ടു, അധിഗളം=കഴുത്തിൽ, ചാരുകലമ്പൻമാലകണക്കേ=മനോഹരമായ കലമ്പൻമാലപോലെ, പലതരത്തിലുള്ള പൂക്കൾചേൎത്തു കെട്ടുന്ന

മാലയാണു കലമ്പൻമാല. ചമ്പുക്കളിൽ ഈ പദത്തിന്റെ പ്രയോഗം ധാരാളമായിക്കാണാം. ‘ത്രൈലോക്യേ സൌരഭംകൊണ്ടൊരുപെരുകിന പീനാപദാനാകലമ്പൻമാലാജാലങ്ങൾ തൂക്കും ത്രിഭുവനപെരുമാൾ’ എന്നു ഭാഷാരാമായണചമ്പുവിൽ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. അനേകതരത്തിലുള്ള ജന്തുക്കളെക്കൊന്നു തുളച്ചു പെരുമ്പാമ്പാകുന്ന നൂലിന്മേൽ കോൎത്തിരിക്കുന്നതുകൊണ്ടു അതിനു കലമ്പൻമാലയുടെ സാദൃശ്യം സിദ്ധം. തൂക്കിയണിഞ്ഞും=ധരിച്ചും, ഭുജ .........തിമൎത്തു=കയ്ത്തരിപ്പു സഹിക്കാൻ മേലാതെ അഹങ്കരിച്ചു, പരിസരപൎവ്വത ..........തടം=സമീപത്തു ചുററുമുള്ള പൎവ്വതത്തിന്റെ ചരിവിലുള്ള തടപ്രദേശങ്ങളെ, ഒക്കെക്കുത്തിയടൎത്തും=എല്ലാം കുത്തിയെടുത്തു വേറാക്കിയും, ഭസിതം.........തേച്ചു =ശരീരത്തിൽ മുഴുവനും ഭസ്മം ധരിച്ചു, പരമശിവ... ....നാമങ്ങളെ=ശ്രീപരമേശ്വരന്റെ പേരുകളെ, നിവിരച്ചൊല്ലി=പൂൎണ്ണമായി ഉച്ചത്തിൽ ചൊല്ലി, ചുടല ......മിയന്നും=ചുടലക്കളങ്ങളിൽ പോയി നൃത്തം ചെയ്തും, പ്രമഥിതമേദിനി=ഭൂമിയെ ചവുട്ടി മെതിച്ചുകൊണ്ടും, നീളെ നടക്കും=ക്രൂരതയോടെ നീളത്തിൽ നടക്കുന്ന, പ്രമഥന്മാർ=ഭൂതഗണങ്ങൾ, അങ്ങൊരുഭാഗേ=ഓരിടത്തുണ്ടു്. ഈ ഭാഗത്തിൽ ഭൂതഗണങ്ങളുടെ ക്രീഡാവിലാസങ്ങളെ വൎണ്ണിക്കുന്നു. ദിനമനു=ദിവസന്തോറും, ഭംഗ്യാ=ഭംഗിയോടുകൂടി, മാനസസലിലേ=മാനസസരസ്സിലെ ജലത്തിൽ, കൈലാസപൎവ്വതത്തിന്റെ മുകളിൽ ഉള്ള ദിവ്യമായ ഒരു സരസ്സാണു മാനസം. ഇതിലെ ജലം അതിവിശിഷ്ടമാണു്. ‘ഹേമാംഭോജപ്രസവി സലിലം മാനസസ്യാദദാനഃ’ എന്നു മേഘസന്ദേശത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക. ചെങ്ങാതികളാം.........തുകൈതാങ്ങി=സഖിമാരായ അപ്സരഃസ്ത്രീകൾ രണ്ടുപുറവുംനിന്നു തന്റെ കയ്യുതാങ്ങിയെടുത്തുകൊണ്ടു, കലിതവിലാസം=ഭംഗിയോടുകൂടി, മെല്ലെ .........നാളീടും=സാവധാനത്തിൽ ഓരോ അടികൾവെച്ചു, നീരാടുന്നതിനു=കുളിക്കുന്നതിനു പോകുന്ന—നീരാടുക, എഴുന്നള്ളുക എന്നിവ ആചാരവാക്കുകൾ, ഭുവന ......... കേട്ടു=ലോകമാതാവായ ശ്രീപാൎവ്വതിയുടെ കാലിൽ അണിഞ്ഞിരിക്കുന്ന പൊന്നൂപുരങ്ങളുടെ ഝണഝണാ എന്ന ശബ്ദംകേട്ടു, ‘ഝണഝണ’, ഹല്ലോഹലാദികളെപ്പോലെ ശബ്ദത്തിന്റെ അനുകൃതി, ഉപചിതകുതുകം=വൎദ്ധിച്ച കൌതുകത്തോടുകൂടി, കനക.........മേളം=പൊൻതാമരപ്പൂവിൽ ചെയ്യുന്ന കളി, കേളീമേളം = കേളിയുടെ മേളം—മേളനം ചേൎച്ച: നീളാകുചാഭോഗമേളാഭരണമേ’ എന്നു ഭാരതം കിളിപ്പാട്ടിൽ തുഞ്ചത്താചാൎയ്യൻ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. ‘മേളം കോലും കളായല്ല്യ

തിയോട്ട്' എന്നു നൈഷധചമ്പുവിലും ഉണ്ട്. മേലും ഭാഷയിൽ ഒരു ശൈലിയായിത്തീൎന്നിട്ടുണ്ട്. അംഗങ്ങളാം എല്ലാം ചേൎന്ന് മോടിപിടിപ്പിച്ചതു എന്നു ശൈലിക്കു അൎത്ഥം. കനിവൊടു.... .. ....ച്ചെന്നു=ഉപേക്ഷിച്ചു, സംഭ്രമത്തോടുകൂടി=വേഗത്തിൽ ദയവോടെ ചെന്നു, മരാളകദംബം=അരയന്നക്കൂട്ടം, മന്ഥര............ കണാക്കേ=മന്ദമായും കാണവാൻ ഭംഗിയുള്ളതായും വിലാസത്തോടുകൂടിയതായും ഇരിക്കുന്ന പോക്കിന്റെ രീതിയെ അല്പം പഠിക്കുന്നതിനു എന്നപോലെ—എത്ര ശ്രമിച്ചാലും ഗതിയുടെ ഭംഗി മുഴുവനും പഠിക്കുവാൻ സാധിക്കുകയില്ല. അതുകൊണ്ട് അല്പം, കഴിയുന്നതുപോലെ പഠിക്കുക എന്നു ചെറുതെന്ന പദത്തിന് അൎത്ഥം. അലങ്കാരം ഉൽപ്രേക്ഷ. "അതദ്രൂപസ്യാന്യഥാദ്ധ്യവസാനമതിശയാൎത്ഥമുൽപ്രേക്ഷാ" എന്നു (കാവ്യാലങ്കാരസൂത്രം—വാമനാചാൎയ്യൻ) ലക്ഷണം. വിസ്മ............മഗ്രേ=ആശ്ചൎയ്യത്തിനു അധീനമായ കണ്ണുകൊണ്ടു സമീപത്തിൽ, നോക്കിയിരുന്നും...... ടഞ്ഞും=കാലിന്മേൽ തടഞ്ഞും, പെരിയ ......വല്ലേൻ=വലിയ നേരമ്പോക്കുതന്നെ. അതു പറയാൻ പ്രയാസം. അരയന്നങ്ങളും ദേവിയുടെ കാൽക്കൽ വന്നു നോക്കുന്നതു കണ്ടാൽ നടപ്പു പഠിക്കുന്നതിനു വന്നിരിക്കുകയാണോ എന്നു തോന്നും എന്നു ഭാവം. ശ്രീപാൎവ്വതിയുടെ മാനസസരസ്സിലേക്കു നീരാട്ടിനുള്ള യാത്രയെ ഈ ഭാഗത്തിൽ വൎണ്ണിക്കുന്നു. മാനസസരസ്സു അരയന്നങ്ങളുടെ പ്രധാനമായ ഒരു വാസസ്ഥാനമാകുന്നു എന്നു കവിസങ്കേതം. കണ്ഡൂലതയാ=വല്ലാതായ ചൊറിച്ചിലുകൊണ്ടു, ഗണ്ഡതലേന=കവിൾത്തടംകൊണ്ട്, പിചണ്ഡിലൻ=കുടവയറനായിരിക്കുന്ന, ഗണപതി ഭഗവാൻ, അഗ്രേ=സമീപത്തിൽ കഠിനം=കൎക്കശമായി, ഉരുമ്മി=തേച്ചു (കവിൾകൊണ്ടു ഉരച്ചു) തോലുപൊളിഞ്ഞൊരു=തോലുവേർപെട്ടുപോയ, സാലകദംബവിരാജിതം=പയിനിൻകൂട്ടംകൊണ്ടു ശോഭിക്കുന്നതാണ്, ഒരിടം=അവിടെ ഒരു സ്ഥലം, പ്രതിദിശമേററം=പൎവ്വതത്തിന്റെ പ്രദേശംതോറും ഏററവും, മാറെറാലിക്കൊള്ളും=പ്രതിശബ്ദം മുഴങ്ങുന്ന, മഹിതം=ഘോഷം—മഹിതമായ സുബ്രഹ്മണ്യന്റെ ഞാണൊലിയുടെ ഉച്ചത്തിലുള്ള ശബ്ദത്തെ, ഗൎജ്ജിത ... ... ....നദത്തോടു=മേഘത്തിന്റെ ഇടിനാദമാണെന്നു വിചാരിച്ചു സന്തോഷത്തോടുകൂടി, പീലി പരത്തി ......... ച്ചന്ദ്രകികേകാമധുരമൊരേടം=പീലികളെല്ലാം പരത്തി നൃത്തംചെയ്യുന്ന മയിലുകളുടെ കേകാശബ്ദംകൊണ്ടു മനോഹരമാണ് ഒരു സ്ഥലം. ഇവിടെ അലങ്കാരം ഭ്രാന്തി. ചന്ദ്രകി=ചന്ദ്രകത്തോടുകൂടിയതു്, ചന്ദ്രകം=മയിൽപീലിയുടെ കണ്ണു്. 'സമൌ ചന്ദ്രകമേചകൌ'

എന്നു് അമരം. കേക=മയിലിന്റെ ശബ്ദം. 'കേകാ വാണീ മയൂരസ്യ' എന്നു് അമരം. ശങ്കരവാഹന ... ... ഘോഷം=ശ്രീപരമേശ്വരന്റെ വാഹനമായ കാള കളിച്ചുചെയ്യുന്ന ഹുങ്കാരത്തിന്റെ ഘോഷം. കുഹചന ഭാഗേ=ഒരിടത്തുണ്ടു്, മംഗലവീണാ ... ... ... മിതഞ്ഞൊരുഭാഗേ=മംഗലമായ വീണ, കുഴൽ ഇവയുടെ ശബ്ദം ഒരിടത്തുണ്ടു്, ഭൃംഗിരിടി ... ... ... ഭാഗേ=ഭൃംഗിരിടിയുടെ ശബ്ദം ഒരിടത്തുണ്ടു്. ശ്രീപരമേശ്വരന്റെ ഒരു ഭൂതമാണു ഭൃംഗിരിടി. 'ശൃംഗീ ഭൃംഗിരിടിസ്തുണ്ഡീ' എന്നു് അമരം. ഭംഗിയി ... ... ... ഭാഗേ=അപ്സരസ്ത്രീകൾ ഭംഗിയായി ഒരു സ്ഥലത്തു സ്ഥിതിചെയ്യുന്നുണ്ടു്, അംബര .. ... കുഹചന=ദേവന്മാരുടെ പോക്ക ഒരിടത്തുണ്ടു്. ഒരിടത്തു ദേവന്മാർ തിരിയെ പോകുന്നു എന്നു സാരം. തുംബുരു ... ... ... കുഹചന=തുംബുരു, നാരദൻ എന്നീ മഹർഷിമാരുടെ പാട്ടു ഒരിടത്തുണ്ടു്. തുംബുരുവും നാരദനും പാട്ടിൽ പ്രസിദ്ധന്മാരായ മഹർഷിമാരാണു്. ഇഹബഹുകഥ്യാധികം=ഇവിടെ അധികം വിസ്തരിച്ചു പറയുന്നതു് എന്തിനു്. അങ്ങനെ ചെയ്തിട്ടു കാൎയ്യമില്ലെന്നു ഭാവം. പുരഹരദേവൻ=ത്രിപുരന്മാരുടെ കാലനായ സാക്ഷാൽ ശ്രീപരമേശ്വരൻ, എഴ്ന്നരുളീടിന=എഴ്ന്നരുളിയിരിക്കുന്ന, രജത ... ... ... വിലാസം=വെള്ളിമലയായ കൈലാസത്തിന്റെ മാഹാത്മ്യങ്ങളുടെ വിലാസം, വചസാം=വാക്കുകൾക്കു, ദൂരെ=അകലെയാകുന്നു. വാക്കുകൾകൊണ്ടു അവയെ വൎണ്ണിക്കാവുന്നതല്ലെന്നു സാരം. കവിയുടെ പ്രതിഭാവൈഭവത്തെ കാണിക്കുന്ന ഒന്നാണു് ഈ കൈലാസവൎണ്ണന. ഈ ഗദ്യം കിരാതം ഭാഷാചമ്പുവിലും ഉണ്ടു്.

തസ്മിന്നദ്രീശ്വരേ കോമളതനുലതയാ
കാന്തയാ സാൎദ്ധമുച്ചൈ-
രുൽപ്രീത്യാ പാൎവ്വതീശൻ ത്രിഭുവനപെരുമാൾ
താനിരിക്കുംദശായാം
പത്മാക്ഷൻ തന്നോടും പങ്കജഭവനനൊടും
ചേൎന്ന ശക്രാദിവാനോ-
രെപ്പേരും ചേൎന്നുവന്ദിച്ചൊരുപൊഴുതു പുക-
ഴ്ന്നീടിനാർ ദേവദേവം. ൭

ത്രിഭുവനപതിരമാം പാർവ്വതീശൻ=മൂന്നലോകങ്ങൾക്കും അധീശനായ ശ്രീപരമേശ്വരൻ. തസ്മിൻ അദ്രീശ്വരേ=ആ കൈലാസപർവ്വതത്തിങ്കൽ, കോമള.................സാദ്ധ്യം=മനോഹരശരീരത്തോടുകൂടിയവളായ ഭാർയ്യയായ ശ്രീപാർവ്വതിയോടുകൂടി, ഉൾച്ചേർന്നപ്രീത്യാതാൻ ഇരിക്കും ദശായാം=മനസ്സിണങ്ങി സന്തോഷത്തോടുകൂടിയിരിക്കുന്ന സമയത്തു, ഒരുപൊഴുതു=ഒരിക്കൽ,പത്മാക്ഷൻ.................. രെപ്പേരും=ഇന്ദ്രാദികളായ ദേവന്മാരെല്ലാവരും മഹാവിഷ്ണുവിനോടും ബ്രഹ്മാവിനോടും കൂടിച്ചേർന്ന് അവിടെച്ചെന്നു. ദേവദേവം=സർവ്വദേവന്മാർക്കും ദേവനായ ശിവനെ, വന്ദിച്ചു–വണങ്ങി, പുകൾന്നീടിനാർ=സ്തോത്രംചെയ്തു. ദേവന്മാരെല്ലാവരും ഭഗവാനെ ചെന്നു വന്ദിച്ചു സ്തുതിച്ചു എന്നു ഭാവം.

"ജയ സുരകുലവന്ദ്യ! ചിത്സരോജന്മവൻപേ!
ജയ നതജനബന്ധോ! നാഥ! കാരുണ്യസിന്ധോ!
ജയ പുരഹര! മേലേ ബാലശീതാംശുമൌലേ!
ജയ സതതമുദാരം ത്വാം ഭജാമസ്സദാരം. ൬

സുരകുലവൻപേ=ദേവന്മാരുടെ മഹിമാവായിരിക്കുന്നവനേ, ദേവന്മാരുടെ മഹത്വത്തിന്റെ രൂപമാണ് അങ്ങെന്ന്–അതായതു അങ്ങില്ലെങ്കിൽ ദേവന്മാർക്ക് ഒരു യോഗ്യതയുമില്ലെന്നു–ഭാവം. ചിത്സരോജന്മവൻപേ=ബ്രഹ്മജ്ഞാനമാകുന്ന താമരപ്പൂവിന്റെയും വൻപായിരിക്കുന്നവനേ. ബ്രഹ്മസ്വരൂപി എന്നു സാരം. ജയ=അങ്ങു സർവ്വോൽക്കർഷത്തോടുംകൂടി ജയിച്ചാലും. അങ്ങയുടെ ജയം ഞങ്ങളുടേയും ജയമാണെന്നു ധ്വനി. നതജനബന്ധോ=കാലിൽ നമസ്കരിച്ചു ആശ്രയിക്കുന്നവർക്കു ബന്ധുവായുള്ളവനേ, നാഥ=രക്ഷിതാവേ, കാരുണ്യസിന്ധോ=കരുണാസമുദ്രമേ, ജയ=അങ്ങു ജയിച്ചാലും. പുരഹര=പുരന്മാരെ നശിപ്പിച്ചവനേ. ബാലശീതാംശുമൌലേ=ബാലചന്ദ്രനെ ധരിച്ചിരിക്കുന്നവനേ, ജയ=ജയിച്ചാലും. സതതം=എല്ലായ്പ്പോഴും, ഉദാരം=മഹാനും, സദാരം=ഭാർയ്യയോടുകൂടിയിരിക്കുന്നവനും, ആയ ത്വാം=അങ്ങയെ, ഭജാമഃ=ഞങ്ങൾ ഭജനം ചെയ്യുന്നു. വൃത്തം മാലിനി. 'നനമയയയുതേയം മാലിനി ഭോഗിലോകൈഃ' എന്നു ലക്ഷണം.

ഉലകിടമിതശേഷം പെററുപാലിച്ചൊടുക്കും-
കളി കലരുമമേയപ്രാഭവന്തം ഭവന്തം
മലമകളൊടു സാദ്ധം മുൻപിലദ്ധ്യക്ഷയന്തോ
നലമൊടു ചരിതാത്ഥാ ഹന്ത നാം തമ്പിരാനേ! ൧

തമ്പിരാനേ! സംബുദ്ധി, അല്ലയോ പ്രഭുവായിരിക്കുന്നവനേ! ഉലകിട.........തശേഷം=ജംഗമങ്ങളോടും സ്ഥാവരങ്ങളോടുംകൂടിയ ഈ ലോകമെല്ലാം, പെററുപാലിച്ചൊടുക്കും കളി=നിമ്മിക്കുകയും കാക്കുകയും നശിപ്പിക്കുകയും ആകുന്ന കളി. സവ്വൈശ്വയ്യസമ്പൂണ്ണനായിരിക്കുന്ന ഈശ്വരൻ തനിക്ക് എന്തെങ്കിലും ഒരു കായ്യസാദ്ധ്യത്തിനായിട്ടല്ല, കേവലം വിനോദത്തിനായിട്ടാണ് ലോകത്തിൻെറ സൃഷ്ട്യാദികമ്മങ്ങളിൽ ഏപ്പെടുന്നതെന്നു കളി എന്ന പദത്തിൻെറ അത്ഥം.

"നമോ വിശ്വസൃജേ പൂവ്വം വിശ്വം തദനു ബിഭ്രതേ
അഥ വിശ്വസ്യ സംഹത്രേ തുഭ്യം ത്രേധാസ്ഥിതാത്മനേ."
(രഘു-സ-10)

എന്ന പദ്യത്തിൻെറ ഭാവമാണ് പെററുപാലിച്ചൊടുക്കും എന്ന പദങ്ങളിൽ അന്തഭ്വിച്ചിരിക്കുന്നതു്. കലരും=കലരുന്നവനും, അമേയപ്രാഭവന്തം ഭവന്തം=അളവില്ലാത്ത പ്രഭാവത്തോടുകൂടിയവനും ആയ ഭവാനെ, മല..........സാദ്ധം=ശ്രീപാവ്വതിയോടുകൂടി, മുൻപിൽ അദ്ധ്യക്ഷയന്തഃ നാം=അക്ഷിഗോചരനാക്കുന്ന, അതായതു് കാണുന്ന, ഞങ്ങൾ. നലമൊടു=നന്മയോടുകൂടി, ചരിതാത്ഥാഃ=ചരിതാത്ഥന്മാർ, കായ്യം സാധിച്ചവരായിത്തീൻ. ഹന്ത=ആശ്ചയ്യം. നിന്തിരുവടിയെ പാവ്വതീദേവിയോടുകൂടി സമീപത്തു കണ്ടപ്പോൾതന്നെ ഞങ്ങളുടെ കായ്യമെല്ലാം സാധിച്ച നിലയിലായി എന്നു സാരം.

പരിചരണപരാണാം ദേവ! ഞങ്ങൾക്കിദാനീ-
മരുളുക കരുണാബ്ധേ! കാൽക്ഷണം വീക്ഷണാന്തം
ശരണമിതൊരുനാളും നീയൊഴിഞ്ഞില്ല പോററീ!
ചരണസരസിജേ വീണാശ്രയാമോ നികാമം." ൨

കരുണാബ്ധേ! പോററീ ദേവ=കരുണയ്ക്കു് ഇരിപ്പിടമായിരിക്കുന്ന രക്ഷിതാവേ ദേവ, പരിചരണപരാണാം=നിന്നെ ശുശ്രൂഷിക്കുന്ന

തിൽ താല്പര്യത്തോടുകൂടിയവരായ, നിന്റെ ആശ്രിതന്മാരായ എന്നു ഭാവം. ഞങ്ങൾക്കു=ഞാൻ മുതലായവർക്ക്, ഇദാനീം=ഇപ്പോൾ, കാൽക്ഷണം =അല്പം സമയം,. വീക്ഷണാന്തം=കടാക്ഷം, അരുളുക=തരുക—ദയയോടു കൂടി ഞങ്ങളെ അല്പനേരം കടാക്ഷിക്കണം എന്ന് അർത്ഥം. ശരണം........ പോററീ=നീയൊഴിഞ്ഞു വേറെ ഞങ്ങൾക്കു ഒരു രക്ഷിതാവില്ല. അല്ലയോ നാഥ!, നിന്തിരുവടിയുടെ ചരണസരസിജേ=പാദപത്മത്തിങ്കൽ, വീണു=നമസ്കരിച്ചു, നികാമം=ഏററവും, ആശ്രയാമഃ=ആശ്രയിക്കുന്നു.

ഈ ശ്ലോകവും ഇതിനു മുൻപിലത്തേതും ഭാഷാരാമായണചമ്പു രാവണോത്ഭവത്തിൽ ൹൦-ം ൹൨-ം ശ്ലോകങ്ങളായി കൊടുത്തിരിക്കുന്നവയാണ്.

ഇത്ഥം പുകഴ്ത്തിന മുരാരിമുഖാമരേന്ദ്രൈ-
രുത്തംസിതാംഘ്രികമലസ്യ പിനാകപാണേഃ
മുഗ്ദ്ധസ്മിതേന വിലസന്മുഖപുണ്ഡരീകാ-
ദുത്തസ്ഥുഷീ പരിലലാസ വചോമതല്ലീ ൯

ഇത്ഥം പുകഴ്ത്തിന=ഇപ്രകാരം സ്തുതിച്ച, മുരാരി.............മരേന്ദ്രൈഃ=മഹാവിഷ്ണു മുതലായ ദേവന്മാരാൽ, ഉത്തംസിതാംഘ്രികമലസ്യ= ശിരസ്സിനു ഭൂഷണമാക്കപ്പെട്ട പാദകമലത്തോടുകൂടിയവനും. ദേവന്മാരാൽ, കാൽക്കൽ വീണു നമസ്കരിക്കപ്പെട്ട എന്നു സാരം. പിനാകപാണേഃ=കയ്യിൽ പിനാകം ധരിച്ചിരിക്കുന്നവനും ആയ ശിവന്റെ— പിനാകം ശിവന്റെ ധനുസ്സ്—'പിനാകോജഗവം ധനുഃ' എന്നു അമരം. മുഗ്ദ്ധസ്മിതേന=മന്ദസ്മിതംകൊണ്ടു, വിലസൻ...........പുണ്ഡരീകാൽ=ശോഭിക്കുന്ന മുഖമാകുന്ന താമരപ്പൂവിൽനിന്നു, ഉത്തസ്ഥുഷീ= ഉത്ഭവിച്ചതായ, വചോമതല്ലീ=ശ്രേഷ്ഠമായ വാക്കു, പരിലലാസ=ശോഭിച്ചു. കാൽക്കൽ വീണു നമസ്കരിച്ച ദേവന്മാരോടു പരമശിവൻ ഇപ്രകാരം പറഞ്ഞു എന്നു സാരം. വൃത്തം വസന്തതിലകം.

"അഭിജ്ഞാതം തഭജജൈരന്താസകതഗുരുദ്വയം
ചതുർദ്ദശാക്ഷരം വൃത്തം വസന്തതിലകം വിദുഃ."

എന്നു ലക്ഷണം. (സുവൃത്തതിലകം—ക്ഷേമേന്ദ്രൻ)

"ധൎമ്മാത്മൻ! വെൽക വിഷ്ണോ! വരവിതിനിയ വൈ-
കുണ്ഠലോകത്തിൽ നിന്നോ?
നിൎമ്മാതേ്ര സൌഖ്യമല്ലീ? ശതമഖ! സുഖമേ
പാരടക്കുന്നതല്ലീ?
ഉന്മേഷാപൂൎണ്ണം മേന്മേലസുരരൊടമര-
ന്മാർ ജയംകൊണ്ടിദാനീം
നൎമ്മാനുഭൂതിക്രമചതുരതയാ
വാനിൽ വാഴുന്നതല്ലീ." ൨൦

ശ്രീപരമേശ്വരൻ, വിഷ്ണു മുതലായ ദേവന്മാരോടു യഥാപ്രധാനം കുശലപ്രശ്നം ചെയ്യുന്നു. ധൎമ്മാത്മൻ വിഷ്ണോ വെൽക=ധൎമ്മാത്മാവായിരിക്കുന്ന ഹേ വിഷ്ണോ അങ്ങു് വെൽക, ജയിച്ചാലും. വരവിതി........ നിന്നോ=അങ്ങു് ഇവിടെ വന്നതു വൈകുണ്ഠലോകത്തിൽനിന്നു തന്നെയാണോ, നിൎമ്മാതേ്ര=നിൎമ്മാതാവിനു—ലോകം സൃഷ്ടിക്കുന്നവനായ ബ്രഹ്മാവിനു, സൌഖ്യമല്ലീ=സുഖമല്ലേ. ശതമഖ=ഇന്ദ്ര, അങ്ങു സുഖമേ=സൌഖ്യമായി, പാരു=ലോകത്തെ, അടക്കുന്നതല്ലീ=അടക്കുന്നില്ലേ, കീഴടക്കി രക്ഷിക്കുന്നില്ലേ. ഇദാനീം=ഇപ്പോൾ, മേന്മേൽ ഉന്മേഷംപൂണ്ടു=മേൽക്കുമേൽ ഉത്സാഹത്തോടുകൂടി, അമരന്മാർ=ദേവന്മാർ, അസുരരൊടു ജയംകൊണ്ടു=യുദ്ധത്തിൽ അസുരന്മാരെ ജയിച്ചു, നൎമ്മാനുഭൂതിക്രമചതുരതയാ=നൎമ്മാനുഭൂതിക്രമത്തിന്റെ ചാതുൎയ്യത്തോടുകൂടി. നൎമ്മാനുഭൂതിക്രമം=നൎമ്മാനുഭൂതിയുടെ ക്രമം, നൎമ്മത്തിന്റെ അനുഭൂതി നൎമ്മാനുഭൂതി, നൎമ്മം=ലീലാവിനോദം, അനുഭൂതി=അനുഭവം, 'ക്രീഡാ ലീലാ ച നൎമ്മ ച' എന്നു അമരം. യഥേഷ്ടം ഓരോ വിനോദങ്ങളിൽ ഏൎപ്പെട്ടു സുഖമായി എന്നൎത്ഥം. വാനിൽ=സ്വൎഗ്ഗത്തിൽ, വാഴുന്നതല്ലീ=താമസിക്കുന്നില്ലേ?. പ്രാധാന്യം അനുസരിച്ചു് ആദ്യം വിഷ്ണുവിനോടും പിന്നെ ബ്രഹ്മാവിനോടും ഇന്ദ്രനോടും ദേവന്മാരോടും യഥാക്രമം ശിവൻ കുശലപ്രശ്നം ചെയ്തു എന്നു ഗ്രഹിക്കേണ്ടതാകുന്നു.

ഗിരമിതി സുരസന്നിധൌ ഗഭീരാം
ഗിരിതനയാസുകൃതം പറഞ്ഞനേരം
മുരരിപുഹൃദയം ധരിച്ചു നേരേ
സരസിരുഹാസനനാസ്ഥയാ ബഭാഷേ. ൨൧

ഗിരിതനയാസുകൃതം=ശ്രീപാർവ്വതിയുടെ പുണ്യം മൂർത്തിമത്തായതു പോലെ പരിലസിക്കുന്ന ഭഗവാൻ, ഇതി=ഇപ്രകാരം, ഗഭീരാം ഗിരം=ഗംഭീരമായിരിക്കുന്ന വാക്കിനെ, സുരസന്നിധൌ=ദേവന്മാരുടെ സമീപത്തുവച്ചു, പറഞ്ഞനേരം=പറഞ്ഞപ്പോൾ, സരസിരുഹാസനൻ=ബ്രഹ്മാവു, നേരേ=ശരിയായി, മുരരിപുഹൃദയം=മഹാവിഷ്ണുവിൻെറ അഭിപ്രായത്തെ, ധരിച്ചു=അറിഞ്ഞു, ആസ്ഥയോടുകൂടി=അപേക്ഷയോടുകൂടി, താല്പര്യപ്പെട്ടു എന്നു സാരം. "ആസ്ഥാ ചാലംബനാസ്ഥാനയത്നാപേക്ഷാസു കത്ഥ്യതേ' എന്നു വിശ്വം. 'ആസ്ഥാ ലോകേ വിപുലമനസാം' എന്നു ശുകസന്ദേശപ്രയോഗം, ബഭാഷേ=പറഞ്ഞു. ബ്രഹ്മാവു മഹാവിഷ്ണുവിൻെറ അഭിപ്രായം അറിഞ്ഞു് ഇപ്രകാരം പറഞ്ഞു എന്നു ഭാവം. വൃത്തം പുഷ്പിതാഗ്ര. "അയുജി നയുഗരേഫതോ യകാരൊ യുജി ച നജൌ ജരഗാശ്ച പുഷ്പിതാഗ്രാ" എന്നു ലക്ഷണം.

"കുന്നിൻപെണ്ണിൻതടംപോർമുല തടവിന പു-
ണ്യൌഘമേ! നിൻപദാന്തം
വന്ദിക്കും മാദൃശാനാം വരദ! വരുവത-
ല്ലെന്നുമേ ഖേദലേശം;
ഇന്നിപ്പോളെങ്കിലും കിഞ്ചന വിഷമമുണ-
ർത്തുന്നതിന്നാശു നിന്നാ-
ലുന്നിദ്രശ്രീകൃപാലോകനമിഹ വിദുഷാ
മീയതാം ദീനബന്ധോ! ൧൨

കുന്നിൻ.....പുണ്യൌഘമേ=ശ്രീപാർവ്വതീദേവിയുടെ സുകൃതപരിപാകമായി ശോഭിക്കുന്ന ഭഗവാനേ, നിൻ പദാന്തം............മാദൃശാനാം=അങ്ങയുടെ തൃക്കാൽവണങ്ങുന്നവരായ ഞങ്ങൾക്കു, എന്നുമേ ഖേദലേശം വരുവതല്ല=ഒരു കാലത്തും അല്പവും സങ്കടം വരുന്നതല്ല, അറിക=അറിഞ്ഞാലും. എങ്കിലും ഇന്നു് ഇപ്പോൾ കിഞ്ചന...............ഉണർത്തുന്നതിനു=അല്പം വൈഷമ്യം സങ്കടാവസ്ഥ അറിയിക്കുന്നതിനു, ആശു=വേഗത്തിൽ, വിദുഷാ സർവ്വജീവികളുടേയും അന്തർഗ്ഗതങ്ങളറിയുന്നവനായ, നിന്നാൽ=അങ്ങാൽ, ദീനബന്ധോ=സങ്കടപ്പെടുന്നവൎക്കു തുണയായിരിക്കുന്ന ഭഗവാനേ, ഉന്നിദ്ര............കനം=കൃപാധിക്യത്തോടുകൂടിയ നോട്ടം, തന്നാലും=നല്കിയാലും. ഞങ്ങൾക്കു് അല്പമായി ഒരു സങ്കട

ഷ്ടാണ്ട്. അതു് അറിയിക്കുന്നതിനു ഭയംവോടുകൂടി അനുവദിക്കണം എന്നു സാരം. ഞങ്ങൾ പറയാതെതന്നെ സങ്കടം അറിയുന്നവനാണ് അങ്ങെന്നു ധ്വനിപ്പിക്കുന്നതിനു വിദുഷാ എന്ന പദം പ്രയോഗിച്ചിരിക്കുന്നു. അങ്ങു മാത്രമേ ദീനന്മാരായ ഞങ്ങൾക്കു ബന്ധുവുള്ളു എന്നു ദീനബന്ധു എന്ന പദത്തിന്റെ ധ്വനി.

വൃത്താന്തം വിശ്വബന്ധോ! നിശമയതു ഭവാൻ
വിശ്വകർമ്മായുധംകൊ-
ണ്ടത്യന്തോന്മൃഷ്ടനായ് മേവിന ദിനപെരുമാൾ-
തൻകലാ മൂന്നിദാനീം
ചിത്രം ത്വൽബിംബരൂപാശ്ശിവമഹിമകല-
ന്നിന്ധതേ ഹന്ത താസാം
കത്തീടും ഘോരതേജോവിതതിഭിരഖിലം
ദഹ്യതേ തമ്പിരാനേ! എന്ന

വിശ്വബന്ധോ=ലോകങ്ങൾക്കെല്ലാം തുണയായിരിക്കുന്ന, തമ്പിരാനേ. വിഭോ ഭവാൻ, വൃത്താന്തം നിശമയതു=അങ്ങു ഞങ്ങളുടെ വർത്തമാനം സങ്കടവാർത്ത, കേട്ടാലും. വിശ്വകർമ്മായുധ..........തൻ മൂന്നു കലാ ഇദാനീം=വിശ്വകർമ്മാവിന്റെ ആയുധംകൊണ്ട് ഏററവും ഉരയ്ക്കപ്പെട്ടവനായിരിക്കുന്ന ആദിത്യന്റെ മൂന്നു കലകൾ, മൂന്നംശങ്ങൾ ഇപ്പോൾ. "വിശ്വകർമ്മാവിന്റെ പുത്രിയായ സംജ്ഞ, ഭർത്താവായ സൂര്യന്റെ തേജശ്ശക്തി സഹിക്കുവാൻ പാടില്ലാതെയായി അതിനു നിവൃത്തി വരുത്തിത്തരണമെന്നു പിതാവിനോടപേക്ഷിച്ചു. അപ്പോൾ വിശ്വകർമ്മാവു ചക്രാകാരമായ യന്ത്രത്തിൽ ആദിത്യമണ്ഡലം വച്ചു ഉരച്ചു അതിന്റെ തേജസ്സു കുറച്ചു." ഈ കഥയേയാണ് ഇവിടെ സൂചിപ്പിച്ചിരിക്കുന്നതു്. 'ആരോപ്യ ചക്രഭ്രമമുഷ്ണതേജാസ്ത്വഷ്ട്രേവ യന്ത്രോല്ലിഖിതോ വിഭാതി' എന്ന രഘുവംശം (സ–നൃ–). പദ്യാർദ്ധവും ഈ കഥയെത്തന്നെ സൂചിപ്പിക്കുന്നു.

'വിശ്വകർമ്മാ ത്വനുജ്ഞാതശ്ശാകദ്വീപേ വിവസ്വതാ
ഭ്രമമാരോപ്യ തത്തേജശ്ശാതനായോപചക്രമേ.'

എന്ന മാർക്കണ്ഡേയപദ്യവും ഈ കഥയുടെ സൂചനമാകുന്നു. ചിത്രം=അത്ഭുതം, ത്വൽബിംബരൂപാഃ=അങ്ങയുടെ ബിംബത്തിന്റെ ആകൃതി

യായിട്ടു, ശിവമഹിമകലൻ=പരമശിവൻെറ മാഹാത്മ്യത്തോടുകൂടി, ഇ സഡതേ=ശോഭിക്കുന്നു. ഹന്ത=കഷ്ടം, താസാം=ആ മൂന്നുകലകളുടേയും കത്തീട്ടും.............വിതതിഭിഃ=ആളിക്കത്തുന്നതും കഠിനവുമായ തേജസ്സിൻെറ സമൂഹംകൊണ്ടു, അഖിലം ദഗ്ദ്ധതേ=ലോകമെല്ലാം ദഹിക്കുന്നു. അങ്ങയുടെ ബിംബരൂപങ്ങളായി ശോഭിക്കുന്ന ആദിത്യൻെറ മൂന്നുകലകളുടെ തേജഃപ്രസരംകൊണ്ടു ലോകം ദഹിക്കുന്നു എന്നു ഭാവം. 'ശിവമഹിമകലൻ' എന്ന പദം വേറെ ആക്കം അവ നിമിത്തമുണ്ടാകുന്ന സങ്കടം നശിപ്പിക്കാവുന്നതല്ലെന്നു ധ്വനിപ്പിക്കുന്നു.

ആക്കം മംഗല്യബിംബത്രയമിതു ഭവതോ
നാഥ! സൂക്ഷിച്ചുകൊൾവാ-
നൂക്കില്ലേ നാളിൽനാളിൽ പുരഹര! സഹിയാ-
തൊന്നിതേതൽപ്രഭാവം
രൂക്ഷത്വേ തോൽക്കമിപ്പാവകദിവസകര-
ന്മാരുമെന്നാലിതങ്ങോ-
ട്ടാക്കിക്കൊണ്ടാതുരാൻ ഞങ്ങളെ വിപുലകൃപാ-
ലംബമേ! പാലയേഥാഃ" ൧൪

നാഥ പുരഹര=രക്ഷിതാവായ ഭഗവാനേ, ഭവതോ=അങ്ങയുടെ, ഇതു=ഈ മംഗല്യബിംബത്രയം, മംഗല്യത്തോടുകൂടിയ മൂന്നുബിംബങ്ങളേയും, സൂക്ഷിച്ചുകൊൾവാൻ=സൂക്ഷിക്കുന്നതിനു, ആക്കം=യാതൊരുവനും, ഊക്കില്ലേ=കരുത്തില്ലാതായിത്തീൻ. ഏതൽപ്രഭാവം=ഈ ബിംബങ്ങളുടെ വലുതായ ശക്തി, നാളിൽ നാളിൽ=ഓരോദിവസംചെല്ലുംതോറും, സഹിയാതൊന്നു=സംഹിക്കവാൻപാടില്ലാത്ത ഒന്നായി വന്നിരിക്കുന്നു. രൂക്ഷത്വേ=തേജസ്സിൻെറ കഠിനതകൊണ്ടു, ഇപ്പാവക......കരന്മാരും=ഈ അഗ്നിയും ആദിത്യനുംകൂടി, തോല്ക്കും—ഈ ബിംബങ്ങളേക്കാൾ വളരെ താഴെയാകുന്നു. ബിംബങ്ങളുടെ തേജസ്സ് ഇവയേക്കാൾ എല്ലാം അധികം എന്നു സാരം. എന്നാ..........ക്കൊണ്ട്=എന്നാൽ ഈ ബിംബങ്ങളെ അങ്ങു സ്വീകരിച്ചു സൂക്ഷിച്ചുവച്ചുകൊണ്ടു, ആതുരാൻ=ദുഃഖിതന്മാരായ, ഞങ്ങളെ=ഞാൻ മുതലായ ദേവന്മാരേ, വിപുല......ലംബമേ=വിസ്തൃതമായിരിക്കുന്ന ദയയ്ക്കു ആശ്രയമായിരിക്കുന്ന ഭഗവാനേ, പാലയേഥാഃ=രക്ഷിച്ചാലും.

ഇത്ഥമമ്പിനൊടു പങ്കജാസനനണത്തി
വീണ്ടുമമരൈസ്സമം
ഭക്തിനമ്രശിരസാ ചിരായ പദപല്ലവ-
ങ്ങൾ പണിയുംവിധൌ
പത്മനാഭവദനം നിരീക്ഷ്യ കലിതസ്മി-
തം വിരവിലാത്മബിം-
ബത്രയം ഭുവനരക്ഷണാത്ഥമയമഗ്ര-
ഹീദഖിലനായകൻ. ൧൫

പങ്കജാസനൻ=ബ്രഹ്മാവ്, ഇത്ഥ..........ടുണത്തി=ഇപ്രകാരം വേണ്ടതുപോലെ അറിയിച്ചു, വീണ്ടും=ഒന്നുകൂടി, അമരൈസ്സമം=ദേവന്മാരോടുകൂടി, ഭക്തി..........വിധൌ=ഭക്തിയുടെ ആധിക്യംകൊണ്ടു ശിരസ്സു താഴ്ത്തി വളരെനേരംകൊണ്ടു ശ്രീപരമേശ്വരൻെറ തളിരുപോലെയിരിക്കുന്ന പാദങ്ങൾ വന്ദിക്കുന്ന സമയത്തു, അയം അഖിലനായകൻ=ഈ സൎവ്വലോകങ്ങളുടേയും നായകനായ ഭഗവാൻ, പത്മനാഭവദനം നിരീക്ഷ്യ=മഹാവിഷ്ണുവിൻെറ മുഖംനോക്കിയിട്ടു, കലിതസ്മിതം=ചിരിച്ചുകൊണ്ടു, വിരവിൽ=വേഗത്തിൽ. ഈ പദം ഭക്തന്മാരായ ദേവന്മാരുടെ അഭീഷ്ടം സാധിപ്പിക്കുന്നതിൽ ഭഗവാനുള്ള ഉത്സാഹത്തെ ധ്വനിപ്പിക്കുന്നു. ഭുവനരക്ഷണാത്ഥം=ലോകങ്ങളുടെ രക്ഷയ്ക്കുവേണ്ടി, ആത്മബിംബത്രയം=തൻെറ രൂപത്തിലിരിക്കുന്ന മൂന്നുബിംബങ്ങളേയും, അഗ്രഹീൽ=സ്വീകരിച്ചു, വാങ്ങിച്ചു. വൃത്തം കുസുമമഞ്ജരി.

'രം നരം നരനരം നിരന്നു വരുമെങ്കിലോ കുസുമമഞ്ജരി'
എന്നു ലക്ഷണം.

(വൃത്തമഞ്ജരി, ഏ. ആർ. രാജരാജവൎമ്മകോയിത്തമ്പുരാൻ)

ബിംബത്രയം എന്ന പദം തൃതീയപാദത്തിൻെറ അവസാനത്തിലും, അടുത്തതിൻെറ ആദിയിലും (ബിം—ബത്രയം എന്നു) മുറിച്ചുചേൎത്തതുകൊണ്ടു യതിഭംഗം എന്ന ദോഷം സംഭവിച്ചിരിക്കുന്നു. 'വിരസവിരാമം യതിഭ്രഷ്ടം' എന്നു യതിഭ്രംശത്തിനു വാമനാചാൎയ്യൻ ലക്ഷണം പറയുന്നു. സൂക്ഷ്മമായി നോക്കിയാൽ പ്രകൃതത്തിൽ (ബിം—ബ ത്രയത്തിനു) ശ്രവണോദ്വേഗജനകത്വം ഇല്ലെന്നു അനുഭവപ്പെടും. ചമ്പുക്കളിൽ യതിഭംഗങ്ങൾ ധാരാളമാണ്. അവയിൽ പലതും ശ്രവണപരുഷങ്ങളുമാകുന്നു.

സാകം മന്ത്രിച്ചു വേറെ മുരഹരനൊടസൌ
വിശ്വകാര്യങ്ങളെല്ലാ-
മാകല്പ്പിച്ചു ദേവൈസ്സഹ സരസമയ-
ച്ചാസ്ഥയാ പാൽപ്പയോധൌ
ലോകക്ഷേമായ ബിംബത്രയമിതു സുഖമേ
നിത്യമച്ചിച്ചുകൊൾകെ-
ന്നാകമ്രാപാംഗി കന്നിൻമകൾകരകമലേ
ദത്തവാൻ കൃത്തിവാസാഃ. എന്നു

അസൌ=ഈ ഭഗവാൻ, മുരഹരനൊടുസാകം=മഹാവിഷ്ണുവിനോടുകൂടി, വേറേ=പ്രത്യേകമായി, മന്ത്രിച്ചു=മററു ദേവന്മാരാരും കേൾക്കാതെ പറഞ്ഞു വിശ്വകാര്യങ്ങളെല്ലാം=ലോകകാര്യങ്ങളെല്ലാം, ആകെ=കഴിയുന്ന വിധത്തിൽ, കല്പിച്ചു=അതളിച്ചെയ്തു. ദേവൈസ്സഹ=എല്ലാദേവന്മാരോടുംകൂടി, ആസ്ഥയാ=യത്നിച്ചു, പാൽപയോധൌ = പാൽകടലിൽ, വൈകുണ്ഠത്തിലേക്ക അയച്ചു =അയച്ചതിനശേഷം,ശിവൻ മഹാവിഷ്ണുവിനേയും ഇതരദേവന്മാരേയും പറഞ്ഞയച്ചതിനമേൽ എന്നു സാരം. കൃത്തിവാസാഃ=ശിവൻ. തോല് വസ്ത്രമായി ധരിച്ചിരിക്കുന്നതുകൊണ്ട് ശിവന ഈ പേർ ഉണ്ടായി. 'ഏകൈശ്വര്യേ സ്ഥിതോപി പ്രണത ബഹുഫലോ, യസ്സ്വയം കൃത്തിവാസാഃ' എന്നു മാളവികാഗ്നിമിത്രത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം ഇവിടെ സ്മർത്തവ്യമാകുന്നു. ലോകക്ഷേമായ.... ....കെന്ന്=ലോകങ്ങളുടെ ശ്രേയസ്സിനായി ഈ മൂന്നു ബിംബങ്ങളേയും സുഖമായി എന്നും പൂജിച്ചുകൊള്ളുക എന്നു പറഞ്ഞു. ആകമ്രാ .. .... കമലേ=മനോഹരങ്ങളായ കടാക്ഷങ്ങളോടുകൂടിയ ശ്രീപാർവ്വതിയുടെ കരകമലത്തിൽ,,ദത്തവാൻ=ദാനം ചെയ്തു—കൊടുത്തു ആകമ്രാ.... ..... കമലേ—ഇതു് ഒററപ്പദമാണ്. ആകമ്രാപാംഗി സംസ്കൃതം, കന്നിൻമകൾ ഭാഷ, കരകമലേ സംസ്കൃതം. ഈ മാതിരി സംസ്കൃതവും ഭാഷയും ഇടകലത്തിച്ചേത്തു പ്രയോഗിക്കുന്ന നീണ്ട സമാസപദങ്ങൾ ചമ്പുക്കളിൽ സുലഭങ്ങളാണ്.

അനന്തരമദ്രിമകളും പരിഗൃഹ്യ മൂന്നായ്-
മിന്നുന്ന ബിംബമതു സംഭൃതഭക്തിഭാരാ
പൊന്നിൻപയോജനെറി തിക്കിന തൃക്കരംകൊ-
ണ്ടനന്നു കല്പിതസമർച്ചനമുച്ചകാശേ. ൬൨

അനന്തരം=ഭഗവാൻ ബിംബത്രയം കൊടുത്ത സമയത്തു, അദ്രിമകളും=ശ്രീപാർവ്വതിയും, മൂന്നായ് മിന്നുന്ന അതു ബിംബം=മൂന്നായി ശോഭിക്കുന്ന ആ ബിംബത്തെ, പരിഗൃഹ്യ=വാങ്ങിയിട്ട്, സംഭൃതഭക്തിഭാരാ=മനസ്സിൽ ഭക്തിയുടെ ആധിക്യത്തോടുകൂടിയവളായിട്ട്, പൊന്നിൻ.....കൊണ്ട്=സുവർണ്ണമയമായ താമരപ്പൂവിൻെറ ശോഭപോലെ ശോഭിക്കുന്ന തൻെറ കയ്യുകൊണ്ടുതന്നെ, അനന്നു=പതിവായി, കല്പിതസമർച്ചനം=കല്പിതസമർച്ചനമാകുംവണ്ണം. ക്രിയാവിശേഷണം—കല്പിതം = ചെയ്യപ്പെട്ട, സമർച്ചനം=പൂജ. ഉച്ചകാശേ=ശോഭിച്ചു. പാർവ്വതീദേവി പതിവായി ഭക്തിയോടുകൂടി ആ ബിംബങ്ങളെ പൂജിച്ചുവന്നു എന്നു സാരം.

ഇത്ഥംതന്നോ തുച്ഛോംനാളഴകിനൊടു കഴി-
ഞ്ഞോരു കാലം തപസ്യാ
മെത്തും ഭൂപർഷയേ മാനവകുലമഹനീ-
യായ മാന്ധാതൃനാമ്നേ
ദേവാ ബിംബങ്ങളാലൊന്നാഗസുതയൊടു സ-
മ്മന്ത്ര്യ ഭൂയോപി സേവാ-
വൃത്തൌ രണ്ടാമതേതത്തനയനു മുചുകു-
ന്ദനു മേകീ പിനാകീ. ൬൩

ഇത്ഥം..... .....കാലം=ഇപ്രകാരം ശ്രീപാർവ്വതി വളരെനാൾ ബിംബം പൂജിച്ചുകൊണ്ടു പാർത്തു. അങ്ങനെ കഴിഞ്ഞതിനുശേഷം, പിനാകീ=ശ്രീപരമേശ്വരൻ, തപസ്യാ=തപസ്സ്, 'സംക്രുദ്ധാ സമമേഭിരേവ സഹജൈരസ്യാസ്തപസ്യാലതാ' (പാർവ്വതീപരിണയം സംസ്കൃതപ്രബന്ധം) എന്നു മേല്പത്തൂർഭട്ടതിരി പ്രയോഗിച്ചിരിക്കുന്നു. മെത്തും=വർദ്ധിക്കുന്ന, ഭൂപർഷയേ .........നാമ്നേ=രാജർഷിയായും മനുവംശരാജാക്കന്മാൎക്കു പൂജനീയനായും ഇരിക്കുന്ന മാന്ധാതാവിനായിക്കൊണ്ട്, അഗസുതയൊടു

=പാർവ്വതിയോടു, സമ്മന്ത്ര്യ=ആലോചിച്ചു; ബിംബങ്ങളാൽ=ബിംബങ്ങളിൽ എന്നു സപ്തമിയുടെ അർത്ഥം. ഒന്ന്=ഒരു ബിംബം, ദത്വാ=കൊടുത്തിട്ടു, ഭൂയോപി=വീണ്ടും, ഏതത്തനയന മുചുകുന്ദനു=മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദനു. ഇവിടെ തനയന—മുചുകുന്ദനു എന്നി പദങ്ങൾക്കു സംസ്കൃതരീതിയനുസരിച്ചു വിഭക്തിപ്പൊരുത്തം വരുത്തിയിരിക്കുന്നു. മാന്ധാതാവു് യുവനാശ്വന്റെ പുത്രൻ—

'യുവനാശ്വസ്യ തനയശ്ചക്രവർത്തീ ജജാനഹ
കം ധാസ്യതി കുമാരോയം സ്തന്യം രോരൂയ്യതേ ഭൃശം
മാം ധാതാ വത്സ! മാ രോദീരിതീന്ദ്രോ ദേശിനീമദാൽ'

(നവമസ്കന്ധം അ. ൬.)

എന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്ന ഭാഗം സ്മരണീയമാകുന്നു. ജനനസമയത്തു 'മാംധാതാ' എന്നു ഇന്ദ്രൻ പറഞ്ഞതുകൊണ്ടു 'മാന്ധാതാവു്' എന്ന പേർ വന്നു. മുചുകുന്ദൻ=മാന്ധാതാവിനു ബിന്ദുമതിയിൽ ഉണ്ടായ പുത്രൻ. 'മുചുകുന്ദം ച യോഗിനം' (ഭാഗ—സ്കന്ധം ൯, അദ്ധ്യായം ൬.) എന്നു ഭാഗവതത്തിൽ പറഞ്ഞിരിക്കുന്നതിൽനിന്നു മുചുകുന്ദൻ മഹായോഗിയാണെന്നു തെളിയുന്നു. സേവാവൃത്തൌ=സേവയാകുന്ന പ്രവൃത്തിയിൽ,—സേവിക്കുന്നതിനായിക്കൊണ്ടു്, രണ്ടാമത്തും = രണ്ടാമത്തെ ബിംബവും, ഏകീ=കൊടുത്തു.

തദനു ഹരനൊരുനാൾ മംഗലാസ്ഥാനവർത്തീ
ദിതിജസുരമുനീന്ദ്രൈസ്സേവിതോ വിശ്വസാക്ഷീ
കൃതപദനതിമൂചേ കിങ്കരപ്രേഷ്ഠമല്പ-
സ്മിതരുചിയൊടു സാഭാവ്യേതി കുംഭോദരന്തം. ൧൫

തദനു=അതിനുശേഷം, ദിതിജസുര............സേവിതഃ = അസുരന്മാരാലും സുരന്മാരാലും മുനിശ്രേഷ്ഠന്മാരാലും ഭജിക്കപ്പെടുന്നവനും, വിശ്വസാക്ഷീ = ലോകങ്ങൾക്കെല്ലാം സാക്ഷിയായിരിക്കുന്നവനുമായ, ലോകങ്ങളുടെ പ്രവൃത്തികളെല്ലാം കണ്ടുകൊണ്ടിരിക്കുന്നവൻ എന്നു സാരം. ഹരൻ=ശിവൻ, ഒരുന്നാൾ=ഒരുദിവസം, മംഗല...........വർത്തീ =മംഗലമായ ആസ്ഥാനമണ്ഡപത്തിൽ ഇരുന്നുകൊണ്ടു, ഈ പദം തല്ക്കാലവിശേഷണം. കൃതപദനതിം കിംകരപ്രേഷ്ഠം താകുംഭോദരം=അടുക്കൽ വന്നു പാദങ്ങൾ വന്ദിച്ചു നില്ക്കുന്നവനും ഭൃത്യന്മാരിൽ ശ്രേഷ്ഠനും ('പ്രേഷ്ഠ

വരിഷ്ഠസ്ഥവിഷ്ഠബംഹിഷ്ഠാഃ' എന്നു അമരം.) ആയ ആ പ്രസിദ്ധനായ കുംഭോദരനെ—കുംഭോദരനെന്നുപേരായ ഭൂതത്തിനെ—കുംഭോദരൻ ശിവന്റെ പ്രധാന ശിഷ്യനാണ്.

'അവേഹി മാം കിങ്കരമഷ്ടമൂർത്തേഃ
കുംഭോദരം നാമ നികുംഭമിത്രം'

എന്നു രഘുവംശ (സ-൨.) ത്തിൽ പറഞ്ഞിരിക്കുന്നു. സംഭാവ്യ=ബഹുമാനിച്ചുകൊണ്ടു, അല്പസ്മിതരുചിയോടു=മന്ദഹാസത്തോടുകൂടി, ഇതി=ഇപ്രകാരം, ഊചേ=പറഞ്ഞു. അടുത്തുനില്ക്കുന്ന കുംഭോദരനെ സംഭാവന ചെയ്തുകൊണ്ടു ഭഗവാൻ ഇപ്രകാരം അരുളിച്ചെയ്തു എന്നു ഭാവം.

"സ്വച്ഛാത്മൻ! കേൾ ഗണാനാംപരിവൃഢ! ഗുണദോ-
ഷാദിഭേദാനശേഷാ-
നസ്താശങ്കം ഗ്രഹീതും തെളിവൊടു ചരതാ
സർവ്വതോ മന്നിയോഗാൽ
പ്രത്യേകം വീക്ഷിതാസ്സമ്പ്രതി ഭുവനവിഭാ-
ഗാസ്ത്വയാ ധീമതാ കിം
വൃത്താകാരപ്രകാരങ്ങളുമതിലതിൽ മേ-
വുന്ന നാനാജനാനാം." ൨൧

സ്വച്ഛാത്മൻ=മനസ്സിനു യാതൊരു പീഡയും ഇല്ലാത്തവനും ഗണാനാം പരിവൃഢ=ഗണങ്ങളുടെ ശ്രേഷ്ഠനും ആയിരിക്കുന്ന, ഈ രണ്ടു പദങ്ങളും സംബുദ്ധി. കേൾ=നീ കേട്ടാലും, മന്നിയോഗാൽ=എന്റെ ആജ്ഞയനുസരിച്ച്, അശേഷാൻ ഗുണദോഷാദിഭേദാൻ=എല്ലാഗുണദോഷങ്ങളേയും, അസ്താശങ്കം=സംശയം കൂടാതെ, ഗ്രഹീതും=ഗ്രഹിക്കാനായിക്കൊണ്ട്, അറിയുന്നതിനായി, സർവ്വതഃ=എല്ലായിടത്തും, തെളിവൊടു=സന്തോഷത്തോടുകൂടി, ചരതാ=സഞ്ചരിക്കുന്നവനും, ധീമതാ=ബുദ്ധിശാലിയും ആയ, ത്വയാ=നിന്നാൽ, സമ്പ്രതി=ഇപ്പോൾ, ഭുവനവിഭാഗാഃ=ഭൂവിഭാഗങ്ങൾ, ദേശങ്ങൾ, പ്രത്യേകം=വെവ്വേറെയായി, വീക്ഷിതാഃ കിം=വീക്ഷിതങ്ങളായോ—ഓരോ ഭൂഭാഗങ്ങളേയും നീ പ്രത്യേകം കണ്ടുവോ? അതിലതിൽ............ ജനാനാം=ഓരോദേശത്തും വാഴുന്ന ജനങ്ങളുടെ, വൃത്താകാരപ്രകാരങ്ങളും=വർത്തമാനം, ആകൃതി ഘൃത

ലായവയുടെ സ്വഭാവങ്ങളും, വീക്ഷിതാഃ കിം എന്ന പദങ്ങളോടു അന്വയിക്കണം. അവയേയും കണ്ടു അറിഞ്ഞുവോ എന്നു സാരം.

ഗിരമിതി നിശമയ്യ മഞ്ജുഹാസ-
സ്ഫുരണകലാവിശദാം കലേശമൌലേഃ
പരിചിനൊടു കൃതാഞ്ജലിർഗ്ഗണാനാം
പരിവൃഢനൻപിലുണത്തിനാൻ തദാനീം. ൨൧

ഗണാനാം പരിവൃഢൻ=ഗണശ്രേഷ്ഠനായ കുംഭോദരൻ, കലേശമൌലേഃ=കലേശൻ—ചന്ദ്രൻ, മൌലിയിൽ ഇരിക്കുന്നവനായ ശിവന്റെ, മഞ്ജു.................വിശദാം=മനോഹരമായ മന്ദഹാസത്തിന്റെ പ്രകാശംകൊണ്ട് സ്പഷ്ടമായിരിക്കുന്ന, ഇതി=ഇപ്രകാരമുള്ള, ഗിരം=വാക്കിനെ, നിശമയ്യ=കേട്ടിട്ട്, പരിചിനൊടു=വഴിപോലെ, കൃതാഞ്ജലിഃ=കൃതമായിരിക്കുന്ന അഞ്ജലിബന്ധത്തോടുകൂടിയവനായിട്ട്—തൊഴുതിട്ടു, തദാനീം=അപ്പോൾ, അൻപിലുണത്തിനാൻ=ആദരവോടുകൂടിപ്പറഞ്ഞു.

"കേൾക്കേണം തമ്പിരാനേ! ജയ ജയ തൊഴുതേൻ
നിൻപ്രസാദാലശേഷ-
ശ്ലാഘ്യോ നാകാദിലോകങ്ങളിലനുപദമോ-
രോന്നിലേ ഞാൻ നടന്നേൻ
ദാക്ഷിണ്യാൽ സത്യലോകത്തിലുമതിമഹിതേ
വിഷ്ണുലോകേപി ഗത്വാ
സാക്ഷാദപ്യാണീരമേശൌ തവ പദകമലോ-
പാസിനൌ കൈപ്പണിഞ്ഞേൻ. ൨൨

തമ്പിരാനേ വിഭോ കേൾക്കേണം=നിന്തിരുവടി കേട്ടാലും, ജയ ജയ=അവിടുന്നു ജയിച്ചാലും ജയിച്ചാലും, തൊഴുതേൻ=അവിടുത്തെ തൊഴുന്നേൻ, നിൻ .........ശ്ലാഘ്യോ=അവിടുത്തെ അനുഗ്രഹംകൊണ്ട് എല്ലാവരാലും പൂജിക്കുവാൻ യോഗ്യനായിരിക്കുന്ന ഞാൻ, നാകാദി.... ......ന്നിലേ=സ്വർഗ്ഗം, ഭൂലോകം മുതലായ ഓരോദേശങ്ങളിലും, പ്രത്യേകം നടന്നേൻ=സഞ്ചരിച്ചു. അനുപദം എന്ന പദത്തിനു സ്ഥാനങ്ങൾ

തോവം എന്നൎത്ഥം. ദാക്ഷിണ്യാൽ=ദക്ഷിണത്വം (സാമൎത്ഥ്യം) ഹേതുവായിട്ട്, സത്യലോക..........ഗത്വാ=ബ്രഹ്മലോകത്തിലും ഏററവും പൂജിക്കപ്പെട്ടതായ വൈകുണ്ഠലോകത്തിലും ഗമിച്ചിട്ടു—പോയിട്ടു, ത്വൽപദകമലോപാസിനൌ=അവിടുത്തെ പാദപത്മങ്ങളെ ഭജിക്കുന്നവരായ, വാണീരമേശൌ=ബ്രഹ്മാവിനേയും വിഷ്ണുവിനേയും, സാക്ഷാൽ=പ്രത്യക്ഷമായിക്കണ്ടു, കൈവണങ്ങിനേൻ=തൊഴുതു. ഞാൻ കണ്ട സമയത്തു ബ്രഹ്മാവിന്റേയും വിഷ്ണുവിന്റേയുംകൂടെ അവരുടെ ഭാൎയ്യമാരായ സരസ്വതിയും ലക്ഷ്മീദേവിയുമുണ്ടായിരുന്നു എന്നു വാണീരമേശൌ എന്ന പദം ധ്വനിപ്പിക്കുന്നു.

സുഖസരണിയിലിത്ഥം പ്രായശഃ സ്വൈരചാരീ
നഗരവിഷയരാജ്യഗ്രാമസൽക്ഷേത്രപൂൎണ്ണം
അഖിലഭുവനമംഗല്യാകരം മൎത്ത്യലോകം
പുകൾപെരുകിന നാനാകൎമ്മഭൂമിം ഗതോ ഞാൻ. ൨൩

ഞാൻ=അവിടുത്തെ ഭൃത്യനായ ഞാൻ, ഇത്ഥം=ഇപ്രകാരം, സുഖസരണിയിൽ=സുഖമായ വഴിയിൽക്കൂടിത്തന്നെ, പ്രായശഃ=മിക്കവാറും, സ്വൈരചാരീ=യാതൊരു ഉപദ്രവവുമില്ലാതെ സഞ്ചരിച്ചു, നഗരവിഷയ.........പൂൎണ്ണം=പട്ടണങ്ങൾ, ദേശങ്ങൾ, രാജ്യങ്ങൾ, ഉൾനാട്ടുകൾ, വിശിഷ്ടങ്ങളായ ക്ഷേത്രങ്ങൾ ഇവയെക്കൊണ്ടു നിറഞ്ഞിരിക്കുന്നതും, അഖില............കരം=എല്ലാലോകങ്ങളിലുംവെച്ചു മംഗല്യത്തിന്റെ ഇരിപ്പിടവും, മൎത്ത്യലോകം=മനുഷ്യരുടെ ലോകവും, പുകൾ പെരുകിന=ഏററവും ഖ്യാതിയോടുകൂടിയതും ആയിരിക്കുന്ന, നാനാകൎമ്മഭൂമിം=കേരളത്തെ, ഗതഃ=ഗതനായി, കേരളത്തിൽ ചെന്നു. കൎമ്മമീമാംസയ്ക്കും തദ്വിഹിതങ്ങളായ യാഗാദികൎമ്മങ്ങൾക്കും പ്രാധാന്യം കൈവന്ന നാടായതുകൊണ്ടു കേരളത്തിന്നു കൎമ്മഭൂമി എന്ന പേരുണ്ടായി.

വാർമെത്തീടും ചതുസ്സാഗരപരിഗതമാം
ഭൂതലേ ഭാൎഗ്ഗവശ്രീ-
രാമന്തന്നാലധിഷ്ഠാപിതമമിതസുഖം
മണ്ഡലം കേരളാഖ്യം

ശ്രീമച്ചെല്ലൂരനാമാ ശിവനിധിഷു ചതുഃ-
ഷഷ്ടിസംഖ്യാമുലാവും
ഗ്രാമേഷു ഖ്യാതിധാമാ തിലകയതിതരാം
ഗ്രാമസിംഹോ മഹീയാൻ. ൨൪

വാർദ്ധമത്തീട്ടാം=ഭംഗിയേറിയതും, ചതുസ്സാഗര .........സുഖം കേരളാഖ്യം മണ്ഡലം=നാലു കടലുകളും ചുറ്റുന്നതായ ഭൂമിയിങ്കൽ ശ്രീപരശുരാമൻ സ്ഥാപിച്ചതും, അളവില്ലാത്ത സുഖത്തോടുകൂടിയതും, കേരളം എന്നു പേരോടുകൂടിയതുമായ മണ്ഡലത്തെ—രാജ്യത്തെ, ശിവനിധിഷു .........ധാമാ=മംഗലത്തിനു ഇരിപ്പിടങ്ങളായ അറുപത്തിനാലു ഗ്രാമങ്ങളിലുംവെച്ചു കീർത്തിക്കു വാസസ്ഥാനമായതും. എല്ലാ ഗ്രാമങ്ങളെക്കാളും കീർത്തിയേറിയതും എന്നു സാരം. മഹീയാൻ=മഹത്തും, ഗ്രാമസിംഹഃ=ഗ്രാമങ്ങളിൽവെച്ചു രാജാവും ശ്രേഷ്ഠവും, ശ്രീമദ്=ഐശ്വര്യം തികഞ്ഞതും ആയ, ചെല്ലൂരനാമാ=ചെല്ലൂര് എന്ന പേരോടുകൂടിയ ഗ്രാമം, തിലകയതി=തിലകമാക്കിച്ചെയ്തിരിക്കുന്നു. ഇതു് കേരളത്തിനു തിലകമാകുന്നു എന്നു സാരം. മലയാളത്തിൽ അറുപത്തിനാലു ഗ്രാമങ്ങളുണ്ടു്. അവയിൽ ശ്രേഷ്ഠം തളിപ്പറമ്പു്. അതു കേരളത്തിന്റെ നെറ്റിപ്പൊട്ടാണു്, എന്നു് ഈ ശ്ലോകം ഉത്തരാർദ്ധത്തിന്റെ സാരം.

ശ്രീകോലും ത്രിസഹസ്രസംഖ്യ കലരും
ഭൂദേവസംഘാ ജഗൽ-
പ്രാകാശ്യദ്യുമണേരമുഷ്യ കിരണ-
സ്തോമങ്ങൾപോലേ തുലോം
തൂകുന്നു കമലാനുഭാവമതിലും
തുംഗാധികാരോജ്ജ്വല-
ന്മാഹാത്മ്യാകുല പംക്തി വിംശതിവിധാ
ഭൂമീസുരസ്വാമിനാം. ൨൫

ശ്രീകോലും=സമ്പൽപുഷ്ടിയോടുകൂടിയവയും, ത്രിസ......കലരും=എണ്ണത്തിൽ മൂവ്വായിരം ഉള്ളവയും ആയ, ഭൂദേവസംഘാഃ=ബ്രാഹ്മണസംഘങ്ങൾ, ജഗൽ ......... പോലേ=ലോകത്തെ മുഴുവനും പ്രകാശി

പ്പിക്കുന്ന ഈ ഗ്രാമമാകുന്ന സൂര്യന്റെ രശ്മിക്കൂട്ടങ്ങൾ പോലെ. ഇവിടെ പെരുഞ്ചെല്ലൂർ ഗ്രാമത്തെ സൂര്യനായിട്ടും അതിലെ ബ്രാഹ്മണസമൂഹങ്ങളെ രശ്മികളായും കല്പിച്ചിരിക്കുന്നു. സൂര്യനെപ്പോലെ ലോകത്തെ പ്രകാശിപ്പിക്കുക എന്ന ധർമ്മം ഗ്രാമത്തിന് ഉണ്ടെന്നു കാണിക്കുകയാണ് ഈ ഉപമയുടെ പ്രയോജനം. തുലോം=ഏററവും, ഭൂമീസുരസ്വാമിനാം=ബ്രാഹ്മണശ്രേഷ്ഠന്മാരുടെ, വിംശതിവിധാ=ഇരുപതു പ്രകാരമുള്ളതും, തുംഗാ..........പംക്തി=ഉന്നതമായ അധികാരംകൊണ്ടു ശോഭിക്കുന്ന മാഹാത്മ്യത്തോടുകൂടിയ, പങ്ക്തി—കൂട്ടം, അതിലും കമലാനുഭാവം=കമലയുടെ-ലക്ഷ്മീദേവിയുടെ അനുഭാവം, കമലങ്ങളുടെ=താമരപ്പൂക്കളുടെ അനുഭാവം എന്നു സൂര്യപക്ഷത്തിൽ അർത്ഥം ഗ്രഹിക്കണം. സമ്പൽപ്രഭാവത്തെ തൂകുന്നു=വർഷിക്കുന്നു. മുൻകാലത്തു പെരുഞ്ചെല്ലൂർ ഗ്രാമത്തിൽ മൂവ്വായിരം ബ്രാഹ്മണഭവനങ്ങൾ ഉണ്ടായിരുന്നു. ത്രിസഹസ്രസംഖ്യകലരും എന്ന പദം ഈ വസ്തുതയെ ദ്യോതിപ്പിക്കുകയാണ്. ഋക്ക്, യജുസ്സ്, സാമം എന്ന വേദങ്ങളിൽ ഓരോന്നിനും ആയിരം വീതമാണ് മൂവ്വായിരം ഗൃഹങ്ങൾ എന്നു ഊഹിക്കാം. ഗ്രാമഭരണം സംബന്ധിച്ചുള്ള എല്ലാകാര്യങ്ങൾക്കും അവിടത്തുകാരായ നമ്പൂരിമാക്കു പൂർണ്ണമായ അധികാരമുണ്ടായിരുന്നു എന്നു തുംഗാധികാരം എന്ന പദത്തിൽ നിന്നു ഗ്രഹിക്കേണ്ടതാകുന്നു. വൃത്തം ശാർദ്ദൂലവിക്രീഡിതം.

'മസജൈസ്തതൈഗ്ഗേന യുക്തമേകോനവിംശവൽ
ശാർദ്ദൂലക്രീഡിതം പ്രാഹുശ്ഛിന്നം ദ്വാദശസപ്തഭിഃ'

എന്നു ലക്ഷണം (സുവൃത്തതിലകം, ക്ഷേമേന്ദ്രൻ)

ഖണ്ഡകം:—

ഏ. (1) ഭൂമീസുരാ ദധതി
സീമാതിവൃത്തമൊരു
ഭൂമാനമാമധുരഭീമാഃ

(2) പുകൾപെരിയ കൌമാ-
രകവയസി മാമാ

(3) മികവൊടൊരു മതിമഹിമ
തടവി മുഹുരതിവിമല-
മഖിലജനനയനപുടസോമാഃ;

൫. (1) സാവിത്രിയാമൊരു സ-
വിത്ര്യാം പിറന്നു പുന-
രാബദ്ധചാരുഗുരുസേവാഃ

(2) സവിതൃസമശോഭാഃ
ശിവനിയതഭാവാഃ

(3) ദിവസമനു നിഗമമയ-
ജലധികളിലനുകലിത-
പരമകിടിപരിവൃഢവിഭാവാഃ;

൬. (1) സാഹിത്യതന്ത്രകൃത-
ഗാഹക്രമാ മഹിത-
ഗാർഹസ്ഥ്യമാന്യ ചരിതാർത്ഥാഃ

(2) സുകൃതഗണജൈത്രാഃ
സുഖവിദിതശാസ്ത്രാഃ

(3) സുവിരചിതധരണിസുര-
വിബുധപിതൃപരിചരണ-
മുദിതതരശുഭതനയപൌത്രാഃ;

൭. (1) പാലാഴിചാരിപുകൾ
മാലാമയം കലിത-
ലീലം പ്രവൃത്യ ജഗദന്തേ

(2) പല വചനബന്ധ
ഫലവിഭവമെന്തേ

(3) നലമുടയ ധരണിസുര-
കുലപതികളവരതുല-
ഗുണഗരിമ തടവി വിജയന്തേ.

ഈ ഖണ്ഡകത്തിൽ പെരുഞ്ചെല്ലൂർ ദേശക്കാരായ ബ്രാഹ്മണരുടെ മാഹാത്മ്യങ്ങളെ വർണ്ണിക്കുന്നു. ആമധുരഭീമാഃ=മനോഹരമായ മധുരസ്വഭാവത്തോടുകൂടിയവരും ഭയങ്കരന്മാരും ആയ—'അധൃഷ്യശ്ചാഭിഗമ്യശ്ച യാദോരത്നൈരിവാർണ്ണവഃ' എന്ന രഘുവംശാശയത്തെ കവി ഇവിടെ സ്മരിച്ചിരിക്കുന്നതായി വിചാരിക്കാം. സീമാതിവൃത്തം ഒരു ഭൂമാനം=അതിരിനെ അതിക്രമിച്ചിരിക്കുന്ന വിധമുള്ള ഒരു മഹിമാതിശയത്തെ, ദധതി=വഹിക്കുന്നു. പുകഴ് പെരിയ=കീർത്തികൂടിയ, കൌമാരകവയസി=ബാലപ്രായത്തിൽ, മാമാ=ആശ്ചര്യം, മികവൊടു=പൂർണ്ണമായി, അതിവിമലം=ഏറാവും നിർമ്മലമായ, സത്വമയമായ; മതിമഹിമ=ബുദ്ധിയുടെ മാഹാത്മ്യം, തടവി=വഹിച്ച്, അഖിലജന............സോമാഃ = എല്ലാവരുടേയും നയനങ്ങൾക്ക ചന്ദ്രനെപ്പോലെ ആഹ്ലാദത്തെ ജനിപ്പിക്കുന്നവർ. "അബ്ജോ ജൈവാതൃകസ്സോമോ" എന്നു അമരം. സാവിത്രിയാ ...............പിറന്നു=സാവിത്രി (ഗായത്രി) ആകുന്ന അമ്മയിൽ ജനിച്ച്. ഈ ഭാഗം ബ്രാഹ്മണരുടെ ഉപനയനാനന്തരമുള്ള രണ്ടാമത്തെ ജന്മത്തെ സൂചിപ്പിക്കുന്നു. പുന.............സേവാഃ= പിന്നിട്ട വേണ്ടവിധം ഗുരുശുശ്രൂഷയിൽ ഏർപ്പെട്ടിരിക്കുന്നവർ. ഗുരുവിനെ ശുശ്രൂഷിച്ച വേദാദ്ധ്യയനം ചെയ്യുന്നവർ എന്നു സാരം. സവിതൃ............ശോഭാഃ=ആദിത്യനെപ്പോലെ പ്രകാശിക്കുന്നവർ, ശിവ............ഭാവാഃ=പരമശിവങ്കൽ ഉറപ്പിച്ചിരിക്കുന്ന മനോവൃത്തിയോടുകൂടിയവർ, ദിവസമനു=ദിവസംതോറും, നിഗമമയജലധികളിൽ=വേദങ്ങളാകുന്ന സമുദ്രങ്ങളിൽ, അനുകലിതപരമകിടിപരിവൃഢവിഭാവാഃ =ആദിവരാഹത്തിന്റെ പ്രഭാവത്തെ പ്രകടിപ്പിച്ചവർ. സാഹിത്യ............ക്രമാഃ=സാഹിത്യപരങ്ങളായ ശാസ്ത്രങ്ങളിൽ യഥാക്രമം അവഗാഹനം ചെയ്തിരിക്കുന്നവർ, സാഹിത്യസംബന്ധങ്ങളായ ശാസ്ത്രങ്ങളെല്ലാം യഥാക്രമം പഠിച്ച സൂക്ഷ്മതത്വം ഗ്രഹിച്ചിരിക്കുന്നവർ. മഹിത............ചരിതാർത്ഥാഃ=പൂജിതമായ ഗൃഹസ്ഥാശ്രമം കൈക്കൊണ്ടു സന്താനലാഭാദിശ്രേയസ്സുകൾക്ക പാത്രമായി ജന്മസാഫല്യം കൈവന്നിരിക്കുന്നവർ, സുകൃത ...............ജൈത്രാഃ=പുണ്യപരമ്പരകളിൽ ജൈത്രന്മാർ= വിജയം സമ്പാദിച്ചിരിക്കുന്നവർ, (ജൈത്രം=ജയശീലം) സുഖ............ശാസ്ത്രാഃ= സുഖമാകുംവണ്ണം എല്ലാശാസ്ത്രങ്ങളും പഠിച്ചറിഞ്ഞിരിക്കുന്നവർ, സുവിരചിത ... ......പൌത്രാഃ=സുചിരചിതം നല്ലപോലെ ചെയ്യപ്പെട്ട ബ്രാഹ്മണരുടേയും വിദ്വാന്മാരുടേയും പിതൃക്കളുടേയും ശുശ്രൂഷകൊണ്ടു സന്തോഷിച്ചവരും ശുഭത്തോടുകൂടിയവരും ആയ പുത്രന്മാരോ

ട്ടം പൌത്രന്മാരോടും കൂടിയവർ, പാലാഴി.............പുകൾ=പാലാഴി പോലെ മനോഹരമായ കീർത്തി, കലിതലീലം=വിനോദമായി, ജഗദന്തേ=ലോകത്തിങ്കൽ, പ്രപൂര്യ=നിറച്ചിട്ട്, പലവചനബന്ധേ=പലതരത്തിലുള്ള വചനബന്ധത്തിൽ (കാവ്യങ്ങളുടെ നിർമ്മാണത്തിൽ), ഫലവിഭവം=ഫലങ്ങളുടെ വിഭവം-സാധനം, അന്തേ=ഒടുവിൽ, നലമുടയ=ശിഷ്ടന്മാരായ, ധരണി.......പതികൾ=ബ്രാഹ്മണശ്രേഷ്ഠന്മാർ, ഗുണ..........തടവി=ഗുണങ്ങളുടെ മാഹാത്മ്യം വഹിച്ച്, വിജയന്തേ=വിജയിക്കുന്നു. ഈ ദണ്ഡകത്തിൽ പെരുഞ്ചെല്ലൂർഗ്രാമക്കാരായ നമ്പൂതിരിമാരുടെ മാഹാത്മ്യം, ഈശ്വരഭക്തി, ബുദ്ധിവൈഭവം, ആകൃതി, സൌഭാഗ്യം, വേദപരിജ്ഞാനം, കുടുംബക്ഷേമം മുതലായ ഗുണങ്ങളെ വർണ്ണിച്ചിരിക്കുന്നു.

ഇതു വൃത്തബന്ധത്തോടുകൂടിയതും ദണ്ഡകം എന്നു പറയപ്പെടുന്നതും ആയ ഒരു ഗദ്യവിശേഷമാകുന്നു. 'വൃത്തമഞ്ജരി'യിൽ ഇതിനു വംശയഷ്ടിക എന്നാണ് പേർ.



വാ വാ വാഴ്ത്തീടവല്ലേൻ പുകൾതടവിന ചെ-
ല്ലൂരമുഖ്യാഗ്രഹാരേ
വാർചേരും ഭൂമിദേവേശ്വരവരചരിതം
വന്ദനീയാനുഭാവം
ആജാനോദഗ്രശുദ്ധം ത്രിപുരഹര! വിഭോ!
വിശ്വഹൃദ്യം ജനാനാ-
മാചാരത്വേന തന്നേ പരിലസതി സതാം
മേദിനീചക്രഭാജാം. വന്യ

പുകൾതടവിന ...............ഹാരേ=കീർത്തിയേറിയ-പ്രധാനമായ പെരുഞ്ചെല്ലൂർഗ്രാമത്തിങ്കൽ, വാർ.........ചരിതം=ഭംഗിയായി താമസിക്കുന്നവരായ ബ്രാഹ്മണശ്രേഷ്ഠന്മാരുടെ ഉത്തമമായ ചരിത്രം, ത്രിപുരഹരവിഭോ=സ്വാമിയായ അല്ലയോ ഭഗവാനേ, വിശ്വവന്ദ്യാനുഭാവം=ലോകത്തിൽ വണങ്ങേണ്ടുന്ന പ്രഭാവത്തോടുകൂടിയതും. 'അനുഭാവഃ പ്രഭാവേ ച' എന്ന് അമരം. ആജാ.........ശുദ്ധം=ജനനം മുതല്ക്കുതന്നെ

പരിശുദ്ധമായിരിക്കുന്നതും, വിശ്വഹൃദ്യം=ലോകത്തിനു ഹൃദയംഗമവും ആയി, മേദിനീചക്രഭാജാം സതാം ജനാനാം=ലോകവാസികളായ സജ്ജനങ്ങളുടെ, ആചാരതാമനുതന്നേ=ആചാരം എന്ന നിലയിൽതന്നെ, പരിലസതി=ശോഭിക്കുന്നു. അവിടെയുള്ള ബ്രാഹ്മണരുടെ ചരിത്രം സദാചാരമായി ശോഭിക്കുന്നു എന്നു സാരം.

മാർത്താണ്ഡസോമകുലജാ മഹിതാനുഭാവാ
മൂർദ്ധാഭിഷേകമിയലും നരപാലവീരാഃ
ആസ്ഥായ ഭക്തിഭരമന്വഹമന്യവർണ്ണൈ-
സ്സാർദ്ധം മുദാ പരിചരന്ത്യമുമഗ്രഹാരം. ൨൧

മാർത്താണ്ഡ .........കുലജാഃ=സൂര്യന്റേയും ചന്ദ്രന്റേയും വംശത്തിൽ ജനിച്ചവരും, മഹിതാനുഭാവാഃ=ബഹുമാനിക്കപ്പെട്ട പ്രഭാവത്തോടുകൂടിയവരും, മൂർദ്ധാഭിഷേകമിയലും=സിംഹാസനാരോഹണം ചെയ്തു അഭിഷേകകർമ്മം നിർവ്വഹിച്ചവരും ആയ, നരപാലവീരാഃ=മഹാരാജാക്കന്മാർ. ഇവിടെ വീരശബ്ദം പരാക്രമാദിഗുണദ്യോതകമെന്നു ധരിക്കേണ്ടതാകുന്നു. അമും അഗ്രഹാരം=ഈ ഗ്രാമത്തെ, അന്വഹം=ദിവസംതോറും, ഭക്തിഭരം ആസ്ഥായ=ഏററവും ഭക്തിയെ വഹിച്ച്, മുദാ=സന്തോഷത്തോടുകൂടി, അന്യവർണ്ണൈസ്സാർദ്ധം=ബ്രാഹ്മണാദികളായ ഇതരജാതിക്കാരോടുകൂടി, പരിചരന്തി=പരിചരിക്കുന്നു, പരിപാലിക്കുന്നു. കോലസ്വരൂപത്തിലെ രാജധാനി നിന്നിരുന്നതു പെരുഞ്ചെല്ലൂർഗ്രാമത്തിൽ കരിപ്പത്തു എന്ന സ്ഥലത്തായിരുന്നു.

മാമാ ഫലം കിമു ഗിരാം വിഭവേന ഭൂമൌ
ശ്രീമന്മഹാധരണിദേവകുലോജ്ജ്വലോയം
ഗ്രാമോധുനാ ഘനനിബദ്ധഭവൽപ്രസാദ-
സ്ഥേമാ ചകാസ്തി സകലോത്തരഭാഗ്യഭൂമാ" ൨൨

മാമാ=ആശ്ചര്യം, ഗിരാം=വാക്കുകളുടെ, വിഭവേന=വിഭവംകൊണ്ടു, കിമു ഫലം=എന്താണ് ഫലമുള്ളത്, ഒന്നുമില്ല എന്നു ഭാവം. ഭൂമൌ=ഭൂമിയിൽ, മഹാ.... ........ജ്ജ്വലഃ=മഹാന്മാരായിരിക്കുന്ന ബ്രാ

ഹ്മണരുടെ വംശങ്ങളെക്കൊണ്ടു ശോഭിക്കുന്നതും, ഘന ... ..........സ്ഥേമാ=പൂൎണ്ണമായി സിദ്ധിച്ചിരിക്കുന്ന അവിടുത്തെ അനുഗ്രഹത്തിന്റെ സ്ഥിരതയോടും, സകലോ ..........ഭ്രമാ=എല്ലാവിധം ഉൽകൃഷ്ടമായിരിക്കുന്ന ഭാഗ്യങ്ങളുടെ ആധിക്യത്തോടും കൂടിയതും ആയി, അയം=ഈ, ഗ്രാമഃ=ഗ്രാമം, ചകാസ്തി=ശോഭിക്കുന്നു.

ഇത്ഥ്യേവാ കേട്ടു കുംഭോദരഗിരമതിമോ-
ദേന ദേവൎഷിദൈത്യാ
വിസ്മേരാ നന്നുനന്നെത്രയുമിതി നിതരാ-
മഭ്യനന്ദന്നമന്ദം
അത്രേയല്ലത്രിലോകീശ്വരനുമുരുകൃപാം
പൂണ്ടു തം ഗ്രാമമയ്യോ!
സദ്യസ്സ്വാനുഗ്രഹപ്രൌഢിമസമുചിതമായ്-
ക്കല്പയാമാസ ഗൂഢം. വൻ

ദേവൎഷിദൈത്യാഃ=ദേവന്മാരും മുനികളും അസുരന്മാരും, കുംഭോദരഗിരം=കുംഭോദരന്റെ വാക്കിനെ, ഇത്ഥ്യേവം=ഇപ്രകാരം, കേട്ടു, അതിമോദേന=സന്തോഷത്തോടുകൂടിയും, വിസ്മേരാഃ=വിസ്മയപ്പെട്ടു്, എത്രയും നന്നു നന്നു ഇതി=ഏററവും നല്ലതു് നല്ലതു് എന്നിങ്ങിനെ, അഭ്യനന്ദൻ=അഭിനന്ദിച്ചു—ശ്ലാഘിച്ചു, അത്രേയല്ല=അതു തന്നെയല്ല, ത്രിലോകീശ്വരനും=ശ്രീപരമേശ്വരനും, ഉരുകൃപാം പൂണ്ടു=ഏററവും കാരുണ്യത്തോടുകൂടി, തം ഗ്രാമം=ആ പെരുഞ്ചെല്ലൂർ ഗ്രാമത്തെ, സദ്യഃ=അപ്പോൾത്തന്നെ, ഗൂഢം=രഹസ്യമായി, സ്വാനുഗ്രഹ..........സമുചിതമായ് കല്പയാമാസ=തന്റെ അനുഗ്രഹപ്രൌഢിമയ്ക്കു യോഗ്യമാക്കി ചെയ്തു. അയ്യോ!=ആശ്ചൎയ്യദ്യോതകമായ പദം. അപ്പാ, മമ്മാ ഇത്യാദിപോലെ; കവികൾ ധാരാളമായി ഉപയോഗിക്കാറുള്ളതാണു് ഇപ്പദം. 'ചിത്തം മൂഢരപി തെളിഞ്ഞിതയ്യോ' എന്നു് ഭാരതം കിളിപ്പാട്ടു് സഭാപൎവ്വത്തിൽ എഴുത്തച്ഛൻ പ്രയോഗിച്ചിരിക്കുന്നതു നോക്കുക. അവിടം തന്റെ സ്ഥാനമാക്കുവാൻ കൊള്ളാമെന്നു് ഉള്ളിൽ കരുതി ആ ഗ്രാമത്തെ അനുഗ്രഹിച്ചു എന്നു സാരം.

ആക്കാലത്താവിരാസീത്താദനമനകുലോ-
ത്തംസരത്നം ധരണ്യാ-
മക്ഷീണോദ്യത്തപോവിക്രമഗരിമഗഭീ-
രോജ്ജ്വലാഭോഗഭൂമാ
ദിക്കൂലോല്ലാസിധാമാ നൃപമുനി ശതസോ-
മാഭിധാനോ നിധാനം
വിഖ്യാതാനാം ഗുണാനാം പുരഹരപദസേ-
വാധുരീണാന്തരാത്മാ. ൩൰

അക്കാലത്തു=അതിനുശേഷം, ശിവന്റെയും കുംഭോദരന്റെയും സംഭാഷണമുണ്ടായതിനുമേൽ. ധരണ്യാം=ഭൂമിയിൽ, അക്ഷീ.........ഭൂമാ=ക്ഷയംകൂടാതെ ഉയരുന്ന തപഃപ്രഭാവത്തിന്റെ മാഹാത്മ്യംകൊണ്ടു ഗംഭീരമായും ഉജ്ജ്വലാഭോഗമായും ഇരിക്കുന്ന ഭൂമാവോടുകൂടിയവനും, ഉജ്ജ്വലം=അധികം പ്രകാശിക്കുന്നതു്. ആഭോഗം=പൂൎണ്ണത= 'ആഭോഗോ വരുണച്ഛത്രേ പൂൎണ്ണതായത്നയോരപി' എന്നു വിശ്വം. അധികമായ തപഃപരാക്രമംകൊണ്ടു് ലോകം മുഴുവനും പൂൎണ്ണമായി പ്രകാശിച്ചു എന്നു സാരം. ദിക്കൂ............ധാമാ=എവിടെയെല്ലാം ദിക്കുണ്ടോ അവിടെയെല്ലാം ശോഭിക്കുന്ന ധാമാവോടു (തേജസ്സോടു) കൂടിയവനും, വിഖ്യാതാനാം ഗുണാനാം നിധാനം = കേൾവികേട്ടിരിക്കുന്ന ദാനധൎമ്മാദിഗുണങ്ങൾക്കു് ഇരിപ്പിടമായിരിക്കുന്നവനും, പുരഹര.......ത്മാ=ശ്രീപരമേശ്വരന്റെ പാദങ്ങൾ ഭജിക്കുന്നതിൽ ധുരീണമായിരിക്കുന്ന അന്തരാത്മാവോടുകൂടിയവനും, ധുരീണം=അഗ്രത്തിൽ ഉള്ളതു്, ഒന്നാമതായി നില്ക്കുന്നതു്; പരമശിവഭക്തന്മാരിൽ അഗ്രേസരൻ എന്നു സാരം. ശതസോമാഭിധാനഃ=ശതസോമൻ എന്നു പേരോടുകൂടിയവനും ആയ, നൃപമുനി=രാജൎഷി, ആവിരാസീൽ=ആവിൎഭവിച്ചു. ഭൂമിയിൽ ഉണ്ടായി.

എങ്ങനും ചെററു ധൎമ്മസ്ഥിതിവികലത വാ-
രാതവണ്ണം ത്രിലോകീ-
മംഗല്യം കൈവളൎത്തമ്മഹിമമണമുലാ-
വും തപസ്യാനുഭാവാൽ

ഹുങ്കാരോദഗ്രവീൎയ്യോദയചതുരതയാ
ചേൎത്തുകൊണ്ടേററമാപൽ-
സംഘാനാം മൂലനാശം നൃപതിമുനിരസൌ
വാണിരുന്നു ചിരംനാൾ. ൩൭

അസൌ നൃപതിമുനിഃ=ഈ രാജൎഷിയായ ശതസോമൻ, ഏങ്ങേനം..............വണ്ണം=ഒരിടത്തും ധൎമ്മത്തിന്റെ സ്ഥിതിക്കു കോട്ടം(കേടു) തട്ടാത്തവിധത്തിൽ, ത്രിലോകീമംഗല്യം=മൂന്നു ലോകങ്ങൾക്കും ക്ഷേമത്തെ, മഹിമ............മാനഭാവാൽ=മാഹാത്മ്യത്തിന്റെ സൌരഭ്യം വീശുന്ന തപസ്സിന്റെ പ്രഭാവംകൊണ്ട്, കൈവളൎത്തു=വൎദ്ധിപ്പിച്ച്. ഹുങ്കാരോ............ചതുരതയാ=ഹുങ്കാരംകൊണ്ട് ഉദഗ്രമായിരിക്കുന്ന വീൎയ്യോദയത്തിന്റെ ചതുരതകൊണ്ട്, ഹുങ്കാരം 'ഹും' എന്ന ശബ്ദത്തിന്റെ അനുകൃതി, ശക്തിയോടുകൂടി പുറപ്പെടുന്നതെന്നു സാരം. ഉദഗ്രം=ദീൎഘം—വലിയതു്, 'അവന്തിനാഥോയമുദഗ്രബാഹുഃ' എന്നു രഘുവംശം (സ–൬) പ്രയോഗം. വീൎയ്യം=പരാക്രമം, ഉദയം=ഉൽപ്പത്തി, ചതുരത=ഭംഗി. ഉൽക്കടമായ ഭുജപ്രതാപത്തിന്റെ ചാതുൎയ്യംകൊണ്ട് എന്നു സാരം. ആപൽ............ നാശം= ആപത്സമൂഹത്തിന്റെ വേരോടുകൂടിയ നാശം, ഏററവും ചേൎത്തുകൊണ്ട്=ആപത്തുക്കളെ നിശ്ശേഷം നശിപ്പിച്ചു. ചിരംനാൾ=വളരെക്കാലം, വാണിരുന്നു=ഭൂമി ഭരിച്ചിരുന്നു.

ചിത്രം ചിത്രം കിഴക്കങ്ങുദയഗിരിയൊളം
ബാഹുശക്ത്യാ മഹത്യാ
ബദ്ധാഭോഗം ജയിച്ചമ്മലയമലയൊളം
തെക്കുമുൽക്കൂലമാനം
അസ്തത്തോളം പടിഞ്ഞാറൊരു പനിമലയോ-
ളം വടക്കങ്ങടക്കി-
പ്പൃഥ്വീമാൎജ്ജിച്ചു കോശശ്രിയമുരുയശസാ
മൂടിനാൻ നാടശേഷം. ൩൮

പൂൎവ്വശ്ലോകത്തിലെ നൃപതിമുനി എന്ന പദം ഈ ശ്ലോകത്തിലും കൎത്താവ്. ചിത്രം ചിത്രം=ഏററവും ആശ്ചൎയ്യം, മഹത്യാ ബാഹുശക്ത്യാ=വലുതായിരിക്കുന്ന കൈക്കരുത്തുകൊണ്ട്, കിഴ..............യൊളം=കി

ഴക്കു് ഉദയപർവ്വതം വരെയും, മലയമലയോളം=തെക്ക മലയപർവ്വതം വരെയും, പടിഞ്ഞാറ അസ്തത്തോളം = പടിഞ്ഞാറ അസ്തപർവ്വതം വരെയും, ഒരു പനി……………വടക്കു=വടക്ക ഹിമവൽപർവ്വതം വരെയും, ബഹ്വാഭോഗം=ബഹ്വാഭോഗമാകുംവണ്ണവും=പൂർണ്ണമായും, ഉൽക്കുലമാനം=കാകവിഞ്ഞ മാനത്തോടുകൂടിയും, പൃഥ്വീം=ഭൂമിയെ—രാജ്യങ്ങളെ കീഴടക്കി, കോശശ്രിയം ആർജ്ജിച്ചു=ഭണ്ഡാഗാരത്തിൽ സമ്പത്തു സമ്പാദിച്ചു, ഉരുയശസാ=വലുതായ കീർത്തികൊണ്ടു്, നാടശേഷം=ലോകമെല്ലാം, മൂടിനാൻ=മൂടി. കിഴക്കു് ഉദയപർവ്വതം, പടിഞ്ഞാറ അസ്തപർവ്വതം, വടക്കു ഹിമവൽപർവ്വതം, തെക്കു് മലയം ഇവയുടെയിടക്കുള്ള ദേശങ്ങളും ശതസോമൻ കീഴടക്കി എന്നു സാരം. ഈ ശ്ലോകം ഭാഷാരാമായണചമ്പൂ രാമാവതാരഭാഗത്തിൽ ദശരഥന്റെ ദിഗ്ജയത്തെ വർണ്ണിക്കുന്ന സന്ദർഭത്തിലും ഉപയോഗിച്ചു കാണുന്നു.

ഈവണ്ണം പത്തുദിക്കും പരിചൊടു നെറിതി-
ക്കും ഭുജാവിക്രമശ്രീ-
ഹേവാകംകൊണ്ടടക്കിപ്പുതിയ പുകഴ്മണം
പൂണ്ടിരിക്കും ദശായാം
ചേൽവാച്ചീടും കലിപ്രോൽഭടഫണിപതിനാ
കല്മഷക്ഷ്വേളഭാജാ
സാവേഗം ഗ്രസ്യമാനം ജഗദിദമഖിലം
കണ്ടു ഖെദ്യൌ സ രാജാ! ൩൩

ഈവണ്ണം=ഇപ്രകാരം, സ രാജാ=ആ രാജാവു്, പരിചൊടു……………കൊണ്ടു=വഴിപോലെ നിറഞ്ഞിരിക്കുന്ന തന്റെ ബാഹുപരാക്രമത്തിന്റെ കളികൊണ്ടു്, ഹേവാകം=കളി, ഉത്സാഹം, ഔൽസുക്യം—'ദചിത്രഗ്രാമാധിപത്യദ്രുഹിണപദമഷീഭൂഷിതാക്ഷക്ഷമാഭൃൽസേവാഹേവാകപാകം ശമയതു ഭവതാം കർമ്മശർമ്മപ്രതീപം' എന്നു സുദർശനാശതകത്തിൽ (കൂരനാരായണകവി) പ്രയോഗിച്ചിരിക്കുന്നു. പത്തുദിക്കും=ദിക്കുകളെല്ലാം അടക്കി, പുതിയ……………ദശായാം=പുത്തനായ കീർത്തിവൈഭവത്തോടുകൂടിയിരിക്കുന്ന കാലത്തു്, കല്മഷക്ഷ്വേളഭാജാ=പാപമാകുന്ന വിഷത്തോടുകൂടിച്ചേർന്നു, ചേൽവാച്ചീ……… പതിനാ=

ചേലു ഏറുന്നതായ കലികാലമാകുന്ന ഭയങ്കരമായ പെരുമ്പാമ്പിനാൽ, സാവേഗം = ആവേഗത്തോടുകൂടി—ശീഘ്രഗതിയിൽ, ജഗത് അഖിലം ഗ്രസ്യമാനം=ഭൂമിയെല്ലാം വിഴുങ്ങപ്പെടുന്നതായിട്ടു. ദൃഷ്ട്വാ=വിചാരിച്ചു. കലിയെ പെരുമ്പാമ്പായും പാപത്തെ അതിന്റെ വിഷമായും കല്പിച്ചിരിക്കുന്നതിനാൽ അലങ്കാരം രൂപകം. കലികാലത്തിന്റെ ഭയങ്കരത കാണിക്കുന്നതിനാണ് സർപ്പരൂപമായി അതിനെ കല്പിച്ചതു്. പാമ്പിനു വിഷം എന്നപോലെ കലിക്കു പാപം സ്വഭാവസിദ്ധം എന്നു 'കല്മഷ ......... ഭാജാ' എന്ന പദത്തിൽ നിന്നു ഗ്രാഹ്യം.

"കഷ്ടം മഹീകമലിനീം കലിഗന്ധഹസ്തീ
നഷ്ടാഭിശങ്കമവഗാഹ്യ വിശൃംഖലാത്മാ
ഞെട്ടൊന്നൊടിച്ചു ചില ധർമ്മമൃണാളകാണ്ഡാൻ
ധൃഷ്ടോയമദ്യ മലിനീകുരുതേ നികാമം. ൩൪

കഷ്ടം—ഈ പദം ദുഃഖാധിക്യത്തെ ദ്യോതിപ്പിക്കുന്നു. ധൃഷ്ടഃ=ധൃഷ്ടനായി, വിശൃംഖലാത്മാ കലിഗന്ധഹസ്തീ=വിശൃംഖലമായ—ചങ്ങലയില്ലാത്ത, തടവില്ലാത്ത, കലികാലമാകുന്ന മദിച്ച ആന, മഹീകമലിനീം=ഭൂമിയാകുന്ന താമരപ്പൊയ്കയിൽ, നഷ്ടാഭിശങ്കം=സംശയമൊന്നുമില്ലാതെ, അവഗാഹ്യ=ഇറങ്ങിമുങ്ങി, ഞെട്ടൊന്നൊ.................കാണ്ഡാൻ=ഞെട്ടുകളെല്ലാം ഒടിച്ചു ധർമ്മങ്ങളാകുന്ന താമരവളയങ്ങളെ, നികാമം=ഏററവും, അദ്യ=ഇക്കാലത്തു, മലിനീകുരുതേ=മലിനമാക്കുന്നു, കലക്കിമറിക്കുന്നു എന്നു സാരം. ഭൂമിയെ താമരപ്പൊയ്കയായും ധർമ്മങ്ങളെ മൃണാളങ്ങളായും കലിയെ മദഗജമായും കല്പിച്ചിരിക്കുന്നതിനാൽ അലങ്കാരം രൂപകം. ആന താമരപ്പൊയ്കയിലിറങ്ങിയാൽ മൃണാളങ്ങളെയെല്ലാം പറിച്ചുകളഞ്ഞു പൊയ്ക എങ്ങിനെ കലക്കുന്നുവോ അതുപോലെ കലിയുഗം ലോകത്തെ പാപഭൂയിഷ്ഠമാക്കിച്ചെയ്യുന്നു എന്നു സാരം.

അവനിയിലിഹ പാർത്താലെപ്രകാരം വരായ്കു
സുവിപുലകലിദോഷം മേലിലിമ്മാനുഷാണാം
അവികലമൊരു യത്നാ ക്ഷത്രവംശോത്ഭവേന
ധ്രുവമൊഴികിനൊടെന്നാലപ്രകാരം വിധേയം." ൩൫

മേലിൽ=ഭോവികാലത്തു, അവനിയിലിഹ=ഈ ഭൂമിയിൽ, ഇമ്മാനുഷാണാം=ഈ മനുഷ്യർക്കു, പാർത്താൽ=താമസിച്ചാൽ വിചാരിച്ചുകണ്ടാൽ എന്നും അർത്ഥമാകാം. സുവിപുലകലിദോഷം എപ്രകാരം വരാഘ്യ=വലുതായ പാപം ഏതുവിധം പ്രവർത്തിച്ചാൽ വരികയില്ലയോ, ക്ഷത്രവംശോത്ഭവേന = രാജവംശത്തിൽ ജനിച്ച എന്നാൽ, അപ്രകാരം=ആ വിധത്തിൽ, കലിദോഷം തട്ടാത്ത മട്ടിൽ, അവികല ...........യത്നം=കുറവൊന്നുമില്ലാത്തതായ ഒരു പണി, ധ്രുവം=നിശ്ചയമായും, അഴകിനൊടു=ഭംഗിയായി, വിധേയം=ചെയ്യേണ്ടതാകുന്നു. ഏതു വിധം ചെയ്താൽ ജനങ്ങൾ കലിദോഷം കൂടാതെ സുഖമായിരിക്കുമോ അപ്രകാരം ഒരു കാര്യം നാം ചെയ്യേണ്ടതുണ്ട് എന്നു സാരം. ക്ഷത്രവംശോത്ഭവേന എന്ന പദം മനുഷ്യർക്ക് ആപത്തു സംഭവിക്കുമ്പോൾ അവരെ അതിൽനിന്നും രക്ഷിക്കേണ്ടതു രാജാവിൻെറ കടമയാകുന്നു എന്ന അഭിപ്രായം വ്യഞ്ജിപ്പിക്കുന്നു.

"ക്ഷതാൽ കില ത്രായത ഇത്യുദഗ്രഃ
ക്ഷത്രസ്യ ശബ്ദോ ഭുവനേഷു രൂഢഃ"

എന്നു രഘുവംശത്തിൽ (സ-വ) പറഞ്ഞിരിക്കുന്നു.

അൻപൊടിവണ്ണമകതാരിൽ നിനച്ചു രാജാ
സംഭൃതനിർമ്മലവിവേകമിരുന്ന നേരം
മുമ്പിൽത്തദാ പെരുവിരൽപ്രമിതാംഗഭൂമാ
കുംഭോൽഭവോ മുനിശിഖാമണിരാവിരാസീൽ. ൩൩

രാജാ—ശതസോമരാജാവു്, അൻപൊടി ...............നിനച്ചു=ഇപ്രകാരം വഴിപോലെ ഭംഗിയായി മനസ്സിൽ വിചാരിച്ചു, സംഭൃത.............വിവേകം=ഉണ്ടായതും നിർമ്മലവും ആയ വിവേകത്തോടുകൂടി, തൻെറ കൃത്യത്തെപ്പററി ശരിയായ അറിവു ലഭിച്ചു്, ഇരുന്നനേരം=ഇരുന്നപ്പോൾ, പെരുവിരൽ...............ഭൂമാ=തള്ളവിരലോളം ആകൃതിക്കു വലിപ്പമുള്ളവനായും, പ്രമിതം=പ്രകർഷേണ മിതം ഏററവും ചെറിയതു് എന്നു സാരം. മുനിശിഖാമണിഃ=മുനിശ്രേഷ്ഠനായും ഇരിക്കുന്ന, കുംഭോത്ഭവഃ=അഗസ്ത്യൻ, മുൻപിൽ=രാജാവിൻെറ അടുത്തു, തദാ ആവിരാസീൽ=അപ്പോൾ പ്രത്യക്ഷനായിവന്നു. രാജാവു കലിബാധ നശിപ്പിക്കുവാനുള്ള ഉപായത്തെപ്പററി ചിന്തിച്ചുകൊണ്ടിരുന്ന സമയത്തു് അ

ദ്ദേഹത്തിന്റെ മുമ്പിൽ അഗസ്ത്യമഹർഷി വന്നു ചേർന്നു എന്നു സാരം. പെരുവിരൽ.............. .........ഭ്രമാ എന്ന പദം മുനിയുടെ ശരീരത്തിന്റെ ഹ്രസ്വതയേയും മുനിശിഖാമണി എന്നതു തപോവൈഭവത്തേയും ദ്യോതിപ്പിക്കുന്നു.

അന്നേരമൻപിനൊടു രാജമുനീശ്വരോസൌ
ധന്യം നിരീക്ഷ്യ പുരതോ മുനിസാർവ്വഭൌമം
സന്നാമപൂർവ്വമൊരു കാഞ്ചനപീഠികായാ-
മന്യൂനഭക്തിയൊടിരുത്തി വണങ്ങി നിന്നാൻ. ൩൧

അന്നേരം=മുൻപറഞ്ഞവിധം വിചാരിച്ചുകൊണ്ടിരുന്ന സമയത്തു്, അസൌ രാജമുനീശ്വരഃ=ഈ രാജർഷിശ്രേഷ്ഠനായ ശതസോമൻ, പുരതഃ=മുൻപിൽ, ധന്യം മുനിസാർവ്വഭൌമം നിരീക്ഷ്യ=ശ്രേഷ്ഠനായി മുനികൾക്കു അഗ്രേസരനായിരിക്കുന്ന അഗസ്ത്യനെ കണ്ടിട്ടു്, സന്നാമ..........പീഠികായാം=ആദ്യമായി മുനിയെ നമസ്കരിച്ചു പിന്നീടു പൊന്നുകൊണ്ടുണ്ടാക്കിയ പീഠത്തിൽ, അന്യൂനഭക്തിയൊടു=തികഞ്ഞ ഭക്തിയോടുകൂടി, ഇരുത്തി, വണങ്ങി=വന്ദിച്ചു, നിന്നാൻ=മുനിയുടെ അടുത്തു നിന്നു. സ്വധർമ്മാനുസരണം ചെയ്യുന്ന രാജ്യഭരണവും ഒരു തപസ്സാകുന്നു എന്നും അതിൽ പ്രവർത്തിക്കുന്ന രാജാക്കന്മാർക്കും ഋഷികളുടെ മാഹാത്മ്യമുണ്ടെന്നും കാണിക്കുവാനാണു് ഇവിടെ 'രാജമുനീശ്വരഃ' എന്ന പദം പ്രയോഗിച്ചതു്. 'രാജ്യാശ്രമമുനിം മുനിഃ' എന്ന രഘുവംശ(സ-൧)പ്രയോഗം ഇവിടെ സ്മർത്തവ്യം.

"ഏതും വൈകേണ്ടുവൊന്നല്ലരികിലുടനിരു-
    ന്നീടുവാ"നെന്നു മെല്ലെ-
സ്സാധൂക്ത്യാ ഭദ്രസിംഹാസനമുകളിലവ-
    സ്ഥാപ്യ ശുദ്ധാന്തരാത്മാ
മീതേ മീതേ ലസന്തം പ്രസൃമരമഹസാ
    ഭക്തിനമ്രോത്തമാംഗം
മോദാലഗ്രേ ചിരം പാർത്തമുമൃഷിപെരുമാൾ
    വിസ്മിതോ വാചമൂചേ. ൩൨

ശുദ്ധാന്തരാത്മാ=രാഗദ്വേഷാദിബന്ധമില്ലാതെ നിർമ്മലമായിരിക്കുന്ന അന്തരാത്മാവോടുകൂടിയ, ഋഷിപ്പെരുമാൾ=മുനിശ്രേഷ്ഠൻ—അഗസ്ത്യൻ, അരികിൽ ഉടൻ ഇരുന്നീടുവാൻ ഏതും വൈകേണ്ടുവെന്നല്ല=തന്റെ അടുത്തു ഇരിക്കുന്നതിന് അല്പവും കാലതാമസം വരുത്തരുത് എന്നു പറഞ്ഞു, പ്രസൃമരമഹസാ=പരക്കുന്നതായ ശരീരശോഭകൊണ്ടു്, മീതേമീതേ ലസന്തം=കൂടുതൽ കൂടുതലായി ശോഭിക്കുന്നവനും, ഭക്തിനമ്രോത്തമാംഗം=ഭക്തികൊണ്ടു തലകുനിച്ചവനും ആയ, അമും=ഈ രാജാവിനെ, മെല്ലേ=സാവധാനത്തിൽ, ഭദ്ര...... ......മുകളിൽ=സ്വർണ്ണമയമായ സിംഹാസനത്തിന്റെ മുകളിൽ, അവസ്ഥാപ്യ=ഇരുത്തിയിട്ടു, മോദാൽ അഗ്രേ ചിരം പാർത്തു വിസ്മിതഃ=സന്തോഷം നിമിത്തം അടുത്തു വളരെ നേരം നോക്കി വിസ്മയിച്ചുകൊണ്ടു്, വാചം ഊചേ=വാക്കിനെ പറഞ്ഞു. മുൻപിൽ വിനീതനായി വണങ്ങി നിന്ന രാജാവിനെ യഥാസ്ഥാനത്തു് ഇരുത്തി സന്തോഷത്തോടുകൂടി മുനി ഇപ്രകാരം പറഞ്ഞു എന്നു സാരം.

“ശ്രീകണ്ഠൻതൻ കൃപാവാരിഭിരഴകിൽ നന-
ച്ചും തപോദോഹളശ്രീ-
പാകംകൊണ്ടും ത്രിലോക്യാം പടരുമൊരു ഭവ-
ദ്വിക്രമസ്വർഗ്ഗശാഖീ
ത്വൽകമ്രം പൂത്ത കീർത്തിപ്രസവപരിമളം
നീളെ മേളിച്ചിടാനീ-
മാകെക്കാച്ചോരു രക്ഷാഫലമഖിലജനൌഘ-
ങ്ങളിന്നാസ്വദന്തേ. ൧൬

ശ്രീകണ്ഠൻതൻ .. .... ...........നനച്ചും=ശ്രീപരമേശ്വരന്റെ ദയയാകുന്ന ജലംകൊണ്ടു് ഭംഗിയായി നനഞ്ഞും, “കാളകൂടാഭരണാജ്ജാ ശ്രീഃ ശോഭാ കണ്ഠേ അസ്യേതി ശ്രീകണ്ഠഃ” എന്നു് ടീകാസർവ്വസ്വം. കാളകൂടവിഷത്തിന്റെ ശോഭ കണ്ഠത്തിലുള്ളവൻ ശിവൻ, തപോ...... ........കൊണ്ടും=തപസ്സാകുന്ന വളം പാകംപോലെ ചേർന്നും, ത്രിലോക്യാം പടരു.........ശാഖീ=വളർന്നു മൂന്നുലോകങ്ങളിലും പടരുന്നതായ അങ്ങയുടെ പരാക്രമമാകുന്ന ദിവ്യമായ വൃക്ഷം, ത്വൽകമ്രം...... ......മേളിച്ചു=

മനോഹരമായി പൃത്ത കീത്തിയാകുന്ന പൂവിൻെറ മണം നിളെ—എല്ലാ യിടത്തും ചേൎന്ന, ഇദാനീം=ഇപ്പോൾ, ആകെ.........ഫലം=എല്ലാം കാച്ചിട്ടുണ്ടായ രാജ്യരക്ഷയാകുന്ന ഫലത്തെ, അഖില .........നാസ്വ ദന്തേ=എല്ലാ ജനങ്ങളും ഇക്കാലത്തു് ആസ്വദിക്കുന്നു. അനുഭവിക്കുന്നു വിക്രമം വൃക്ഷം, ശിവകരുണ ജലം, തപസ്സു വളം, കീത്തി പൂവ്, ഭൂരക്ഷ ഫലം; എന്നു രൂപകം അലങ്കാരം.

ഭാഷാരാമായണചമ്പുവിൽ (ഖരവധം ഭാഗം) 'വൈകുണ്ഠൻതൻ' എന്നു് ആരംഭിക്കുന്ന ഒരു പദ്യം ഉണ്ടു്. അതും ഈ ശ്ലോകവും ഒന്നു തന്നെയാണു്.

"എന്നാലിതും ഗുണനിധേ! ജഗതീഹിതാത്ഥ-
ന്തന്നേ ഭവന്തു ഭവതശ്ചരിതാനി മേന്മേൽ"
എന്നേവമുക്തഗിരമുദ്ധുരഭക്തിശാലീ
ചൊന്നാനസൌ തൊഴുതു സിന്ധുപിബം മുനീന്ദ്രം. ൪൦

ഗുണനിധേ=ദാനധമ്മപ്രഭാവാദിഗുണങ്ങൾക്കു വാസസ്ഥാനമായിരിക്കുന്ന അല്ലയോ രാജാവേ, എന്നാലിതും=എന്നാൽ, ഭവതഃ ചരിതാനി മേന്മേൽ = അങ്ങയുടെ വിശിഷ്ടങ്ങളായ കൃത്യങ്ങൾ മീതേ മീതെയായി, ജഗതീ......... ഭവന്തു=ലോകങ്ങളുടെ ഇഷ്ടത്തിനു—ശ്രേയസ്സിനുതന്നെയായി ഭവിക്കട്ടെ, എന്നു് ഏവം ഉക്തഗിരം=ഇപ്രകാരം വാക്കുപറഞ്ഞവനും, സിന്ധുപിബം=സമുദ്രജലം കുടിച്ചു വററിച്ചവനും ആയ, മുനീന്ദ്രം=മുനിശ്രേഷ്ഠനോടു-അഗസ്ത്യനോടു, അസൌ = ഈ രാജാവു്, ഉദ്ധുരഭക്തിശാലീ = പൂണ്ണമായ ഭക്തിയോടുകൂടിയവനായി, തൊഴുതു=തൊഴുതിട്ടു, ചൊന്നാൻ=പറഞ്ഞു.

"നിശ്ശേഷാണാം മുനീനാം മുകുടഘടിതമാ-
ണിക്യദാമ്നേ മഹിമ്നാ
വിശ്വാധിക്യം കലന്നീടിന വിമലതപ-
സ്യാപരീപാകധാമ്നേ

അശ്രാന്തം വിന്ധ്യശൈലോച്ഛ്രയവിഹതികൃതേ
സപ്തപാഥോധിപാന-
സച്ഛന്ദക്രീഡ! ഭക്ത്യാ കലശജ! കലയാ-
മോ നമസ്യാഞ്ജലിന്തേ ൪൫

ഈ ശ്ലോകത്തിൽ അഗസ്ത്യമുനിയുടെ മാഹാത്മ്യത്തെ വർണ്ണിക്കുന്നു. കലശജ=അല്ലയോ അഗസ്ത്യമുനേ, നിശ്ശേഷാണാം.................ദാമ്നേ=എല്ലാമുനികളുടേയും കിരീടത്തിൽ ഘടിപ്പിച്ചിരിക്കുന്ന മാണിക്യമാലയായും, മഹർഷിമാർ എല്ലാവർക്കും ഭൂഷണമായിരിക്കുന്നവൻ എന്നു സാരം. മഹിമ്നാ=മഹിമാവുകൊണ്ടു—മഹത്വത്തിനാൽ, വിശദാ.........ധാമ്നേ=ലോകത്തിൽ അധികമായും നിർമ്മലമായും ഇരിക്കുന്ന തപസ്സിൻെറ പരിപാകത്തിന് ഇരിപ്പിടമായും, അശ്രാന്തം=എപ്പോഴും, വിന്ധ്യ...............കൃതേ=വിന്ധ്യപർവ്വതത്തിൻെറ ഉയർച്ചയ്ക്കു ഹാനിയെ ചെയ്യുവനും, ഒരു കാലത്തും പൊങ്ങാത്തവിധം വിന്ധ്യനെ താഴ്ത്തിയവൻ എന്നു ഭാവം. സപ്ത.........ക്രീഡ=ഏഴ് സമുദ്രങ്ങളിലേയും ജലം കുടിക്കുകയാകുന്ന സച്ഛന്ദക്രീഡയോടുകൂടിയവനേ. സച്ഛന്ദം=ഇഷ്ടം പോലെ വർത്തിക്കുന്നതു, ക്രീഡ=കളി. സമുദ്രജലം കുടിച്ചതു കാര്യമായിട്ടല്ല, വിനോദമായിട്ടാണു ചെയ്തതെന്നു ഭാവം. തേ=അങ്ങേയ്ക്കായിക്കൊണ്ടു, ഭക്ത്യാ=ഭക്തിയോടുകൂടി, നമസ്യാഞ്ജലിം കലയാമഃ=നമസ്കാരത്തോടുകൂടിയ അഞ്ജലിയെ ചെയ്യുന്നു—തൊഴുന്നു. അഗസ്ത്യമഹർഷി വിന്ധ്യപർവ്വതത്തെ താഴ്ത്തുകയും, സമുദ്രജലം കുടിക്കുകയും ചെയ്തു എന്ന പൌരാണികകഥ കവി ഇവിടെ സ്മരിച്ചിരിക്കുന്നു.

"വിന്ധ്യസ്യ സംസ്തംഭയിതാ മഹാദ്രേ-
ർന്നിശ്ശേഷപീതോജ്ഝിതസിന്ധുരാജഃ"

(രഘു—സ—൬) എന്നും മററുമുള്ള മഹാകവിപ്രയോഗങ്ങൾ നോക്കുക. മുനികുലശ്രേഷ്ഠത്വം, തപോവൈഭവം, വിന്ധ്യമദാപഹരണം, സമുദ്രജലപാനം, എന്നീ അഗസ്ത്യൻെറ വൈഭവങ്ങളെ ഈ ശ്ലോകത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

ഇന്നേരം പോന്നൊഴുന്നള്ളിന തൊഴിൽ നിയമി-
പ്രൌഢ! നന്നായിതെന്നോ
പുണ്യപ്രാഗല്ഭ്യമേ മൽകൃതഫലനതപസാ-
മദ്യ സാഫല്യമേശീ
അന്യൂനം താവകാനുഗ്രഹവുമഴകിലെ-
ന്നന്തരാകാംക്ഷയും കേ-
ളൊന്നായ് വന്നു തുലോമെന്നതു മുനിവര! ദൈ-
വാനുകൂല്യം മദീയം. ൪൨

പുണ്യപ്രാഗല്ഭ്യമേ=സുകൃതത്തിന്റെ പ്രൌഢിയോടുകൂടിയവനായും, നിയമിപ്രൌഢ=യോഗികൾക്കു ശ്രേഷ്ഠനായും ഇരിക്കുന്ന അല്ലയോ മഹർഷേ, ഇന്നേരം... ...തൊഴിൽ=അങ്ങു ഇപ്പോൾ ഇവിടെ വന്നുചേൎന്ന പ്രവൃത്തി-കാൎയ്യം, നന്നായിതെന്നോ=ഏറ്റവും നന്നായി എന്നു മാത്രമേ പറയുവാനുള്ളൂ. മൽ .........മേശീ=ഞാൻചെയ്ത വലിയതായ തപസ്സുകൾക്കു ഇന്നു ഫലം കിട്ടി, കേൾ=കേട്ടാലും, അന്യൂനം .........ഗ്രഹവും=കറവൊന്നുമില്ലാത്തതായ-പൂൎണ്ണമായ അങ്ങയുടെ അനുഗ്രഹവും, എന്ന ...............കാംക്ഷയും=ഈ എന്റെ ഉള്ളിലെ ആഗ്രഹവും, അഴകിൽ=ഭംഗിയായി, തുലോം=ഏറ്റവും, ഒന്നായ്വന്നു = ഒന്നുതന്നെയായി വന്നു, എന്നതു=എന്ന സംഗതി, മുനിവര=അല്ലയോ മുനിശ്രേഷ്ഠ, എന്റെ ഉള്ളിലെ ആഗ്രഹം അറിഞ്ഞാണോ അങ്ങു പറഞ്ഞതെന്നു തോന്നും. യോഗത്താൽ അതിനു ശക്തി അങ്ങയ്ക്കു ഉണ്ടല്ലൊ. ഈ അഭിപ്രായത്തെക്കൂടി മുനിവര എന്ന പദം ധ്വനിപ്പിക്കുന്നു. മദീയം=എന്നെ സംബന്ധിച്ചതു്—എന്റെ, ദൈവാനുകൂല്യം ഈശ്വരൻ അനുകൂലമായി നില്ക്കുന്നതുകൊണ്ടാണു്.

എന്താൎയ്യാൻ ദേഹിനാമിക്കലിമലമധുനാ
കിംനു കൎത്തവ്യമെന്നാ-
യിത്ഥം ഞാനോൎത്തിരിക്കേ ഭുവനകമലിനീ-
ഭാനുമന്തം ഭവന്തം

പ്രത്യക്ഷം കണ്ടുകപ്പെട്ടതു ശിവശിവ! മൽ-
ഭാഗ്യസാമഗ്ര്യമെന്നാ-
മുദ്ധൎത്തും ക്ഷോണിചക്രം കലിസലിലനിധേഃ
കല്പ്യതാമഭ്യുപായം." ൪൩

ദേഹിനാം=മനുഷ്യൎക്ക, ദേഹംതന്നെ പ്രധാനം എന്നു വിചാരിച്ചു ധൎമ്മകാൎയ്യങ്ങളിൽ വിമുഖന്മാരായി കഴിയുന്നവർ എന്ന അൎത്ഥം ദേഹി എന്ന പദം ധ്വനിപ്പിക്കുന്നു. അധുനാ=ഈ കലികാലത്തിൽ, കലിമലം=കലിയുഗം നിമിത്തം ഉണ്ടാകുന്ന ദോഷം, എത്താസ്സാൻ= വന്നുചേരാതിരിക്കുവാൻ, കൎത്തവ്യം കിം നു എന്നായി ഇത്ഥം=ചെയ്യേണ്ട പ്രവൃത്തി എന്താണു എന്നിങ്ങനെ, ഓൎത്തിരിക്കേ=വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ, ഭുവന ... ... ...ബന്ധം=ലോകമാകുന്ന താമരപ്പൊയ്കയ്ക്കു ആദിത്യനായിരിക്കുന്ന-ലോകത്തെ എല്ലാം പ്രകാശിപ്പിക്കുന്നവനായ അങ്ങയെ, പ്രത്യക്ഷം.................പെട്ടതു=കണ്ണിനുനേരെ കണ്ടതു, മൽഭാഗ്യസാമഗ്ര്യം = എന്റെ ഭാഗ്യത്തിന്റെ പൂൎണ്ണതനിമിത്തമാണ്. ശിവശിവ=ആശ്ചൎയ്യദ്യോതകം. അങ്ങയെ കാണ്മാൻ എനിക്കു ഭാഗ്യമുണ്ടായല്ലോ എന്നു ഭാവം. എന്നാൽ=ഇനി, കലി... .......നിധേഃ= കലിയുഗമാകുന്ന കടലിൽനിന്നു, ക്ഷോണീചക്രം=ഭൂമിയെ, ഉദ്ധൎത്തും= ഉയൎത്തുവാനായി, അഭ്യുപായം=വഴി, കല്പ്യതാം = ഉണ്ടാക്കിയാലും. കലിദോഷനിവൃത്തിക്കു ഒരു മാൎഗ്ഗം ഉണ്ടാക്കിത്തരണം എന്നു സാരം.

തസ്മിന്നേവം ബ്രുവാണേ മുനിവരനരുൾചെ-
യ്തു തദാനീം "ത്രിലോകീ-
പൊൽപ്പൂണ്ണേ! യുക്തമാൎത്താലിതു തപനകുലീ-
നന്നു തേ ധൎമ്മസാരം
എപ്പേരും നിൻകരസ്ഥം പുകൾപെരുകിന സാ-
മ്രാജ്യമെന്നാങ്ങിരിക്കെ-
സ്സൽബോധാലീദൃശന്തോന്നിയതഴകുതഹോ
മംഗലാൎത്ഥം പ്രജാനാം. ൪൪

തസ്മിൻ=ആ രാജാവു, ഏവം ബ്രുവാണേ=ഇപ്രകാരം പറഞ്ഞപ്പോൾ, 'ബ്രൂഞ് വ്യക്തായാം വാചി' എന്നു ധാത്വർത്ഥം. തദാനീം=ആ സമയത്തു്, മുനിവരൻ=അഗസ്ത്യൻ, അരുൾചെയ്തു=പറഞ്ഞു, ത്രിലോ.... ........ ....ണ്യേ=മൂന്നു ലോകത്തിനും ആഭരണമായിരിക്കുന്ന അല്ലയോ രാജാവേ, തപനകുലീനനു തേ=മനു, ദിലീപൻ മുതലായ ധർമ്മശാലികളായ രാജാക്കന്മാർ ജനിച്ചിരിക്കുന്ന സൂര്യവംശത്തിൽ ഉണ്ടായ അങ്ങയ്ക്കു, ഓർത്താൽ=വിചാരിച്ചാൽ, ഇതു=ഈ, ധർമ്മസാരം=ധർമ്മനിഷ്ഠ, ധർമ്മത്തെ സാരം-പ്രധാനമായി വിചാരിക്കുന്ന സ്വഭാവം, യുക്തം=യോജിച്ചതുതന്നെ, കുലമഹിമയ്ക്കു ചേരുന്നതാണു അങ്ങയുടെ ഈ സ്വഭാവം എന്നു സാരം. പൃകൾ......... സാമ്രാജ്യം=മഹാകീർത്തിയോടുകൂടിയ രാജ്യം, എപ്പേരും=മുഴുവനും, നിൻകരസ്ഥം=അങ്ങയുടെ കയ്യിൽ ഇരിക്കുന്നതു്, അങ്ങയ്ക്കു സ്വാധീനം, എന്നിരിക്കേ=എന്നിരിക്കുമ്പോൾ, സൽബോധാൽ=വേണ്ടതായ കൃത്യബോധം നിമിത്തം, ഈദൃശം=ഇപ്രകാരം തോന്നിയതു, പ്രജാനാം മംഗലാർത്ഥം=ജനങ്ങളുടെ ക്ഷേമത്തിനു-ശുഭത്തിനു വേണ്ടിയാകുന്നു, ഇതു അഴകുതു=ഭംഗിയായിതന്നേ.

ബിംബാത്മനാ ധരണിമേൽ വിഹിതപ്രതിഷ്ഠേ
ശംഭൌ ജഗത്ത്രിതയമംഗലജാഗരൂകേ
സംഭൂയ നീങ്ങുമഖിലം കലിദോഷമർക്കൻ
വൻപോടുദിച്ചളവു കൂരിരുളെന്നപോലെ. ൪൭

ജഗത്ത്രിതയ.........ജാഗരൂകേ=മൂന്നുലോകത്തിനും ക്ഷേമം വരുത്തുന്നതിനു ശ്രദ്ധയോടെ പ്രവർത്തിക്കുന്നവനായ ശിവൻ, ധരണിമേൽ=ഭൂമിയിൽ, ബിംബാത്മനാ വിഹിതപ്രതിഷ്ഠേ=ബിംബാകൃതിയിൽ പ്രതിഷ്ഠചെയ്യപ്പെട്ടവനാകുമ്പോൾ, ഭൂമിയിൽ ശിവന്റെ ബിംബം പ്രതിഷ്ഠിച്ചാൽ എന്നു സാരം. അർക്കൻ...... ...പോലെ=സൂര്യൻ ഉദിക്കുന്ന സമയത്തു കൂരിരുട്ടു എന്ന പോലെ, കലിദോഷമഖിലം=കലിനിമിത്തം ഉണ്ടാകുന്ന ദോഷങ്ങൾ എല്ലാം, സംഭൂയ=ഒന്നിച്ചുകൂടി, നീങ്ങും=മാറും-നശിക്കും. കലിദോഷശമനത്തിനു ഭൂമിയിൽ ശിവബിംബപ്രതിഷ്ഠയാണു ഉപായം എന്നു സാരം.

എന്നാലിക്കാലമത്യുഷ്മള ബഹള തപോ-
വാപ്തിനം വിക്രമശ്രീ-
വിന്യാസംകൊണ്ടുപാർജ്ജിച്ചൊരു വിപുലസമൃ-
ദ്ധിക്കുമങ്ങെന്നുവേണ്ടാ
മിന്നീടും കീർത്തിലക്ഷ്മീവിളവിനുമുടനൊ-
ക്കെക്കുമേ തക്കവണ്ണം
ധന്യാം ബിംബപ്രതിഷ്ഠാം വിരചയ കലിദോ-
ഷോപശാന്ത്യൈ ധരായാം. ൪൬.

എന്നാൽ, ധരായാം=ഭൂമിയിൽ, കലിദോഷോപശാന്ത്യൈ=കലിദോഷം ശമിക്കുന്നതിനായി, ഇക്കാലം=ഇപ്പോൾ, അത്യുഷ്മള.........വാപ്തിനം=ഏററവും ചൂടിന്റെ ആധിക്യത്തോടുകൂടിയ തപസ്സിന്റെ അഭിവൃദ്ധിക്കും, വിക്രമശ്രീ...............സമൃദ്ധിക്കും=വിക്രമസമ്പത്തുകൊണ്ടു് സമ്പാദിച്ച വലിയ ഐശ്വര്യത്തിനും, മിന്നീടും.............വിളവിനും=പ്രകാശിക്കുന്ന കീർത്തിസമ്പത്തിന്റെ വൃദ്ധിക്കും, എന്നു വേണ്ട ഇന്നതിനൊന്നു പ്രത്യേകം പറയേണ്ട. ഒക്കെയ്ക്കുമേ തക്കവണ്ണം=എല്ലാത്തിനും യോജിക്കത്തക്കവിധം, ധന്യാം ബിംബപ്രതിഷ്ഠാം വിരചയ=ശ്രേഷ്ഠമായിരിക്കുന്ന ശിവബിംബപ്രതിഷ്ഠയെ നിർവ്വഹിച്ചാലും.

ചൊല്ലാം തത്വോപദേശം പരമിതിനധുനാ
ശൈവബിംബം പുരാണം
കല്യാണിന്യാ ഭവാന്യാ മഹിതമിഹ ഭവൽ-
പൂർവ്വലബ്ധാവശേഷം
ഫുല്ലാഭോഗം വിളങ്ങുന്നിതു രജതഗിരൌ
തത്ര ഗത്വാ ഗിരീശം
മെല്ലേ സേവിച്ചുസൌ നീ തെളിവിനൊടിദമാ-
ദായ സാധിക്ക സാധോ!” ൪൭.

ഇതിനു=ശിവബിംബപ്രതിഷ്ഠ സാധിക്കുന്നതിനു, അധുനാ=ഇപ്പോൾ, പരം തത്വോപദേശം=ശ്രേഷ്ഠമായ തത്വത്തിന്റെ ഉപദേശം,

തത്ത്വം=അറിവ്, ചെയ്യേണ്ടതു്, ചൊല്ലാം=പറയാം, കല്യാണിന്യാഭവാന്യാ മഹിതം = മംഗലസ്വരൂപിണിയായിരിക്കുന്ന ശ്രീപാർവ്വതിയാൽ മഹിതം—പൂജിക്കപ്പെട്ടതും, പുരാണം=വളരെ പഴയതും, ഭവൽപൂർവ്വലബ്ധാവശേഷം=അങ്ങയുടെ പൂർവ്വന്മാർക്ക് ലഭിച്ചിട്ടുള്ളതിന്റെ ശിഷ്ടമുള്ളതും, മുൻപു മാന്ധാതാവും മുചുകുന്ദനും ഓരോ ശിവബിംബം സമ്പാദിച്ചിട്ടുണ്ട്, ശേഷിച്ചിട്ടുള്ള ഒന്ന് എന്ന് ഈ പദത്തിന്റെ ഭാവം. ശൈവബിംബം=ശിവന്റെ ബിംബം, രജതഗിരൌ=കൈലാസപർവ്വതത്തിൽ, ഫുല്ലാഭോഗം=ഫുല്ലമായിരിക്കുന്ന, വലുതായ ആഭോഗത്തോടുകൂടി—പൂർണ്ണതയോടുകൂടി, വിളങ്ങുന്നു=പ്രകാശിക്കുന്നു. സർവ്വോൽക്കർഷേണ വർത്തിക്കുന്നു എന്നു സാരം. സാധോ=അല്ലയോ ഉത്തമനായ രാജാവേ, അങ്ങു സജ്ജനമാകയാൽ അങ്ങയുടെ ആഗ്രഹം സാധിക്കും എന്ന്, ഈ പദം ധ്വനിപ്പിക്കുന്നു. അസൌ നീ=ഈ നീ, തത്രഗത്വാ=കൈലാസത്തിൽ ചെന്ന്, മെല്ലെ ഗിരീശം സേവിച്ചു=സാവധാനത്തിൽ ശിവനെ ഭജിച്ച്, തെളിവിനൊടിദം ആദായ=സന്തോഷത്തോടുകൂടി ഈ ബിംബം കയ്യിൽ വരുത്തി, സാധിക്ക=പ്രതിഷ്ഠ നിർവ്വഹിച്ചാലും.

എന്നങ്ങുദീര്യ്യ മുനിരേഷ രഹസ്യവിദ്യാം
കർണ്ണേ നരാധിപനു ചൊന്നരുളുംദശായാം
ഒന്നേറെ വാച്ചൊടിളകീ സുരലോകഭേരീ-
സന്നാദരീതിരനുവാദമിവാദധാനാ. ൪൮.

ഏഷ മുനിഃ എന്നു അങ്ങു ഉദീര്യ്യ=ഈ അഗസ്ത്യമുനി ഇപ്രകാരം അവിടെവച്ചു പറഞ്ഞിട്ട്, നരാധിപനു=രാജാവിനു, കർണ്ണേ=ചെവിയിൽ—വേറെ ആരും കേൾക്കാതെ, രഹസ്യവിദ്യാം=രഹസ്യമായ വിദ്യയെ, അരുളും ദശായാം=ഉപദേശിച്ചുകൊടുത്ത സമയത്തു്, അനുവാദം ആദധാനാ ഇവ=അതിനു അനുവാദം കൊടുക്കുകയാണോ എന്നു തോന്നത്തക്കവിധം, സുരലോക.........രീതിഃ=ദേവലോകത്തിങ്കലുള്ള പെരുമ്പറയുടെ വലുതായ ശബ്ദം, ഒന്നേറെ വാച്ചൊടു=അധികമായി, ഇളകി=ചലിച്ചു. ദേവലോകത്തെ പെരുമ്പറകൾ അധികം ശബ്ദിച്ചു. ബിംബപ്രതിഷ്ഠയുടെ കാര്യ്യം ദേവന്മാർക്കുകൂടി സന്തോഷമാകുന്നു എന്നു ശ്ലോകത്തിന്റെ ഉത്തരാർദ്ധം ധ്വനിപ്പിക്കുന്നു.

കലിതകുതുകമാശീർവ്വാദവും ചൊല്ലി നേരേ
കലശഭവനമാമന്ത്ര്യാസ്ഥയാ പോയനേരം
ബലനിധിയിൽ നിധായ ക്ഷ്മാഭരം മന്ത്രിമുഖ്യേ
തെളിവിലുരുതപോർത്ഥം പ്രാപ കൈലാസശൈലം ൪൯.

കലശഭവനം=അഗസ്ത്യമുനിയും, കലിതകുതുകം=സന്തോഷത്തോടുകൂടി, ആശീർവ്വാദവും ചൊല്ലി=മംഗളമാശംസിച്ചു, ആമന്ത്ര്യ ആസ്ഥയാപോയനേരം=അറിയിച്ചിട്ട് ആസ്ഥയോടുകൂടി പോയപ്പോൾ, ബലനിധിയിൽ=രാജ്യഭരണകാർയ്യം നിർവ്വഹിക്കുവാൻ ശക്തനായ, മന്ത്രിമുഖ്യേ=മന്ത്രിശ്രേഷ്ഠങ്കൽ, ക്ഷ്മാഭരം നിധായ=ഭൂഭാരത്തെ വച്ചിട്ട്, ഏല്പിച്ചിട്ട്, രാജാവു സന്തോഷത്തോടുകൂടി ഉരുതപോർത്ഥം=വലിയ തപസ്സിനായിക്കൊണ്ട്, കൈലാസശൈലം=കൈലാസപർവ്വതത്തിൽ, പ്രാപ=പ്രവേശിച്ചു, ചെന്നു. അഗസ്ത്യൻ വിദ്യോപദേശം ചെയ്തു പോയ ഉടനെതന്നെ രാജാവ് രാജ്യഭാരം മന്ത്രിയെ ഏല്പിച്ചു തപസ്സിനായി കൈലാസത്തിൽ പ്രവേശിച്ചു എന്നു സാരം.

ദീർഘം നിപത്യ ഘടിതാഞ്ജലിരേഷ വിശ്വ-
ശ്ലാഘ്യേ കരേറി വിപുലേ രജതാദ്രിശൃംഗേ
സാക്ഷാൽകരിച്ചു മനസാ പരചിത്സ്വരൂപം
ദാക്ഷായണീശമൊരു വാചമിവണ്ണമൂചേ. ൫൦.

ഏഷ രാജാ=ഈ ശതദസാമരാജാവ്, ദീർഘം നിപത്യ=ദീർഘമാകുംവണ്ണം നിപതിച്ചിട്ടു—നമസ്കരിച്ചിട്ടു, ഘടിതാഞ്ജലിഃ=അഞ്ജലിബന്ധം ചെയ്തു. വിശ്വശ്ലാഘ്യേ=ലോകത്തിൽ സ്തുതിക്കുവാൻ യോഗ്യമായും, വിപുലേ രജതാദ്രിശൃംഗേ=വിസ്തൃതമായും ഇരിക്കുന്ന കൈലാസത്തിന്റെ കൊടുമുടിയിൽ, കരേറി=ചെന്നു, മനസാപരചിൽസ്വരൂപം ദാക്ഷായണീശം സാക്ഷാൽകരിച്ചു=മനസ്സുകൊണ്ടു ബ്രഹ്മസ്വരൂപനായിരിക്കുന്ന ശിവനെ പ്രത്യക്ഷമായിക്കണ്ടു, മനസ്സിൽ ശിവനെ ധ്യാനിച്ചുകൊണ്ടു എന്നു സാരം. ശ്രീപരമേശ്വരനെക്കുറിച്ചു ഇവണ്ണം ഒരു വാചം=ഇപ്രകാരം ഒരു വാക്കു പറഞ്ഞു ഭഗവാനെ സ്തുതിച്ചു.

"ഭക്ത്യാ വണങ്ങി ഘടിതാഞ്ജലിരഞ്ജസാ പു-
ക്കത്യന്തശുദ്ധമതിരത്ര ശുഭേ പ്രദേശേ
പ്രത്യക്ഷയന്നഖിലനായകമാത്മനാ ത-
മ്മൃഗാങ്കചൂഡമൊരു വാചമിവണ്ണമൂചേ."

എന്നു രാമായണചമ്പു (രാവണോത്ഭവം) പദ്യത്തിനും ഈ ശ്ലോകത്തിനും ഉള്ള ഛായൈക്യം ദൃശ്യമാകുന്നു.

"ഗൌരീസൗഭാഗ്യരാശേ! ജയജയ! ജഗദാ-
ലംബമേ! തമ്പിരാനേ!
നേരേ വന്നിങ്ങു തൃക്കാലിണയിലടിമപ്പു-
ക്കീടുമസ്മാനനാഥാൻ
കാരുണ്യത്തോണിതന്മേലഴകൊടു കരയേ-
റ്റി പ്രഭോ കാംക്ഷിതാർത്ഥാം-
ബ്ബുരാം വാരാകരത്തിന്നറുകരയൊടണ-
ക്കേണമേ ഭക്തബന്ധോ! ൭൧.

ഗൌരീസൌഭാഗ്യരാശേ=ശ്രീപാർവ്വതീദേവിയുടെ പ്രേമത്തിനു ഇരിപ്പിടമായും, (സംബുദ്ധി) ജഗദാലംബമേ=ലോകത്തിനു ആശ്രയമായും, പ്രഭോ=പ്രഭുവായും—എല്ലാത്തിനും ശക്തനായും ഇരിക്കുന്ന തമ്പിരാനേ, ലോകേശ്വര, ജയജയ = അവിടുന്നു ഉൽക്കർഷത്തോടുകൂടി വർത്തിച്ചാലും, നേരേ.....................പുക്കീടും=നേരേ ഇവിടെവന്നു തിരുവടിയുടെ പാദങ്ങളുടെ അടിമകളായും, അനാഥാൻ=മറ്റൊരു രക്ഷകൻ ഇല്ലാത്തവരായും ഇരിക്കുന്ന ഞങ്ങളെ, അഴകൊടു=ഭംഗിയായി, കാരുണ്യ............തന്മേൽ=കരുണയാകുന്ന വഞ്ചിയിൽ കരയേറ്റി, കാംക്ഷിതാർത്ഥ............മറുകരയിൽ=അഭീഷ്ടമാകുന്ന സമുദ്രത്തിന്റെ അക്കരയിൽ, അണക്കേണമേ=കൊണ്ടെ ആക്കേണമേ, കരുണയോടുകൂടി ഞങ്ങളുടെ അഭീഷ്ടം സാധിപ്പിച്ചു തരണം. വേറെ ആരും ഞങ്ങൾക്കു നാഥനില്ല എന്നു സാരം. ഈ ശ്ലോകം ഭാഷാരാമായണചമ്പു (രാവണോത്ഭവം) വിൽ ഉണ്ട്. ഭക്തബന്ധോ എന്ന പദത്തിന്റെ സ്ഥാനത്ത് "മെൻ തമ്പിരാനേ" എന്ന പദം ചേർത്തിരിക്കുന്നു. ഇത്രമാത്രം വ്യത്യാസം.

സ്വർഗ്ഗംഗാബാലചന്ദ്രാങ്കിതപിരിചിടയും
തീപ്പൊരിഞ്ഞൊരു മൂന്നാം-
തൃക്കണ്ണും ഭോഗിവാർകുണ്ഡലവുമരിയ കാ-
കോളവും കണ്ഠനാളേ
അഗ്രേ തൃക്കൈകൾ നാലും കമലഭവശിരോ-
മാലയും മാറിലയ്യാ!
മുഖ്യാഭോഗം പുലിത്തോലുടയുമിഹ പുല-
മ്പേണമേ തമ്പിരാനേ! ൩൨

ഈ ശ്ലോകത്തിൽ ഭഗവത്സ്വരൂപത്തെ വർണ്ണിക്കുന്നു. തമ്പിരാനേ=ഭഗവാനേ, സ്വർഗ്ഗംഗാ..............ചിടയും=ആകാശഗംഗ, ബാലചന്ദ്രൻ, ഇവയോടുകൂടിയതും പിരിച്ചതും ആയ ജടയും, തീപ്പൊ ..........കണ്ണും=തീച്ചൊരിയുന്ന മൂന്നാമത്തെ നെററിക്കണ്ണും, ഭോഗി..........കുണ്ഡലവും=സപ്പത്തെക്കൊണ്ടുള്ള കണ്ണാഭരണവും, കണ്ഠനാളേ=കഴുത്തിൽ, അരിയ കാകോളവും=ഭയങ്കരമായ കാളകൂടവിഷവും, അഗ്രേ=അഗ്രത്തിൽ, നാലു തൃക്കൈകളും=നാലുകൈകളും, മാറിൽ കമല........മാലയും=ബ്രഹ്മാവിന്റെ ശിരസ്സും (തലയോടും) അയ്യാ=ആശ്ചര്യം, മുഖ്യാഭോഗം=മുഖ്യമായ ആഭോഗത്തോടുകൂടിയ ഏററവും വലിയ, പുലിത്തോലുടയും=പുലിയുടെ തോലാകുന്ന വസ്ത്രവും, ഇഹ=എന്റെ മനസ്സിൽ, പുലമ്പേണമേ=തോന്നേണമേ, വത്തിക്കേണമേ. നിന്തിരുവടിയുടെ ഏതാദൃശമായ സ്വരൂപം എന്റെ മനസ്സിൽ ധ്യാനിക്കാറാകണമേ. ഈ ശ്ലോകവും ഭാഷാരാമായണചമ്പുവിൽ ഉണ്ട്. പുലമ്പേണമെൻ (രാ. ച) എന്നു മാത്രമേ പാഠത്തിനു വ്യത്യാസമുള്ളു.

വാമാലങ്കാരിവാമാംഗവുമണികഴലും
ദേവദൈത്യാവതംസം
മാമാ തൃക്കൈകളിൽത്തങ്ങിന വരമഭയം
മാൻകിശോരം കുഠാരം

വാർമേവും പന്നഗേന്ദ്രാഭരണമമലഭ-
സ്മാംഗരാഗാഭിരാമം
പൂമെയ്യും പൂൎണ്ണശോഭം മനസി മമ പുല-
ബേണമേ തമ്പിരാനേ!". ൭൨

ഈ ശ്ലോകത്തില്പ്രഭഗവത്സ്വരൂപത്തെ വൎണ്ണിച്ചിരിക്കുന്നു. തമ്പിരാനേ=പ്രഭോ! വാമ...............വാമാംഗവും=ശ്രീപാൎവ്വതിയാകുന്ന അലങ്കാരത്തോടുകൂടിയ ശരീരത്തിന്റെ വാമഭാഗവും, ദേവദൈത്യാവതംസം=ദേവന്മാരുടേയും അസുരന്മാരുടേയും ശിരസ്സിന്നു ഭൂഷണമായിരിക്കുന്ന-അവർ നമസ്കരിക്കുന്ന, അണികഴലും=പാദവും, തൃക്കൈകളിൽ..............കഠാരം=കൈകളിൽ ധരിച്ചിരിക്കുന്ന വരം, അഭയം, മാൻകുട്ടി, കഠാരം (മഴു) എന്നിവയും, ഇവയോടുകൂടിയ നാലു കൈകളും, വാർമേവും......... ഭരണവും=ഭംഗിയേറുന്ന വാസുകി സൎപ്പമായ ആഭരണവും, പൂൎണ്ണശോഭം=ശോഭനിറഞ്ഞതും, അമല ..............പൂമെയ്യും= നിൎമ്മലമായ ഭസ്മംതേച്ചു ഭംഗിയാക്കിയിരിക്കുന്ന പൂമേനിയും എന്റെ മനസ്സിൽ ധ്യാനിക്കാറാകേണമേ. ഈ ശ്ലോകവും ഭാഷാരാമായണചമ്പുവിൽ (രാവണോത്ഭവം) ഉള്ളതാകുന്നു.

പ്രാൎത്ഥിച്ചിവണ്ണമഥ മൂൎദ്ധ്നി കൢപ്തകൈയും-
ചേൎത്തങ്ങിനേ ദിനകരാഭിമുഖോ മഹാത്മാ
ആസ്ഥാതോരുഭക്തിഭരമേകപദേന തന്നേ
ധാത്രീതലേ തെളിവിൽ നിന്നു തപം തുടൎന്നാൻ ൭൪

മഹാത്മാ=മഹാനുഭാവനായ രാജാവു്, ഇവണ്ണം പ്രാൎത്ഥിച്ചു=ഇപ്രകാരം പ്രാൎത്ഥിച്ചു, അഥ ...............ചേൎത്തു= കൈതൊഴുതു ശിരസ്സിൽ ചേൎത്തുകൊണ്ടു്, ദിനകരാഭിമുഖോ=സൂൎയ്യന്നു നേരെ നിന്നുകൊണ്ടു്, അങ്ങിനെ=അപ്രകാരം, ആസ്ഥാതോരു.............. ഭരം=അധികമായ ഭക്തികൈക്കൊണ്ടു്, ധാത്രീതലേ=ഭൂമിയിൽ, ഏകപദേനതന്നെ=ഒററക്കാലു കൊണ്ടുതന്നെ, നിന്നു തെളിവിൽ=മനഃപ്രസാദത്തോടുകൂടി, തപം തുടൎന്നാൻ= തപസ്സുചെയ്തു. ശിരസ്സിൽ തൊഴുകൈചേൎത്തു ഒരു കാലുമാത്രം ഭൂമിയിൽ ഊന്നിക്കൊണ്ടു രാജാവു് തപസ്സുചെയ്തു എന്നു സാരം.

യമനിയമാദികൾകൊണ്ടേ
വിമലത ചേത്തുൾക്കരുന്നിലനവേലം
ദമിതമഹേന്ദ്രിയതുരഗഃ
സ്തിമിതസമാധിസ്സമാസ്ഥ തപസേസൌ. ൫൪

അസൌ=ഈ രാജാവു്, യമനിയമാദികൾ കൊണ്ടേ=യമം മുതലായവകൊണ്ടു്,

"പൂർവ്വം ശമോ ദമഃ പശ്ചാദാസനം തു തൃതീയകം
പ്രാണായാമശ്ചതുർത്ഥോത്ര പ്രത്യാഹാരസ്തു പഞ്ചമഃ
ധാരണാതഃ പരം ധ്യാനം സപ്തമം തൽപരം പുനഃ
സമാധിരേവമംഗാനി യോഗസ്യോക്താനി സൂരിഭിഃ"

എന്നു യോഗശാസ്ത്രത്തിൽ പറയുന്ന ഭാഗം ഇവിടെ സ്മരിക്കേണ്ടതാകുന്നു. യോഗത്തിന്റെ ഈ അഷ്ടാംഗങ്ങളെയാണു് യമനിയമാദി എന്ന പദം കുറിക്കുന്നതു്. ഉൾക്കരുന്നിൽ അനവേലം വിമലത ചേത്തു=മനസ്സിനു ഏററവും നിർമ്മലത്വം വരുത്തി, രാഗദ്വേഷാദിമാലിന്യങ്ങളെല്ലാം നശിപ്പിച്ചു എന്നു സാരം. ദമിതമഹേ ...... ......തുരഗഃ=ഇന്ദ്രിയങ്ങളാകുന്ന കുതിരകളെ എല്ലാം അടക്കിനിർത്തി, ഇന്ദ്രിയനിഗ്രഹം ചെയ്തു എന്നു സാരം. സ്തിമിതസമാധിഃ=സമാധിയുറപ്പിച്ചു, തപസേ=തപസ്സിനായിക്കൊണ്ടു, സമാസ്ഥ=സ്ഥിതിചെയ്തു. യോഗംകൊണ്ടു ഇന്ദ്രിയനിഗ്രഹം ചെയ്തു ഏകാഗ്രതയോടുകൂടി രാജാവു തപസ്സു ചെയ്തു എന്നു ഭാവം. ഭാഷാരാമായണചമ്പുവിൽ ഈ ശ്ലോകവും ഉണ്ടു്. പാഠഭേദം യാതൊന്നുമില്ല (വൃത്തം ഗീതി)

ജിതാസനോ മീലിതലോചനാംബുജ-
സ്സരോജപാലസ്സംയമിതാനിലക്രമഃ
വിധൌതനാഡീനിവഹോ മഹത്തപ-
സ്സ തപ്തവാൻ കേവലമാരുതാശനഃ. ൫൫

സഃ=അവൻ, രാജാവു്, ജിതാസനഃ=ആസനങ്ങളെയെല്ലാം ജയിച്ചവനായും, 'സ്ഥിരസുഖമാസനം' എന്നു പതഞ്ജലിസൂത്രം. നിശ്ച

ലമായ സുഖത്തെ ജനിപ്പിക്കുന്നതു് ആസനം എന്നു് ഈ സൂത്രത്തിൻെറ അർത്ഥം. 'ആസ്യത അനേനേത്യാസനം' എന്നു ശബ്ദാർത്ഥം. മീലിത ...............ബുജഃ=നേത്രങ്ങളെ അടച്ചുകൊണ്ടും, സദാ=എപ്പോഴും, ഉ ജ്വലഃ=തേജസ്സുകൊണ്ടു ജ്വലിക്കുന്നവനായും, സംയമി...........ക്രമഃ= ശരീരത്തിലുള്ള പ്രാണാദി വായുക്കളുടെ ഗതികളെയെല്ലാം സംയമനം ചെയ്തും—അടക്കിയവനായും, വിധൌത..............നിവഹഃ=നാഡിക ളെല്ലാം കഴുകി ശുദ്ധിവരുത്തിയവനായും. നാഡീശോധനം യോഗ ത്തിൻെറ (തപസ്സിൻെറ) പ്രാരംഭത്തിൽ ചെയ്യേണ്ട ഒരു പ്രധാനകർമ്മ മാകുന്നു.

"യഥേഷ്ടധാരണം വായോരനലസ്യ പ്രദീപനം
നാദാഭിവ്യക്തിരാരോഗ്യം ജായതേ നാഡിശോധനം"

എന്നും മററും അതിൻെറ ഫലത്തെപ്പററി യോഗശാസ്ത്രത്തിൽ പറയുന്നു. കേവല...............ശനഃ = കേവലം വായുവിനെ ഭക്ഷിക്കുന്നവനായും, ഇതരങ്ങളായ സാധനം ഒന്നും ഭക്ഷിക്കാതെയും, മഹൽ തപഃ=വലിയ തായ തപസ്സിനെ, തപ്തവാൻ=തപിച്ചു—ചെയ്തു. ഒരു യോഗി തപസ്സു ചെയ്യുമ്പോൾ അനുഷ്ഠിക്കേണ്ട കാര്യങ്ങളെല്ലാം ഈ പദ്യത്തിൽ പ്രതി പാദിച്ചിരിക്കുന്നു. ഈ ശ്ലോകവും ഭാ. രാമായണചമ്പുവിൽ (രാവണോ ത്ഭവം) ഉള്ളതാണ്. വൃത്തം വംശസ്ഥം. 'ജതങ്ങൾ വംശസ്ഥമതാം ജ.ര ങ്ങളും' എന്നു ലക്ഷണം (വൃത്തമഞ്ജരി. ഏ. ആർ. രാജരാജവർമ്മ കോയി ത്തമ്പുരാൻ)

ഉത്ഥാപ്യ മൂലശിഖികീലമസൌ സുഷുമ്നാ-
മദ്ധ്യാദ്ധ്വനാ ദ്രുഹിണരന്ധ്രമുരുപ്രകാശം
വിസ്താര്യ വിഷ്വഗമൃതൈഃ പരമാത്മചന്ദ്ര-
സ്രസ്തൈസ്തദാന്തരനഭസ്ഥലമഭ്യഷിഞ്ചൽ. ൫൧

അസൌ=ഈ രാജാവു്, സുഷുമ്നാ...............ദ്ധ്വനാ=സുഷു മ്നാനാഡിയുടെ നടുവിലുള്ള വഴിയിൽക്കൂടി.

"സുഷുമ്നാഖ്യാ മഹാനാഡീ ദേഹമദ്ധ്യേ പ്രതിഷ്ഠിതാ
അന്തസ്സുഷിരസമ്പന്നാ വേണുകാണ്ഡവദുത്ഥിതാ
ഗുദാത്തു ദ്വ്യംഗുലാദൂർദ്ധ്വം മേഢ്റാത്തു ദ്വ്യംഗുലാദധഃ
മൂലേച്ഛിന്നവംശാഭാ തന്മുഖം സുപ്രതിഷ്ഠിതം.
ത്രികോണദേഹമദ്ധ്യം തന്മൂലാധാരം വിദുർബ്ബുധാഃ."

എന്നു യോഗശാസ്ത്രത്തിൽ സുഷുമ്നയുടെ ആകൃതിയും സ്ഥാനവും പറയുന്നു. മൂലാധാരത്തിലുള്ള അഗ്നിജ്വാലയെ ഉത്ഥാപ്യ=ഉയൎത്തിയിട്ട്, ഉരുപ്രകാശം ദ്രൗഹിണരന്ധ്രം=ഏററവും പ്രകാശത്തോടുകൂടിയ ബ്രഹ്മരന്ധ്രത്തെ, വിസ്താൎയ്യ=വലുതാക്കിയിട്ടു, പരമാത്മ .................സ്രവൈസ്സൈഃ വിഷ്വഗമൃതൈഃ=പരമാത്മാവാകുന്ന ചന്ദ്രങ്കൽ നിന്ന് എല്ലാഭാഗത്തും ഒലിക്കുന്ന അമൃതങ്ങളെക്കൊണ്ടു, ആന്തരനഭഃസ്ഥലം അഭ്യുക്ഷിഞ്ചൽ=അന്തൎഭാഗമാകുന്ന ആകാശത്തെ നനച്ചു. ഈ ശ്ലോകവും ഭാഷാരാമായണചമ്പുവിൽ (രാവണോത്ഭവം) ഉണ്ട്. പ്രഥമപാദത്തിൽ ശിഖികീലം എന്നിടത്തു ശിഖിമൂലം എന്നു മാത്രം പാഠഭേദം.

ദീപ്തിസ്തദന്തരഥ കാചന മൂലപത്മാൽ
പ്രോത്ഥായ ദന്തുരിതമധ്യമനാഡിരന്ധ്രാ
ആദ്വാദശാന്തമപി രാജതദണ്ഡശങ്ക-
പ്രോദ്യന്മഹാരജതദണ്ഡനിഭാ ബഭാസേ. ൭൨



അഥ=അനന്തരം, തദന്തഃ=അദ്ദേഹത്തിന്റെ ഉള്ളിൽ, മൂലപത്മാൽ പ്രോത്ഥായ=മൂലാധാരത്തിങ്കൽനിന്നു ഉയൎന്നും, ദന്തുരിത.........രന്ധ്രാ=മധ്യമനാഡിദ്വാരത്തിങ്കൽ ദന്തുരമായതും, ആദ്വാദശാന്തം അപി=ദ്വാദശാന്തം വരയും—യോഗശാസ്ത്രപ്രകാരം മൂലാധാരംമുതൽ ഭ്രൂമധ്യമായ ആജ്ഞാചക്രം വരെ ആറ് ആധാരങ്ങളും അതിന്മേൽ ബിന്ദു, കല, നിൎബ്ബോധിക, അൎദ്ധേന്ദു എന്നും മററും പത്തു ആധാരങ്ങളും ഉണ്ട്. ഇവയിൽ മൂലാധാരം മുതല്ക്കു എണ്ണംകൂട്ടിയാൽ പന്ത്രണ്ടാമത്തെ ആധാരത്തിന്റെ ഒടുവിലത്തെ സ്ഥാനമാണ് ദ്വാദശാന്തം എന്നു പേർ പറയുന്ന പ്രദേശം. ഇവിടെ ഇന്ന വിധത്തിൽ ഈശ്വരനെ ധ്യാനിക്കണമെന്നു യോഗശാസ്ത്രത്തിൽ പ്രതിപാദിക്കുന്നുണ്ട്.

"ശുദ്ധസ്ഫടികസങ്കാശം ദ്വാദശാന്തേവിലോകയേൽ
ദ്വാദശാംഗുലമായാമം ശരീരം കാലരൂപിണം."

എന്നും,

"സ്വദേഹായതനസ്യാന്തൎവ്വിചിന്ത്യ പരമേശ്വരം
ഹൃൽപത്മേ കൎണ്ണികാമദ്ധ്യേ ധ്യാനയജ്ഞേന പൂജയേൽ
മൂലേ വാ ശാശ്വതേ നാഭൌ കണ്ഠേ വാ താലുരന്ധ്രകേ
ഭ്രൂമദ്ധ്യേ ദ്വാദശാന്തേ വാ ലലാടേ മൂൎദ്ധ്നി സംസ്മരേൽ."

എന്നും പ്രപഞ്ചഹൃദയത്തിൽ (യോഗപ്രകരണത്തിൽ) പറഞ്ഞിരിക്കുന്ന ഭാഗങ്ങൾ ഇവിടെ ഓൎമ്മിക്കുന്നതു കൊള്ളാം. ഇവയിൽനിന്നു താഴെയുള്ള ഷഡാധാരങ്ങൾപോലെ മുകളിലുള്ള ധ്യാനസ്ഥാനങ്ങളിൽ ഒന്നാണ് ദ്വാദശാന്തം എന്നു തെളിയുന്നു. രാജത .........നിഭാ=രാജതദണ്ഡത്തിൻെറ ഉള്ളിൽനിന്നു ഉദിച്ചുണ്ടായ വലിയ രാജതദണ്ഡംപോലെയുള്ളതും ആയ, കാചന=ഏതോ ഒരു, ദീപ്തിഃ=ശോഭ, ബഭാസെ=ശോഭിച്ചു. രാജതം=വെള്ളികൊണ്ടുള്ളതു, ദണ്ഡം=വടി. ഈ ശ്ലോകവും ഭാഷാരാമായണചമ്പുവിൽ (രാവണോത്ഭവം) ഉണ്ട്.

ആകാശകേവലഗൃഹോ ജലവാഹകാലേ
സാകാംക്ഷമേവ ശിശിരേ സലിലാവഗാഹീ
ആകീൎണ്ണപഞ്ചശിഖിമദ്ധ്യഗതശ്ച ഘൎമ്മേ
ലോകാൽഭുതാന്യഥ തപാംസി ചചാര സോയം. ൫൯

സഃ അയം=ഈ രാജാവ്, ജലവാഹകാലേ=ജലവാഹങ്ങളുടെ—മേഘങ്ങളുടെ കാലത്തിങ്കൽ—വൎഷകാലത്തിൽ, ആകാശ.........ഗൃഹഃ=ആകാശമാകുന്ന ഗൃഹം മാത്രമുള്ളവനായും, ഭൂമിയിൽ ഗൃഹത്തിലെങ്ങും ഇരിക്കാതെ വെളിസ്ഥലത്തു നിന്നു എന്നു സാരം. ശിശിരെ=ശിശിര(തണുപ്പുള്ള, മഞ്ഞു)കാലത്തു. സാകാംക്ഷം=താല്പൎയ്യത്തോടുകൂടി, സലിലാവഗാഹീ=വെള്ളത്തിൽ മുങ്ങിയവനായും, ഘൎമ്മേ=വേനൽക്കാലത്തു, ആകീൎണ്ണപഞ്ച.........ഗതഃ=പഞ്ചാഗ്നികളുടെ നടുവിൽനിന്നു. നാലുപുറത്തും തീയിട്ടു അതിൻെറ നടുക്കു ആദിത്യൻെറ രശ്മികൾ തട്ടത്തക്കവണ്ണം നിന്നു എന്നു അൎത്ഥം. ലോകാ.........തപാംസി=ലോകത്തിൽ അത്ഭുതത്തെ ജനിപ്പിക്കുന്നവയായ തപസ്സുകളെ, ചചാര=ആചരിച്ചു—ചെയ്തു. വൎഷാദ്യൃതുക്കളാദിപീഡകളെ ഒന്നും വകവെയ്ക്കാതെ കഠിനമായ തപസ്സു രാജാവു ചെയ്തു എന്നു സാരം. ഈ ശ്ലോകവും ഭാ. രാ. ചമ്പുവിൽ (രാവണോത്ഭവം) ഉണ്ട്.

മുഹുരാന്തരചക്ഷുഷാ ത്രിലോകം നാ-
ളികജാകാന്തമകത്തു കാണുകകൊണ്ടോ
ദ്രുഹിണാദിതൃണാന്തമിപ്രപഞ്ചം
നിഖിലം കേകം ശിവരൂപമായ്പ്രലപി. ൬൦

മുഹുഃ=കൂടെക്കൂടെ, ആന്തരചക്ഷുഷാ=മനസ്സാകുന്ന കണ്ണുകൊണ്ടു, തുലോം നാൾ=വളരെക്കാലം, അകത്തു=മനസ്സിൽ, അഗജാകാന്തം=ശ്രീപരമേശ്വരനെ, കാൺകകൊണ്ടോ=ദീർഘകാലം ഭഗവാനെ ധ്യാനിച്ചു തപസ്സുചെയ്തതുകൊണ്ടോ എന്നു സാരം. ദ്രുഹിണാ..........പ്രപഞ്ചം=ബ്രഹ്മാവുമുതൽ പുല്ലുവരെയുള്ള പ്രപഞ്ചം, നിഖിലം=എല്ലാം, ശിവരൂപമായ്=ശിവന്റെ ആകൃതിയായി, പുലമ്പി=തോന്നി-വിചാരിച്ചു. ശിവനെ ധ്യാനിച്ചുകൊണ്ടു തപസ്സുചെയ്ത രാജാവിനു ലോകത്തിലെ സകല വസ്തുക്കളും ശിവമയമായിട്ടു തോന്നി.

"വൃക്ഷേ വൃക്ഷേ ഹി പശ്യാമി ചീരകൃഷ്ണാജിനാംബരം
ഗൃഹീതധനുഷം രാമം പാശഹസ്തമിവാന്തകം
അപി രാമസഹസ്രാണി ഭീതഃ പശ്യാമി രാവണഃ
രാമഭൂതമിദം സർവ്വമരണ്യം പ്രതിഭാതി മേ."

(ആരണ്യകാണ്ഡം-സ-൩൯)



എന്നു വാല്മീകിരാമായണത്തിലും,

"ആസീനസ്സംവിശൻ തിഷ്ഠൻ ഭുഞ്ജാനഃ പര്യടന്മഹീം
ചിന്തയാനോ ഹൃഷീകേശമപശ്യത്തന്മയം ജഗൽ."

(ദശമസ്കന്ധം-അദ്ധ്യാ-൨ )

എന്നു ഭാഗവതത്തിലും പറഞ്ഞിരിക്കുന്ന ഭാഗങ്ങൾ പ്രകൃതത്തിൽ സ്മരണീയമാകുന്നു. ഒരു വസ്തുവിനെക്കുറിച്ചു സദാപി ധ്യാനിച്ചുകൊണ്ടിരുന്നാൽ ആ ധ്യാനത്തിന്റെ പരമാവസ്ഥയിൽ കാണുന്നതെല്ലാം ആ വസ്തുവാണെന്നു തോന്നുന്നതു സാധാരണമാണ്. വൃത്തം വസന്തമാലിക. 'വിഷമേ സസജം ഗഗം സമത്തിൽ സഭരേഫം യ വസന്തമാലികയ്ക്കു' എന്നു ലക്ഷണം (വൃ മ).

ഇക്കാണായ വനങ്ങളും ഗിരിശിഖാ-
കൂടങ്ങളും വല്ലരീ-
വൃക്ഷൗഘങ്ങളുമിമ്മൃഗങ്ങളുമൊരോ
ജന്തുക്കൾ മററുള്ളതും

അഗ്രേ കണ്ടതശേഷവും പരശിവൻ-
തന്നേ ശിവാദന്യഥാ
ന ക്വാപി സ്ഫുടമൊന്നുമേ ശിവമയം
ത്രൈലോക്യമെപ്പോഴുമേ. ൯൧

പൂർവ്വശ്ലോകത്തിലെ ആശയംതന്നെ വിസ്തരിച്ചു് ഈ പദ്യത്തിൽ പറയുന്നു. ഇക്കാണായ വനങ്ങളും...... മൃഗങ്ങളും=ലോകത്തിൽ കാണുന്ന വനം, പർവ്വതം, വള്ളി, വൃക്ഷം, മൃഗം എന്നിവയും മററുള്ളതും ഓരോ ജന്തുക്കളും=മററുള്ളവയായ ഓരോതരം ജന്തുക്കളും, അഗ്രേ കണ്ടതശേഷവും=മുൻപിൽ കാണുന്നതെല്ലാം, പരശിവൻതന്നേ=പരമാത്മസ്വരൂപിയായ ശിവൻതന്നെയാകുന്നു. ശിവാദന്യഥാ=ശിവനിൽനിന്നു വേറെയായി, ഒന്നും=യാതൊരു വസ്തുവും, ഒരിടത്തും സ്ഫുടം=വ്യക്തമായി, ന=ഇല്ല, ത്രൈലോക്യം എപ്പോഴുമേ ശിവമയം=ലോകം എല്ലാം ശിവരൂപമാകുന്നു. ലോകം എല്ലാം ശിവരൂപമായി രാജാവു കണ്ടു എന്നു സാരം.

ഞാനത്രേ ശശിചൂഡനായതു കനൽ-
ക്കണ്ണും മദീയാളികേ
ഞാനത്രേ ശിതികന്ധരൻ പരക്കുതാ-
നെങ്കയ്യിലും സാമ്പ്രതം
ഞാനത്രേ ശിവനെന്നുമെന്നുടലിതെ-
ല്ലാമേ ശിവാഭിന്നമെ-
ന്നാനന്ദത്തൊടുറച്ചിതാത്മനി ദൃഢം
മംഗല്യപാഥോനിധേഃ. ൯൨

മംഗല്യ..................നിധേഃ=മംഗല്യത്തിനു സമുദ്രമായ രാജാവിന്റെ, ആത്മനി=ആത്മാവിൽ, ഞാന.........നായതു=ഞാൻ തന്നെയാണു ശിവൻ, മദീയാളികേ കനൽക്കണ്ണും=എന്റെ നെററിയിലാണു തീക്കണ്ണുള്ളതും, ശിതികന്ധരൻ ഞാനത്രേ=കഴുത്തിൽ കാളകൂടം ധരിച്ചു നീലനിറം ഉണ്ടായിരിക്കുന്നതും എനിക്കാണു്, സാംപ്രതം=എൻ കയ്യിലും പരക്കുതാൻ=ഇപ്പോഴും എന്റെ കയ്യിലും മഴുവുണ്ടു്. ശിവൻ ഞാന

ത്രേ=ശിവൻ ഞാൻ തന്നെയാണ്, എൻ ഇതു ഉടലെല്ലാം ശിവാഭിന്നം=എന്റെ ഈ ശരീരം എല്ലാം ശിവങ്കൽനിന്നും വേർപെട്ടതല്ല. എന്റേയും ശിവന്റേയും ശരീരം ഒന്നുതന്നെ, എന്നു ആനന്ദത്തൊടു=ഇപ്രകാരം സന്തോഷത്തോടുകൂടി, ദൃഢം=ഉറപ്പോടുകൂടി, ഉറച്ചിതു=വിചാരിച്ചു. രാജാവു തന്നെ ശിവങ്കൽനിന്നു അഭിന്നനായി കരുതിയെന്നു സാരം.

സതതമപി മനീഷാബിംബിതം ബിംബമൈശം
പ്രഥിതരുചി പുറത്തുടഞ്ഞു കത്തുന്നപോലെ
അതിശയിതതപസ്യാരീതികൊണ്ടേററമേററം
പ്രസരദതുലതേജോരാശി ജജ്വാല രാജാ. ൯൩

രാജാ=രാജാവായ ശതസോമൻ, സതതം അപി=എല്ലാസമയത്തും, മനീഷാബിംബിതം=തന്റെ ഹൃദയത്തിൽ നിഴലിച്ചിരിക്കുന്നതും, പ്രഥിതരുചി=വലിയ തേജസ്സോടുകൂടിയതും ആയ, ഐശം=ശിവന്റെ, ബിംബം=വിഗ്രഹം, പുറത്തു............പോലെ=ദേഹത്തിന്റെ പുറമേയും കത്തുന്നതുപോലെ. അലങ്കാരം ഉൽപ്രേക്ഷ. അതിശയിത..................മേററം=അത്ഭുതമായ തപസ്സിന്റെ രീതികൊണ്ടു അധികമധികമായി, പ്രസര............രാശി=വ്യാപിക്കുന്ന നിസ്തുലമായ തേജസ്സിനു ഇരിപ്പിടമായിട്ടു, ജജ്വാല=ജ്വലിച്ചു-ശോഭിച്ചു. രാജാവിന്റെ ശരീരത്തിനുപുറത്തും നിസ്തുല്യമായ മഹാതേജസ്സു കത്തിക്കാളിപ്പരന്നു. അതു കണ്ടാൽ അദ്ദേഹത്തിന്റെ അകത്തിരിക്കുന്ന ശിവന്റെ തേജസ്സു പുറത്തേക്കും വ്യാപിച്ചുവോ എന്നു തോന്നും എന്നു സാരം.

അത്യന്തം വിസ്മയിച്ചു മുനിജനമരികേ
കണ്ടു ഘോരന്തപസ്യാ-
വിസ്താരന്ദേവതാനാമിടനില മനകാ-
മ്പിന്നു തട്ടീ നിഗ്രഢം
എത്തീ സംഭ്രാന്തി മുപ്പാരിനുമവശമതേ-
യല്ല സാക്ഷാൽ ത്രിലോകീ-
ഭർത്താവിന്നദ്രികന്യാരമണനു തിരുവു-
ള്ളത്തിലേറീ വിശേഷം. ൯൪

മുനിജനം അരികേ=മഹഷിമാർ സമീപത്തിൽ, ഘോരം തപസ്യാവിസ്താരം കണ്ടു = കഠിനവും വിസ്തരിച്ചു ചെയ്യുന്നതുമായ തപസ്സു കണ്ടു. അത്യന്തം വിസ്മയിച്ചു = ആശ്ചര്യപ്പെട്ടു, ദേവതാനാം മനകാമ്പിന്നു=ദേവന്മാരുടെ മനസ്സിൽ, സന്ധിയിൽ മനക്കാമ്പു എന്നല്ലാതെ ഭാഷയിൽ മനകാമ്പു എന്നു വരികയില്ല. മനകാമ്പു എന്നു പ്രയോഗിച്ചതു വൃത്തത്തിനു ഭംഗം നേരിടാതിരിക്കുവാനാണ്. 'അപി മാഷം മഷം കുര്യാൽ ഛന്ദോഭംഗം ന കാരയേൽ' എന്ന ന്യായം ഇവിടെ സ്മരണീയം. അകകാമ്പു, മനകാമ്പു, ഇത്യാദി പ്രയോഗങ്ങൾ പ്രാചീനചമ്പുക്കളിൽ സാധാരണമാകുന്നു. നിഗൂഢം=രഹസ്യമായി, പുറമേ കാണാതെ, ഇടനില തട്ടീ=ഇളക്കം വന്നു. മുപ്പാരിനും സംഭ്രാന്തി എത്തി=മൂന്നു ലോകങ്ങൾക്കും സംഭ്രമം ഉണ്ടായി. അത്രയല്ല=അത്രതന്നെയല്ല, അവശം=അവശസ്ഥിതി, സാക്ഷാൽ ത്രിലോകീ......ലേറി= സാക്ഷാൽ മൂന്നു ലോകങ്ങളുടേയും നാഥനായും, ശ്രീപാർവ്വതിയുടെ ഭർത്താവായും ഇരിക്കുന്ന ശ്രീപരമേശ്വരനും തിരുവുള്ളത്തിൽ വിശേഷം വന്നുചേർന്നു. ശിവന്റെ ഹൃദയവും അസ്വസ്ഥമായി എന്നു സാരം. മുനികൾ, ദേവന്മാർ, മൂന്നു ലോകത്തിലും അധിവസിക്കുന്ന ജനങ്ങൾ, ശിവൻ ഇവർക്കെല്ലാം രാജാവിന്റെ അത്ഭുതമായ തപസ്സുകൊണ്ടു മനസ്സ് അസ്വസ്ഥമായി എന്നു ഭാവം.

"മൽപ്രാണേശ്വരി ശൈലരാജമകൾതൻ-
തന്നൾപ്രീതിസർവ്വസ്വമാം-
നൽബിംബം പുനരേതദർത്ഥിതമതി-
ങ്ങാമോ കൊടുത്തീടുവാൻ?
ഇപ്പാർ മുറ്റെ ദഹിച്ചുപോമിതു കൊടു-
ത്തീടായ്കിലുഗ്രേ തപോ-
വിസ്താരാഗ്നിയിലെന്തഹോ വിഷമമായ്
നിഷ്പന്നമെപ്പേരുമേ. ൩൭

ഈ ശ്ലോകത്തിൽ ശിവന്റെ വിചാരത്തെ പ്രതിപാദിക്കുന്നു. ഏതദർത്ഥിതം=ഈ രാജാവു ആഗ്രഹിക്കുന്നതു-പ്രാർത്ഥിക്കുന്നതു്, മൽപ്രാണേശ്വരി.........നൽബിംബം=എന്റെ ജീവനാഥയായ പാർവ്വതിയുടെ പ്രീതിസർവ്വസ്വമായ ബിംബമാകുന്നു. പാർവ്വതി അതിപ്രീതിയോടു

ക്രൂടി വച്ചു പൂജിക്കുന്ന ബിംബത്തെയാണ രാജാവു ആഗ്രഹിക്കുന്നതെന്നു ഭാവം. പുനഃ ഇങ്ങാമോ കൊട്ടത്തിട്ടവാൻ=എനിക്കു പാർവ്വതിയുടെ സമ്മതംക്രൂടാതെ കൊട്ടക്കാവുന്നതാണൊ. ഇതു കൊട്ടത്തീടായ്കിൽ ഇപ്പാർ ഇന്നു മുട്ടെ ദഹിച്ചുപോം=ബിംബം രാജാവിന്നു കൊട്ടത്തില്ലെങ്കിൽ ഈ ലോകം ഇന്നു മുഴുവനും അദ്ദേഹത്തിന്റെ കഠിനതപസ്സാകുന്ന തീയിൽ ദഹിക്കും. എന്തപ്പുരമേ വിഷമമായ് നിഷ്പന്നം അഹോ=എല്ലാം ഏററവും വിഷമമായി വന്നു. ബിംബം രാജാവിന്നു കൊടുക്കുവാനും കൊടുക്കാതിരിക്കുവാനും പാടില്ലെന്ന നില വന്നതുകൊണ്ടു ധർമ്മസങ്കടത്തിലകപ്പെട്ട ശിവൻ വിഷമിച്ചു എന്നു സാരം.

"എന്നാലും കാലമായീ നിഖിലഭുവനര-
ക്ഷാർത്ഥമേതസ്യ കാമം-
തന്നോ കാമം കൊടുപ്പാനപചിതിമധികാ
മനഹം തന്വതോ മേ."
എന്നമ്മാരാരി മത്വാ പനിമലമകൾ നീ-
രാട്ടുവാൻ പോയനേരം-
ത്തുന്നിദ്രാത്മാ തദഗ്രേ കനിവൊടനുജിഘൃ-
ക്ഷുസ്തദാ പ്രാദുരാസീൽ. ൬൬

എന്നാലും=ബിംബം കൊടുക്കുന്നതു ശ്രീപാർവ്വതിക്കു ഹിതമല്ലെന്നുവരികിലും, അനഹം=ദിവസംതോറും, മേ=എന്റെ, അപചിതിം=പൂജയെ, അധികാം=അധികമായി, തന്വതഃ=ചെയ്യുന്നവനായ, ഏതസ്യ=ഈ രാജാവിന്റെ, കാമം=ആഗ്രഹത്തെ, നിഖില ........ രക്ഷാർത്ഥം=ലോകങ്ങളുടെ എല്ലാം രക്ഷയ്ക്കുവേണ്ടി, കാമംതന്നോ = ഏററവും, കൊടുപ്പാൻ=കൊടുക്കുന്നതിന്നു, കാലമായ്=കാലം വന്നു. എന്നെ ഈ രാജാവു പതിവായി അധികം ഭജിയ്ക്കുന്നു. ഇദ്ദേഹത്തിന്റെ അഭീഷ്ടം സാധിപ്പിക്കുവാൻ ഇനി താമസിപ്പിക്കരുതു എന്നു ഭാവം. എന്നു=ഇപ്രകാരം, ഉന്നിദ്രാത്മാ അമ്മാരാരി=പരമാത്മാവായിരിക്കുന്ന ആ ശിവൻ, മത്വാ=വിചാരിച്ചു, കനിവൊടു അനുജിഘൃക്ഷുഃ=ദയവോടുക്രൂടി രാജാവിനെ അനുഗ്രഹിക്കുന്നതിന്നു ആഗ്രഹിച്ചുകൊണ്ടു, തദഗ്രേ=രാജാവിന്റെ അടുക്കൽ, പനിമല...........നേരത്തു=ശ്രീപാർവ്വതി കുളിക്കുവാൻ പോയ സമയത്തു, തദാ=അപ്പോൾ, പ്രാദുരാസീൽ=പ്രത്യക്ഷമാ

യിബ്ഭവിച്ചു. ശ്രീപാൎവ്വതി സമീപത്തിൽ ഇല്ലാതെയിരുന്ന സമയം അറിയാതേ ബിംബം എടുത്തു രാജാവിനു കൊടുക്കുന്നതിനായി അദ്ദേഹത്തിൻെറ മുമ്പിൽ ശിവൻ പ്രത്യക്ഷനായി.

അപ്പോളാത്മസ്ഥനാമീശ്വരമഴകൊടു കാ-
ണായ്കകൊണ്ടെന്നപോലേ
വിസ്മേരോസൌ പുരസ്താദണിമിഴികൾ തുറ-
ന്നാശു നോക്കും ദശായാം
ഭൂഷ്ഠാരോല്ലാസിരോദസ്ഥലമിടനിറയു-
മ്മാറു കാണായിതയ്യാ!
ദൃപ്യൽസൂൎയ്യാഗ്നികോടിപ്രതിമ തടവി നി-
ല്പോരു തേജോവിശേഷം. ൩൭

അപ്പോൾ അസൌ=ആ സമയത്തു രാജാവു, ആത്മസ്ഥ.........പോലെ=തൻെറ ആത്മാവിൽ സ്ഥിതിചെയ്യുന്ന ഭഗവാനെ ഉള്ളിൽ കാണാഞ്ഞിട്ടെന്നപോലെ, വിസ്മേരഃ=വിസ്മേരനായിട്ടു(വിസ്മയിച്ചു) പുരസ്താൽ=സമീപത്തിൽ, അണി.........ദശായാം=കണ്ണുകൾ തുറന്നു നോക്കിയപ്പോൾ-ഉള്ളിൽ ഇരിക്കുന്ന ഈശ്വരനെ കാണുന്നില്ല എവിടെയാണെന്നു നോക്കാം എന്നു വിചാരിച്ചിട്ട് എന്നപോലെ രാജാവു കണ്ണു തുറന്നു നോക്കി. ആ സമയത്തു. അയ്യാ=ആശ്ചൎയ്യം, രാജാവു നോക്കിയപ്പോൾ, ദൃപ്യൽ.........വിശേഷം=എന്നെക്കാൾ പ്രകാശം ആൎക്കാണു അധികം എന്നു അഹങ്കാരത്തോടുകൂടിയ ആദിത്യനും അഗ്നിയും കോടിയെണ്ണമൊരുമിച്ചാൽ എത്ര തേജസ്സുണ്ടാകുമോ അത്രയ്ക്കു വിശിഷ്ടമായ പ്രകാശം, ഭൂഷ്ഠാരോ.........മാറു=അവസാനമില്ലാതെ ശോഭിക്കുന്ന ഭൂമ്യാകാശങ്ങൾ നിറയത്തക്കവിധം, കാണായിതു=കണ്ടു. ലോകം മുഴുവനും നിറഞ്ഞിരിക്കുന്നതും അതിമഹത്തും ആയ പ്രകാശം മുൻപിൽ കണ്ടു എന്നു ഭാവം.

കാണപ്പെട്ടു സമക്ഷം തദനു തെളിവെഴും
തേജസസ്തസ്യ മദ്ധ്യേ
ചേണൊത്തും കാളഭോഗീശ്വരകലിതജടാ-
നദ്ധമുഗ്ദ്ധേന്ദുരേഖം

ദീനത്രാണൈകദീക്ഷം മനസി കിമപി കൊ-
ള്ളാഞ്ഞു തള്ളിക്കടക്ക-
ണ്ണ്കോണിൽ പാടേ പടന്നീടിന ഘനകരുണം
പാർവ്വതീഭാഗധേയം. ൫൮

ശതസോമൻ കണ്ട തേജസ്സിൻെറ രൂപം ഈ ശ്ലോകത്തിൽ വർണ്ണിക്കുന്നു. തദനു=അതിനുശേഷം, തെളിവെഴും=തെളിഞ്ഞ, തസ്യ തേജസഃ മദ്ധ്യേ=ആ തേജസ്സിൻെറ നടുവിൽ, ചേണെഴും.........രേഖം=ഭംഗിയായി കാളസർപ്പത്തെ അണിഞ്ഞിരിക്കുന്ന ജടയിൽ മനോഹരമായ ബാലചന്ദ്രനെ ബന്ധിച്ചിരിക്കുന്നതും–ധരിക്കുന്നതും, ദീന........ദീക്ഷം=ദീനന്മാരെ രക്ഷിക്കുന്നതിൽ വ്രതത്തോടുകൂടിയതും, മനസി........കരുണം=ഉള്ളിൽ നിറഞ്ഞു അവിടെ ഇരിക്കുവാൻ സ്ഥലമില്ലാതെ പുറത്തേക്കു തിരക്കിച്ചാടി കണ്ണിൽ പടന്നിരിക്കുന്ന കനത്ത–അധികമായ കരുണയോടുകൂടിയതും ആയ, പാർവ്വതീഭാഗധേയം=ശ്രീപാർവ്വതിയുടെ ഭാഗ്യം, സമക്ഷം=കണ്ണിനു മുൻപിൽ, കാണപ്പെട്ടു. പരമശിവനെ രാജാവു മുൻപിൽ കണ്ടു എന്നു സാരം. പാർവ്വതീഭാഗധേയമായിട്ടു ശിവനെ പ്രകൃതത്തിൽ കല്പിച്ചിരിക്കുന്നു. പൂർണ്ണമായ സ്വരൂപത്തോടുകൂടിയാണു ശിവൻ പ്രത്യക്ഷനായതെന്നു സാരം. മനസി.........കരുണം എന്ന പദം ഭഗവാൻെറ കരുണാധിക്യത്തെ കാണിക്കുന്നു. സഹൃദയന്മാരെ രസിപ്പിക്കുന്നതും നൂതനവും ആയ ഒന്നാണ് ഈ ഭാഗത്തിലെ പദകല്പനം.

അന്നേരം പുഷ്പപൂർണ്ണാഞ്ജലിപുടമുടനേ
ഭ്രൂട്ടതാം ചക്രവർത്തീ
ധന്യാത്മാ വീണു ദീർഘം ത്രിഭുവനപെരുമാൾ-
തൻപദാംഭോജമൂലേ
അന്യൂനാനന്ദകൌതൂഹലവിവശതയാ
ഗൽഗ്ഗദം പൂണ്ട വാചാ
മന്നോർകോൾ വാച്ച ഭക്തിപ്രസരസരണി തു-
ഷ്ടാവ പുഷ്ടാത്മഭദ്രാ. ൫൯

അന്നേരം=ഭഗവാനെ മുൻപിൽ കണ്ടപ്പോൾ, ഭൂഭൃതാം ചക്രവൎത്തി=രാജാക്കന്മാരുടെ നാഥനും, ധന്യാത്മാ=പുണ്യാത്മാവും, പുഷ്ടാത്മഭൂമാ=ആത്മഭൂമാവോടുകൂടിയവനും, പുഷ്ടം = വൎദ്ധിച്ചതു, ആത്മഭൂമാവു=തന്റെ ഐശ്വൎയ്യം, ആയ രാജാവു്, ഉടനെ=വേഗത്തിൽ, പുഷ്പപൂൎണ്ണാഞ്ജലിപുടം=പൂനിറച്ചിട്ടുള്ള അഞ്ജലികളോടുകൂടി, കയ്യുകളിൽ പൂനിറച്ചു. ത്രിഭുവന..........മൂലേ ദീൎഘം വീണു=മൂന്നുലോകങ്ങൾക്കും നാഥനായ ഭഗവാന്റെ പാദത്തിന്റെ ചുവട്ടിൽ–പാദപത്മത്തിൽ വളരെനേരം വീണു നമസ്കരിച്ചു. അന്യൂനാ..........വിവശതയാ=പൂൎണ്ണമായ സന്തോഷംകൊണ്ടു പരവശനായി. ഗദ്ഗദം.... ..........വാചാ=തൊണ്ടയിടറിക്കൊണ്ടുള്ള വാക്കിനാൽ–വാക്കുകൊണ്ടു, മുന്നേക്കാൾ.... ........സരണി=മുൻപിലത്തേതിനേക്കാൾ വൎദ്ധിച്ച ഭക്തി പ്രസരിക്കുന്ന-ഒഴുകുന്ന സരണി-മാൎഗ്ഗത്തോടുകൂടിയവനായിട്ടു–പൂൎവ്വാധികം ഭക്തിയോടുകൂടിയെന്നു സാരം. തുഷ്ടാവ=സ്തുതിച്ചു. ഭഗവാനെ പൂജിച്ചു പൂൎവ്വാധികം ഭക്തിയോടുകൂടി ഇപ്രകാരം സ്തോത്രംചെയ്തു.

"അൎദ്ധേന്ദുലാഞ്ഛിതജടാപടലാഞ്ചിതായ
ബ്രദ്ധ്നേന്ദുപാവകമയോജ്ജ്വലലോചനായ
ബദ്ധാമലസ്മിതമുഖായ നവേന്ദ്രനീല-
സ്പൎദ്ധാലുകോമളഗളായ നമശ്ശിവായ. ൧൦

അൎദ്ധേന്ദു..........ഞ്ചിതായ=ബാലചന്ദ്രനെക്കൊണ്ടു അടയാളപ്പെടുത്തിയ ജടയുടെ പടലംകൊണ്ടു മനോഹരനും, ശിരസ്സിൽ ബാലചന്ദ്രനെ ധരിച്ചിരിക്കുന്നവനും എന്നു സാരം. ബ്രദ്ധ്നേന്ദു..........ലോചനായ=ആദിത്യൻ ചന്ദ്രൻ അഗ്നി എന്നിവരെക്കൊണ്ടു ശോഭിക്കുന്ന മൂന്നു കണ്ണുകളോടുകൂടിയവനും. സൂൎയ്യനും ചന്ദ്രനും അഗ്നിയും ആണു ശിവന്റെ മൂന്നു കണ്ണുകൾ എന്നു പൌരാണികമതം. ബദ്ധാ..........മുഖായ=നിൎമ്മലമായ മന്ദഹാസം ബന്ധിച്ചിരിക്കുന്ന മുഖത്തോടുകൂടിയവനും, മുഖത്തു മന്ദഹാസത്തോടുകൂടിയവൻ എന്നു സാരം. നവേന്ദ്ര..........ഗളായ=പുതിയ ഇന്ദ്രനീലക്കല്ലിനോടു് അസൂയയോടു കൂടിയതും മനോഹരവുമായ ഗളത്തോടുകൂടിയവനും, നീലകണ്ഠനും എന്നു ഭാവം. ആയ ശിവായ=പരമശിവനായിക്കൊണ്ടു, നമഃ=നമസ്കാരം ഭവിക്കട്ടെ. ഈ പദ്യത്തിലെ ഛിത്യാക്ഷരപ്രാസഭംഗി ശ്രദ്ധാൎഹമാകുന്നു.

ധമ്മില്ലചിത്രകവലിത്രയഹാരവക്ഷോ-
ജന്മാംശുകാദിലസദർദ്ധവപുർദ്ധരായ
ശുംഭൽകപർദ്ദനയനാഗ്നിവിഷാഹിമാലാ-
ചർമ്മാപരാർദ്ധഗഹനായ നമശ്ശിവായ. ൫

ഈ ശ്ലോകത്തിൽ പൂർവ്വാർദ്ധംകൊണ്ടു പാർവ്വതിയുടേയും ഉത്തരാർദ്ധംകൊണ്ടു ശിവന്റേയും രൂപം വർണ്ണിച്ചു ഭഗവാനെ അർദ്ധനാരീശ്വരനായി കല്പിച്ചു സ്തോത്രം ചെയ്തിരിക്കുന്നു. ധമ്മില്ല.............ർദ്ധരായ= ധമ്മില്ലം-തലമുടിക്കെട്ട്, ചിത്രകം-പൊട്ട്, വലിത്രയം-മൂന്നു വലികൾ, ഹാരം-മാല, വക്ഷോജന്മാംശുകം-സ്തനവസ്ത്രം മുതലായവകൊണ്ടു ശോഭിക്കുന്ന പകുതിഭാഗത്തോടുകൂടിയവനും, ഇവയെല്ലാം പാർവ്വതീദേവിയുടെ വിശേഷണങ്ങൾ. ശുംഭൽ.......ഗഹനായ=ശോഭിച്ചിരിക്കുന്ന കപർദ്ദം-ജട, തീക്കണ്ണു, വിഷം, പാമ്പാകുന്ന മാല, തോല് എന്നിവകൊണ്ടു ഗഹനമായ മറേറ പകുതിഭാഗത്തോടുകൂടിയവനും ആയ ശിവന്നു നമസ്കാരം ഭവിക്കട്ടെ. ഉത്തരാർദ്ധത്തിലെ കപർദ്ദാദികൾ ശിവന്റെ വിശേഷണങ്ങൾ.

നമോ നമോ ദീനജനാശ്രയായ
നമോ നമോ ദാനവവന്ദിതായ
നമോ നമോ വാനവർനായകായ
നമോ നമസ്തേ ഭഗവൻ! പ്രസീദ." ൬

ദീനജനാശ്രയായ തേ നമോ നമഃ=ദുഃഖിതന്മാർക്ക് ആശ്രയസ്ഥാനമായ നിന്തിരുവടിക്കു നമസ്കാരം നമസ്കാരം. ദാനവവന്ദിതായ നമോ നമഃ=അസുരന്മാരാൽ വന്ദിക്കപ്പെട്ടവനായ (തേ എന്നു ഇവിടേയും ഗ്രാഹ്യം.) അങ്ങയ്ക്കു നമസ്കാരം, നമസ്കാരം. വാനവർനായകായ നമോ നമഃ=ദേവന്മാരുടെ നാഥനായ അങ്ങയ്ക്കു നമസ്കാരം, ഭഗവൻ തേ നമഃ=ഭഗവാനേ അങ്ങയ്ക്കു നമസ്കാരം, പ്രസീദ=നിന്തിരുവടി പ്രസാദിച്ചാലും.

ഇത്ഥം തൃക്കാൽക്കൽ വീണക്കനമിയലിന ഭ-
ക്ത്യാ പുകണ്ണീട്ടമേനം
പൃഥ്വീമാണിക്യരത്നത്തിനെ വിപുലകൃപാ-
ധോരണീപൂരിതാത്മാ
പുത്തൻപീയൂഷയൂഷം ചൊരിയുമൊരു കടാ-
ക്ഷാഞ്ചലേനാനുഗൃഹ്ണ-
ന്നുക്ത്വാ ശുമന്ദഹാസദ്യുതിശിശിരിതയാ
പാൎവ്വതീശോ ബഭാഷേ. ൭൨

പാൎവ്വതീശഃ=ശ്രീപരമേശ്വരൻ, ഇത്ഥം=ഇപ്രകാരം, കനമിയ.... ..........ഭക്ത്യാ=അധികമായ ഭക്തിയോടുകൂടി, തൃക്കാല്ക്കൽവീണ=കാലിൽ നമസ്കരിച്ചു, പുകണ്ണീട്ടം=തന്നെ സ്തുതിക്കുന്നവനും, പൃഥ്വീ........ ........ത്തിനെ = ഭൂമിക്കു മാണിക്യരത്നം—അലങ്കാരമായിരിക്കുന്നവനും, ആയ, ഏനം=ഇവനെ-ഈ—രാജാവിനെ, വിപുല.... ....... ...താത്മാ =വിശാലമായ കരുണാവൈഭവംകൊണ്ടു നിറഞ്ഞ ആത്മാവോടുകൂടിയവനായിട്ടു, പുത്തൻ..................ഞ്ചലേന അനുഗൃഹ്ണൻ=പുതിയ അമൃതധാര ചൊരിയുന്ന കടാക്ഷംകൊണ്ടു നോക്കി അനുഗ്രഹിച്ചു, ശുമന്ദ..............രിതയാ=നിൎമ്മലമായ മന്ദഹാസത്തിന്റെ ശോഭയാൽ കുളിരുള്ളതായ, ഉക്ത്വാ=വാക്കുകൊണ്ട്, ബഭാഷേ=പറഞ്ഞു. ശ്രീപരമേശ്വരൻ, ഇപ്രകാരം സ്തുതിച്ചു കാലിൽ വീണ രാജാവിനെ അമൃതം വൎഷിക്കുന്ന കടാക്ഷംകൊണ്ട് അനുഗ്രഹിച്ചു മന്ദഹാസംകൊണ്ട് അകം കുളിൎപ്പിക്കുന്ന വാക്കു ഭംഗിയായി പറഞ്ഞു എന്നു സാരം.

"ചൊല്ലേറീടിന വീരമന്നവർമുടി-
പ്പൂണ്ണേ! തപസ്സംപദാ
കല്യാണ്യാ തവ മോദഭാരപരത-
ന്ത്രോ ഞാൻ ചമഞ്ഞീടിനേൻ
അല്ലേ സംപ്രതി മൽപ്രസാദസദനം
നിന്നാലനസ്മാരിതോ
നല്ലെ വത്സ! ഭഗീരഥോ നൃപതിതാ-
നത്യൽഭുതപ്രൌഢിമാ. ൭൩

ചൊല്ലേറീടിന=പുകഴ്ക്കുടുന്ന, വീര ...... ...... പൂൺപേ=പരാക്രമശാലികളായ രാജാക്കന്മാൎക്ക് അലങ്കാരമായിരിക്കുന്നവനേ, തവ കല്യാണ്യാ തപസ്സംപദാ=അങ്ങയുടെ ശുഭമായ തപസ്സിന്റെ സമ്പത്തുകൊണ്ട്, ഞാൻ മോദഭാരപരതന്ത്രഃ ചമഞ്ഞീടിനേൻ=ഞാൻ സന്തോഷാധിക്യംകൊണ്ട് പരവശനായിത്തീൎന്നു. അല്ലേവത്സ=അല്ലയോ പുത്രനെപ്പോലെയുള്ള രാജാവേ, വത്സ=വാത്സല്യാധിക്യത്തെ ദ്യോതിപ്പിക്കുന്ന പദം, സമ്പ്രതി=ഇപ്പോൾ, മൽപ്രസാദസദനം=എന്റെ അനുഗ്രഹത്തിന് ഇരിപ്പിടവും, അത്യൽഭുതപ്രൌഢിമാ=ഏറ്റവും ആശ്ചൎയ്യാവഹമായ പ്രഭാവത്തോടുകൂടിയവനും ആയ, ഭഗീരഥഃ നൃപതി=ഭഗീരഥരാജാവ്, നിന്നാൽ അനുസ്മാരിതഃ= അനുസ്മരിപ്പിക്കപ്പെട്ടു നിശ്ചയം. നിന്റെ തപോവൈഭവംകൊണ്ട് ഭഗീരഥന്റെ കാൎയ്യം ഞാൻ ഓൎമ്മിച്ചു. ഭഗീരഥനെപ്പോലെ അതികഠിനമായ തപസ്സാണ് നീ ചെയ്തതെന്നു സാരം. നല്ലെ=നന്നുതന്നെ.

അൻപോടറിഞ്ഞേനിതു മാമകീനം
ബിംബം മനക്കാമ്പിനു കാംക്ഷിതം തേ
സമ്പാദയേ സമ്പ്രതി തൽ സമഗ്രം
വൻപാൎന്ന ലോകത്രയസമ്പദേ ഞാൻ. ൧൫

തേ മനക്കാമ്പിനു=അങ്ങയുടെ ഉള്ളിൽ, മാമകീനം ബിംബം=എന്റെ ബിംബം, കാംക്ഷിതം=കിട്ടുവാനാണ് ആഗ്രഹം എന്ന്, അൻപോടറിഞ്ഞേൻ=ഞാൻ അറിഞ്ഞു, എന്റെ ബിംബത്തിനുവേണ്ടിയാണ് അങ്ങ് ഈ കഠിനമായ തപസ്സു ചെയ്തതെന്ന് എനിക്കറിയാം എന്നു സാരം. ഞാൻ വൻ.................. സമ്പദേ=വൈഭവത്തോടുകൂടിയ മൂന്നു ലോകങ്ങളുടേയും ഐശ്വൎയ്യത്തിനു വേണ്ടി, അങ്ങയ്ക്കു ബിംബം തരുന്നു ലോകങ്ങൾക്കെല്ലാം ശ്രേയസ്കരമായി വരുമെന്നു സാരം. തൽസമഗ്രം=അതു പൂൎണ്ണമായി, സമ്പ്രതി=ഇപ്പോൾ, നിനക്കു സമ്പാദയേ=സമ്പാദിക്കുന്നു—തരുന്നു എന്നു ഭാവം.

എങ്കിൽ കേട്ടാലുമിപ്പോൾ മമ പരമനിയോ-
ഗം വടക്കങ്ങു തെക്കും
ഭംഗ്യാ മേവുന്ന കില്ലാദ്ധ്യതതടിനികളെ-
ക്കൊണ്ടൊരുല്ലാസധാമാ

തുംഗശ്രീകേരളക്ഷ്മാതലമണിതിലകം
ചാരു ചെല്ലൂരനാമാ
മംഗല്യഗ്രാമമാദ്യം നൃവര! വിജയതേ
മൽപ്രസാദൈകരംഗം. ൧൭

നൃവര=അല്ലയോ രാജാവേ, മമ പരമനിയോഗം=എന്റെ ശ്രേഷ്ഠമായ ആജ്ഞയെ, എങ്കിൽ=എന്നാൽ, ഇപ്പോഴും കേട്ടാലും=അങ്ങുകേട്ടാലും, ഞാൻ ബിംബം തരാം. എന്നാൽ ഒരു കാൎയ്യം അങ്ങു ചെയ്യണം എന്നു സാരം. വടക്കു അങ്ങു ......... ശാലീ=വടക്കേ അതിരായി കില്ലാനദിയും തെക്കതായി നെയ്യാറും ശോഭിക്കുന്നതായും, ഈ രണ്ടു നദികളുടേയും നടുവിൽ എന്നു സാരം. നെയ്യാർ വളർപട്ടണം പുഴയാണ്. മുൻകാലത്തു കൊട്ടിയൂർപെരുമാളിനെ അഭിഷേകം കഴിച്ച നെയ്യ് ധാരാളമായി ഈ പുഴയിൽക്കൂടി ഒഴുകിക്കൊണ്ടിരുന്നു. അതുകൊണ്ട് അതിനു നെയ്യാറെന്ന പേരുണ്ടായി. അതു സംസ്കൃതത്തിൽ ഘൃതതടിനി ആയി. തുംഗശ്രീ.... ......... തിലകം=ഐശ്വൎയ്യാഭിവൃദ്ധിയോടുകൂടിയ കേരളഭൂമി അണിയുന്ന പൊട്ടായും, ആദ്യം=പ്രധാനമായും, മൽപ്രസാദൈകരംഗം=എന്റെ അനുഗ്രഹത്തിനു പാത്രമായും, മംഗല്യഗ്രാമം=മംഗല്യത്തോടുകൂടിയ ഗ്രാമമായും, ചാരുചെല്ലൂരനാമാ=മനോഹരമായുമുള്ള പെരുഞ്ചെല്ലൂരെന്ന ദേശം—തളിപ്പറമ്പുദേശം, വിജയതേ=വിജയിക്കുന്നു.

ധരാവധൂടീസമുദ്രഗ്രഹാരേ
നൃദേവ! തസ്മിൻ പുനരഗ്രഹാരേ
ദ്വിതീയകൈലാസമിതി പ്രതീതം
മദീയസൽക്ഷേത്രമുദേതി മേന്മേൽ. ൧൮

നൃദേവ=അല്ലയോ രാജാവേ, ധരാ.........ഹാരേ തസ്മിൻ അഗ്രഹാരേ=ഭൂമിയാകുന്ന സുന്ദരി ധരിക്കുന്ന മഹത്തായ ഹാരത്തെ—മാലയെപ്പോലെ ശോഭിക്കുന്ന ആ ഗ്രാമത്തിൽ, പുനഃ=പിന്നെ, ദ്വിതീയ... .......ക്ഷേത്രം=രണ്ടാമത്തെ കൈലാസം എന്നു പുകഴ നേടിയ എന്റെ വിശിഷ്ടമായ ക്ഷേത്രം, മേന്മേൽ=ഉപൎയ്യുപരി, ഉദേതി=ഉൽക്കൎഷത്തെ പ്രാപിക്കുന്നു.

പണ്ടുപണ്ടിനിയ വിശ്വസൃഷ്ടിവിധയേ ത-
പോവിഭവമത്ഭുതം
തണ്ടി മാലൊടു വിരിഞ്ചനാനനചതു-
ഷ്ടയേന പുകഴ്ം വിധൌ
ഇണ്ടൽ പോംപരിചു ഭക്തിലഭ്യമഴ-
കോടു മുമ്പിലവിടെപ്പുരം
കണ്ടിതെന്നെ നിഖിലൈകസാക്ഷിണമനന്ത-
ളോജ്ജ്വലമഹോമയം. ൧൮

പണ്ടുപണ്ടു=വളരെ മുൻപു-വിശ്വസൃഷ്ടിക്കും മുൻപു, വിരിഞ്ചൻ=ബ്രഹ്മാവ്, വിശ്വസൃഷ്ടിവിധയേ=ലോകങ്ങൾ സൃഷ്ടിക്കുന്നതിനായിക്കൊണ്ട്, അത്ഭുതം തപോവിഭവം തണ്ടി=ആശ്ചര്യകരമായ തപഃപ്രഭാവം കൈക്കൊണ്ടു, മാലൊടു=വിഷാദത്തോടു, ആനനചതുഷ്ടയേന=നാലുമുഖംകൊണ്ടും, പുകഴ്ംവിധൌ=സ്തുതിച്ചസമയത്തു, ഇണ്ടൽപോംപരിചു=ദുഃഖം നശിക്കുന്ന വിധം, ഭക്തിലഭ്യം=ഭക്തിയോഗംകൊണ്ടുമാത്രം കിട്ടുന്നവനായും, നിഖിലൈകസാക്ഷിണം=എല്ലാറ്റിനും ഏകസാക്ഷിയായും, അന..........ജ്ജ്വലമഹോമയം=തടവില്ലാതെ ശോഭിക്കുന്ന തേജോരൂപത്തോടുകൂടിയവനായും ഇരിക്കുന്ന എന്നെ, അവിടെ മുൻപിൽ പുരംകണ്ടു=മുൻഭാഗത്തു അവിടെ വെച്ചു കണ്ടു. ലോകം സൃഷ്ടിക്കേണ്ടതെങ്ങനെയെന്നു് അറിവില്ലാതെ ആദികാലത്തു ബ്രഹ്മാവു തപസ്സുചെയ്തു എന്നെ സ്തുതിച്ചു. അതിനുശേഷം ഞാൻ പ്രത്യക്ഷനായി. അതു് ഇവിടെ വെച്ചാകുന്നു എന്നു സാരം.

ചീർത്തെഴും ദുരിതരോഗഭേഷജവരേണ്യ
ഭാസുരമുദാരതീ-
ർത്ഥോത്തമേന പകവിട്ടു തമ്മിൽ വിളയാടു-
മമൃഗബകാദികം
പ്രാക്തനം പുനരതിന്നടുത്തു ജഗദച്ഛ-
നീയമവനീതലേ
കീർത്തിതം ജയതി കുംഭയോനിമുനിപുംഗ-
വസ്യ മഹിതാശ്രമം. ൧൯

ചീത്തെഴം=വദ്ധിക്കുന്ന, ദുരിത.........വരേണ=പാപമാകുന്ന രോഗത്തെ നശിപ്പിക്കുന്ന—ഏററവും നല്ല മരുന്നായിരിക്കുന്ന, മരുന്നു രോഗത്തെ എന്നപോലെ ദുരിതങ്ങളെ ക്ഷയിപ്പിക്കുന്ന, ഉദാരതീത്ഥോത്തമേന=ഏററവും വിശിഷ്ടമായ തീത്ഥത്താൽ, ഭാസുരം=ശോഭിക്കുന്നതും, തമ്മിൽ പകവിട്ട വിളയാടും അമ്മൃഗബകാദികം=അന്യോന്യം മത്സരമില്ലാതെ കളിക്കുന്ന മാൻ കൊക്കു മുതലായ ജന്തുക്കളോടുകൂടിയതും, 'അനിഗ്രഹത്രാസവിനീതസത്വം' (രഘു—സ—൧൩) 'തപസ്വിസംസർഗ്ഗവിനീതസത്വേ' (രഘു—സ—൧൪) എന്നും മററുമുള്ള മഹാകവിപ്രയോഗങ്ങൾ ഇവിടെ സ്മരണീയങ്ങളാകുന്നു പ്രാക്തനം=പഴയകാലത്തു തന്നെയുള്ളതും, ജഗദ്ശ്ലാഘനീയം=ലോകത്തിൽ ബഹുമാനിക്കേണ്ടതും, അവനീതലേ കീത്തിതം=ഭൂമിയിൽ എല്ലാവരും ശ്ലാഘിക്കുന്നതും, ആയ കുംഭയോനി.........ശ്രമം=അഗസ്ത്യമുനിയുടെ ആശ്രമം, ജയതി=വത്തിക്കുന്നു, അതിന്നടുത്തു പുനഃ ഉണ്ട്=ക്ഷേത്രത്തിനടുത്തു വിശിഷ്ടമായ തീത്ഥവും അതിനടുത്തു അഗസ്ത്യമുനിയുടെ ആശ്രമവും ഉണ്ടെന്നു സാരം.

സ്ഥാപിതം കൃതയുഗോദിതേന മമ ബിംബ-
മൻപിനൊടു മുൻപിൽ മാ-
ന്ധാതൃനാമകനൃപഷിണാ ലസതി തത്ര
ചൈവ സകലോത്തരേ
ഏതദുദ്ധ്വമഥ തൽസുതേന മുചുകുന്ദ-
നാലുമനുകല്പിതം
ഭാതി മുററുമുടനൊന്നു കുററമിയലാത
ഭാഗ്യവിഭവാംബുധേ! ൩൦

ഭാഗ്യ.............ബുധേ!=ഭാഗ്യവൈഭവത്തിന്റെ സമുദ്രമായിരിക്കുന്ന രാജാവേ, ഭാഗ്യസമ്പന്ന എന്നു സാരം. മഹാഭാഗ്യവാനായ അങ്ങയ്ക്കു എന്റെ ബിംബം പ്രതിഷ്ഠിക്കുവാൻ സാധിക്കും എന്നു ഈ പദത്തിന്റെ ധ്വനി. കൃതയുഗോദിതേന=കൃതയുഗത്തിൽ ഉണ്ടായ, മാന്ധ.........ഷിണാ=മാന്ധാതാവു് എന്നു പ്രസിദ്ധനായ രാജഷിയാൽ, മുൻപിൽ=മുൻകാലത്തു, അൻപിനൊടു=വേണ്ടപോലെ, സ്ഥാപിതം=സ്ഥാപിക്കപ്പെട്ട, മമബിംബം=എന്റെ വിഗ്രഹം, സകലോത്തരേ തത്രചൈവ=എല്ലാദേശങ്ങളേയുംകാൾ ശ്രേഷ്ഠമായ ആ സ്ഥലത്തുതന്നെ, ലസ

തി=ശോഭിക്കുന്നു, "ഉപയ്യുദീച്യശ്രേഷ്ഠേഷപ്യുത്തരഃ സ്യാൽ" എന്നു് അ മരം നാനാൎത്ഥം. മുൻകാലത്തു മാന്ധാതാവു് അവിടെ എന്റെ ബിംബം പ്രതിഷ്ഠിച്ചിട്ടുണ്ടു്. അതു് അവിടെ ശോഭിക്കുന്നു എന്നു സാരം. ഏതത്ത്വ ൎദ്ധ്വം=മാന്ധാതാവു് എന്റെ ബിംബം പ്രതിഷ്ഠിച്ചതിന്റെശേഷം, അഥ.... .. ....കല്പിതം=പിന്നീടു മാന്ധാതാവിന്റെ പുത്രനായ മുചുകുന്ദൻ പ്രതി ഷ്ഠിച്ചിരിക്കുന്ന, ഒന്നു=ഒരു ബിംബം, കുററമിയലാതെ=കേടൊന്നുമില്ലാ തെ, ഭാതി=ശോഭിക്കുന്നു. അവിടെത്തന്നെ മുചുകുന്ദൻ എന്റെ ബിംബം പ്രതിഷ്ഠിച്ചിട്ടുള്ളതും ശോഭിക്കുന്നു എന്നു സാരം.

എന്നാലെൻവത്സ! ബിംബം ത്വദഭിമതമിദം
നീലകണ്ഠാഖ്യയാ മേ
തന്വാ നിത്യാസ്ഥിതം ഭീഷണതരവിഷസം-
ഹാരകേളിം വഹന്ത്യാ
മിന്നും ചെല്ലൂരദേശപ്രതിനവതിലകോ-
ല്ലാസിനി ക്ഷേത്രമുഖ്യേ
ധന്യേ തസ്മിൻ പ്രതിഷ്ഠാപയ കലികലുഷോ-
ന്മൂലനാൎത്ഥം മഹാത്മൻ!" വൃ.ഥ

മഹാത്മൻ=അല്പയോ മഹാനഭാവനും, വത്സ=എനിക്കു കുട്ടി യെപ്പോലെയിരിക്കുന്നവനും ആയ രാജാവേ! മഹാത്മൻ എന്ന പദം മ ഹാനായ അങ്ങയ്ക്കു ഇക്കാൎയ്യം സാധിക്കുമെന്നു ധ്വനിപ്പിക്കുന്നു. മിന്നും ചെല്ലൂര........ ...ല്ലാസിനി ധന്യേ തസ്മിൻ ക്ഷേത്രമുഖ്യേ=ചെല്ലൂരദേശ ത്തിന്റെ പുതിയ തിലകംപോലെ ശോഭിക്കുന്നതും വിശിഷ്ടവും ആയ ആ ദേവാലയത്തിൽ, ത്വദഭിമതം=അങ്ങു് ആഗ്രഹിച്ചിരിക്കുന്നതും, ഭീഷണ ....... .. വഹന്ത്യാ=ഏററവും ഭയങ്കരമായ വിഷപീഡയെ നശിപ്പിക്കുന്ന തായ കളിയോടുകൂടിയതും, കാളകൂടവിഷംകൊണ്ടു ലോകത്തിനുണ്ടായ പീഡയെ നിഷ്പ്രയാസം നശിപ്പിച്ചതെന്നു സാരം. നീലകണ്ഠാഖ്യയാ= നീലകണ്ഠൻ എന്നു പേരോടുകൂടിയതും ആയ, മേ തന്വാ=എന്റെ ശരീ രത്തോടു, നിത്യാസ്ഥിതം=എന്നും ചേൎന്നിരിക്കുന്നതും ആയ, ഇദം ബിം ബം=ഈ ബിംബത്തെ, കലി..........നാൎത്ഥം=കലിദോഷം നീങ്ങുവാ നായി, പ്രതിഷ്ഠാപയ=അങ്ങു പ്രതിഷ്ഠിച്ചാലും.

എന്നോരമിത്ഥമരുൾചെയ്തു മുദാ കൊടുത്തു
ധന്യായ രാജമുനയേ ശിവനാത്മബിംബം
അന്നേരമേ ഝടിതി ചെന്നറിയിച്ചിതെല്ലാ-
മന്നാരദൻ നഗതനൂജയൊടുള്ള വണ്ണം. വൃ ൨

ശിവൻ=പരമേശ്വരൻ, ഇത്ഥം അരുൾചെയ്തു=ഇപ്രകാരം പറഞ്ഞു, എന്നേരം=ഏതു സമയത്തു, ധന്യായ രാജമുനയേ=ശ്രേഷ്ഠനായ രാജൎഷിക്കായിക്കൊണ്ടു, ആത്മബിംബം=തന്റെ ബിംബത്തെ, മുദാ=സന്തോഷത്തോടുകൂടി, കൊടുത്തു=കൊടുത്തുവൊ, അന്നേരം=ആ സമയത്തുതന്നെ, അന്നാരദൻ=കലഹത്തിൽ സന്തോഷത്തോടുകൂടിയ പ്രസിദ്ധനായ ആ നാരദമുനി, നഗതനൂജയൊടു=ശ്രീപാൎവ്വതിയോടു, എല്ലാം ഉള്ളവണ്ണം = എല്ലാ വൎത്തമാനങ്ങളേയും ഉണ്ടായതുപോലെ—ശതസോമന്റെ തപസ്സുമുതൽക്കുള്ള വൎത്തമാനങ്ങളെല്ലാം എന്നു സാരം. ഝടിതി ചെന്നറിയിച്ചു=അടുത്തുചെന്നു വേഗം അറിയിച്ചു. കുളിക്കുവാൻ പോയ പാൎവ്വതി നാരദന്റെ വാക്കുകൊണ്ടു ശിവൻ ബിംബം രാജാവിനു കൊടുത്ത കാൎയ്യം അറിഞ്ഞു എന്നു സാരം.

ഗദ്യം:—തദനു പനിമലമകൾ സ്വൎത്താനീട്ടശോൽഭൃതമന്നാരദോക്ത്യാ സമസ്തം ധരിച്ചുററമില്ലാത്ത കോപാതിഭാരേണ നേരേ സസംരംഭനിവൃത്തിതസ്നാനവേലാവിധൌ നാലുമൂന്നിങ്ങു ശേഷിച്ചുപാടേ കിടക്കും പുരാണപ്രസൂനാഞ്ചിതം ചാല മെത്തുന്ന നൈസൎഗ്ഗികോദഗ്രസൌരഭ്യലുബ്ധദ്വിരേഫാളിസാന്ദ്രം തുലോമാകെ നോക്കീടിലാഹന്ത പിൻകാലിലോരാം കടന്നാരു നീളം കലൎന്നന്തരാ വാരിബിന്ദുക്കളിററിററു വീഴും മലർക്കുന്തൽ മെല്ലെപ്പുറംകൈത്തലേ ചേൎത്തുകൊണ്ടപ്പയഃശ്രേണികാസാന്ദ്രമെപ്പേരുമൊന്നിച്ചു ഫാലാന്തരേ പററി മിന്നുന്ന നീലാളകച്ചാൎത്തുകൊണ്ടും വിലാസേന മൂന്നൊന്നു ശേഷിച്ചു കാണപ്പെട്ടും മുഗ്ദ്ധകസ്തൂരികാചിത്രകംകൊണ്ടുമത്യന്തചേതോഹരം ചെ

ററു കോടിക്കലഞ്ഞൊരു ചില്ലിക്കൊടിത്തെല്ലുമയ്യൊ! കലങ്ങിച്ചുവക്കും കടക്കൺകലാഭംഗിയും, പാടുപാടേ വിറക്കുന്ന ബിംബാധരേ ഭാവമന്യാദൃശം പൂണ്ടു പാകീടുമല്പുഞ്ചിരിപ്പൈതലും ചേൎന്നു ബാലാതപശ്രീനിഴൽക്കൊണ്ടു പൊന്നിൻപയോജംകണക്കേ കൊടുംകോപരാഗോദയപ്രൌഢി മെത്തുന്ന വക്ത്രാരവിന്ദശ്രീയാ ലോഭനീയാതുലോം പ്രൌഢരോമാഞ്ചവാർകഞ്ചുകഞ്ചേൎന്ന വക്ഷോജകുംഭദ്വയത്തിന്നുടുപ്പൊട്ടിലൊട്ടൊട്ടു മെത്തും പയോബിന്ദുസന്ദോഹസാന്ദ്രോജ്വലാ സംഭ്രമഭ്രാന്തി കൈക്കൊണ്ടു പണ്ടേതിലേററം കുലഞ്ഞൊട്ടുലഞ്ഞൊരു തുമദ്ധ്യവല്ലീമതല്ലീസമുല്ലാസിനീ വാരിപൂരാൎദ്രമാഞ്ചൊരുപൂഞ്ചേല നന്നായ് നിതംബസ്ഥലേ ചേൎന്നു പററീടില്ലുഞ്ചെററു താനേ കിഴിഞ്ഞീടുമന്നീവിബന്ധം മഹാരത്നകാഞ്ചീധൃതം മദ്ധ്യമദ്ധ്യേ വലംകൈത്തലംകൊണ്ടു താങ്ങി ത്വരാചംക്രമപ്രക്രമാപാടലാഭ്യാം പദാഭ്യാം നിജപ്രാണനാഥാന്തികേ ചെന്നു കോപാഭിമാനാങ്കുരവ്യഗ്രഭാവം കലൎന്നുഗ്രശാപപ്രദാനായ ദേവീ തുനിഞ്ഞീടിനാൾ.

പനിമലത്തയ്യൽ=ശ്രീപാൎവ്വതി, നാരദോക്ത്യാ=നാരദന്റെ വാക്കുകൊണ്ടു, ഈദൃശോത്ഭൂതം സമസ്തം=ഇപ്രകാരമുണ്ടായ വൎത്തമാനമെല്ലാം, ധരിച്ചു=അറിഞ്ഞു, തദനു=അതിനു ശേഷം, അററ ...... ഭാരേണ=അവസാനമില്ലാത്ത കോപത്തിന്റെ അതിഭാരംകൊണ്ടു—വലിയ ചുമട്ടുകൊണ്ടു—സഹിക്കാൻ പാടില്ലാത്തവിധം കോപം ഉണ്ടായിട്ടു് എന്നു സാരം, സസംരംഭ ..............വിധൌ=മനസ്സിൽ പാരുഷ്യത്തോടുകൂടി കുളിയുടെ കാൎയ്യം നിൎവ്വഹിച്ച സമയത്തു്. പതിവുപോലെയല്ലാതെ അതിവേഗത്തിൽ കുളിച്ച സമയം എന്നു ഭാവം. നാല്യ..............ഞ്ചിതം=തലേദിവസത്തെ പൂക്കൾ മുഴുവനും പോകാതെ മൂന്നുനാലെണ്ണം ശേഷിച്ചിരിക്കുന്നതുകൊണ്ടു് മനോഹരമായതും, ചാലെ..............സാന്ദ്രം=അടുത്തു വന്നുകൂടുന്നതും സ്വാഭാവികവും—സുഗന്ധവസ്തുക്കൾ ഉപ

യോഗിക്കാതെ സ്വഭാവസിദ്ധമായിത്തന്നെ—മഹത്തായ മണത്തിങ്കൽ ആഗ്രഹിച്ച് എത്തുന്ന വണ്ടിൻകൂട്ടങ്ങളെക്കൊണ്ടു നിബിഡമായതും, തുലോ.............ചേൎത്തുകൊണ്ട് = ആകപ്പാടെ നോക്കിയാൽ അത്ഭുതം, കാലിന്റെ കണ്ണുവരെ നീണ്ടു കിടക്കുന്നതും ഇടയ്ക്കിടയ്ക്ക് വെള്ളത്തുള്ളികൾ ഇററിററു വീണുകൊണ്ടിരിക്കുന്നതും ആയ, മലർക്കൂന്തൽ=പൂവോടുകൂടിയ തലമുടി, മെല്ലെ=സാവധാനത്തിൽ, പുറകൈത്തലേ ചേൎത്തുകൊണ്ട്=കയ്യിന്റെ പുറകിൽ ഇട്ടുകൊണ്ട്, അപ്പയ...............സാന്ദ്രം=ആ വെള്ളത്തുള്ളികളുടെ കൂട്ടംകൊണ്ട് കനത്തിരിക്കുന്നതും, എപ്പേരു..............കൊണ്ടും=മുഴുവനും ഒരുമിച്ചു നെററിയിൽ പററി ശോഭിക്കുന്ന നീലനിറമായ കുറുനിരകൾകൊണ്ടും, വിലാസേന..............കൊണ്ടും=ഭംഗിയായി മൂന്നിലൊരുഭാഗം മാത്രം മാഞ്ഞുപോകാതെ തെളിഞ്ഞുകാണുന്നതും മനോഹരവുമായ കസ്തൂരിപ്പൊട്ടുകൊണ്ടും, ചേതോഹരാ=ആരുടേയും ഹൃദയത്തെ അപഹരിക്കത്തക്കവളായിട്ടും, ചെററു..............തെല്ലും=അല്പം വളഞ്ഞു കുലഞ്ഞിരിക്കുന്ന പുരികക്കൊടിയും, അയ്യാ!=ആശ്ചര്യം, കലങ്ങി..............ഭംഗിയും=കലങ്ങി ചുവപ്പു നിറത്തോടുകൂടിയ നേത്രങ്ങളുടെ അഗ്രഭാഗങ്ങളിലെ ഭംഗിയും, പാടുപാടെ..............പ്പെതലും=തനിയേതന്നെ വിറയ്ക്കുന്ന ബിംബം—കോവൽപഴം—പോലെ ചുവന്ന അധരത്തിങ്കൽ മററാരും കാണാത്ത ഭാവത്തോടെ ഉണ്ടാകുന്ന മന്ദഹാസവും—പുഞ്ചിരിപ്പെതൽ ഒരു ഹൃദ്യമായ പ്രയോഗമാണ്. ബാലാ..............കണക്കേ=ഉദയസമയത്തുള്ള ആദിത്യന്റെ രശ്മികളോടുകൂടിയ പൊൻതാമരപ്പൂവുപോലെ, കൊടും..............ഗ്രോജ്ജ്വലാ=ഭയങ്കരമായ കോപം നിമിത്തമുള്ള രാഗത്തിന്റെ—ചുവപ്പുനിറത്തിന്റെ ഉദയംകൊണ്ടു വലുതായ രോമാഞ്ചമാകുന്ന ഭംഗിയേറിയ ഉടുപ്പു ചേൎന്ന സ്തനദ്വയത്തിന്റെ നടുവിൽ ഒട്ടൊട്ടു വൎദ്ധിക്കുന്ന വെള്ളത്തുള്ളികളുടെ കൂട്ടം ഘനീഭൂതമായി ജ്വലിക്കുന്നവളും, ജ്വലിക്കുക=കോപിക്കുക, സംഭ്രമ..............ല്ലാസിനീ=സംഭ്രമം നിമിത്തം സഞ്ചാരശ്രമം വഹിച്ചു മുൻപിലത്തേക്കാൾ കുലഞ്ഞു ഉലഞ്ഞതായ മദ്ധ്യവല്ലീ—നടുവുകൊണ്ടു ശോഭിക്കുന്നവളും, വാരി..............പററീടിലും=വെള്ളം നിറഞ്ഞു നനഞ്ഞു ഭംഗിയേറിയ വസ്ത്രം അരയിൽ ചേൎന്നു പററിപ്പിടിച്ചിട്ടുണ്ടെങ്കിലും, ചെററു..............നീവിബന്ധം=അല്പം തനിയേ അഴിയുന്നതായ ആ വസ്ത്രത്തിന്റെ കെട്ട്, മഹാ..............ധൃതം=അരയിലെ രത്നകാഞ്ചികൊണ്ടു ധരിച്ചു, മദ്ധ്യമദ്ധ്യേ=ഇടയ്ക്കിടയ്ക്കു, വലക്കൈത്തലംകൊണ്ടു=വലത്തെക്കയ്യുകൊണ്ട്, താങ്ങി=പിടിച്ചു,

ത്വരാ.........പദാഭ്യാം=അതിവേഗത്തിൽ നടക്കുകനിമിത്തം ചുവപ്പുനിറം കൂടിയ കാലുകളെക്കൊണ്ടു നടന്നു, നിജ.........ന്തികേ=തൻെറ അടുക്കൽ, കോപാഭി.........വ്യഗ്രഭാവം കലൻ=ദ്വേഷ്യം അഭിമാനം ഇവയുണ്ടായി വിഷാദത്തോടുകൂടി, ശാപപ്രദാനായ=ശപിക്കുവാനായിക്കൊണ്ടു്, ദേവീ തുനിഞ്ഞീടിനാൾ=ദേവി ആരംഭിച്ചു.

ശ്രീപാർവ്വതി കുപിതയായി കുളക്കടവിൽനിന്നു ഭർത്താവിൻെറ അടുക്കലേക്കു പോകുന്ന യാത്രയേ ഈ ശ്ലോകത്തിൽ വർണ്ണിച്ചിരിക്കുന്നു. പോകുന്ന സമയത്തു കേശം മുതലായ ഓരോ അംഗത്തിൻേറയും സ്വഭാവം എന്താണെന്നു് ഇതിൽ കവി ഭംഗിയായി വർണ്ണിച്ചിരിക്കുന്നു. ഒരു നായികയുടെ കോപത്തെ ഇതിലധികം ഭംഗിയായി വേറെ ഒരു കവി വർണ്ണിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഈ ശ്ലോകം കവിയുടെ അസാധാരണമായ മനോധർമ്മസമ്പത്തിനെ വെളിവാക്കുന്നു.

അന്നേരം കോപലീലാകലുഷമരികിലോ-
ലോല വന്നാസ്ഥിതാം താം
പുന്നാപ്പൂഞ്ചായൽതൊട്ടച്ചരണതളിരോളം
കണ്ടു ശൈലേന്ദ്രകന്യാം
മുന്നേക്കാളൊന്നലിഞ്ഞീടിന തിരുമനസാ
ശാപശങ്കാം കുറിക്കൊ-
ണ്ടുന്നിദ്രാത്മാ ഭവാനീരമണനനുനയോ-
ദഞ്ചിതാം വാചമൂചേ. വൃന്ദ

അന്നേരം=ശ്രീപാർവ്വതി സമീപത്തു വന്ന സമയത്തു്, ഉന്നിദ്രാത്മാ ഭവാനീരമണൻ=മഹാത്മാവായിരിക്കുന്ന ശ്രീപരമേശ്വരൻ, കോപ.........കലുഷം=കോപത്തിൻെറ കളികൊണ്ടു കലുഷമാകുംവണ്ണം, കോപത്തിൻെറ ആധിക്യംകൊണ്ടു് മനസ്സിളകിക്കലങ്ങി എന്നു സാരം. ഓലോല=കുളിച്ചു ഉടുത്താത്ത വേഷത്തോടുകൂടി, അരികിൽ വന്നാസ്ഥിതാം=സമീപത്തിൽ വന്നു നിന്നവളായ, താം ശൈലേന്ദ്രകന്യാം=ആ പാർവ്വതിയെ, പുന്ന.........കണ്ടു=പുന്നപ്പൂക്കൾ ചൂടിയിരിക്കുന്ന മുടി മുതൽ അടിവരെ കണ്ടു—നോക്കി, മുന്നേക്കാ.........മനസാ=മുൻപിലത്തേക്കാൾ ആർദ്രമായിരിക്കുന്ന മനസ്സുകൊണ്ടു, ശാപ.........ക്കൊ

ണ്ടു=ശപിച്ചേക്കുമോ എന്ന സംശയത്തോടുകൂടി, അനുനയോദഞ്ചിതാം വാചം=സമാധാനിപ്പിക്കുന്നതിനു യോഗ്യമായ വാക്കിനെ, ഊചേ=പറഞ്ഞു. പാൎവ്വതി കുളിച്ചു തോൎത്താത്ത വേഷത്തോടുകൂടി അടുത്തു വന്നു നിന്നപ്പോഠം ശിവൻ ദേവിയുടെ ശരീരം മുഴുവനും നോക്കി മുൻപിലത്തെ ക്കാഠം മനസ്സലിഞ്ഞു, ശപിച്ചേക്കുമോ എന്ന ശങ്കയോടുംകൂടി സമാധാനിപ്പിക്കുന്നതിന് ഇപ്രകാരം പറഞ്ഞു എന്നു സാരം.

"കഷ്ടം കഷ്ടം കുലാദ്രീശപരസുചരിതസ-
ൎവ്വസ്വമേ! മൽപ്രിയേ! കേഠം
പെട്ടന്നിക്കോപമെന്തെന്തകതളിരിലൊരാ-
തങ്കമുഠംക്കൊണ്ടകാണ്ഡേ
പട്ടാങ്ങത്രേ ദൃഢം നാമിരുവരിലുമഭേ-
ദേല്ലനാൽഭക്തിമാനായ്
ദ്രഷ്ടവ്യോസൌ മഹാത്മാ നൃപമുനി വെറുതേ
മാനമൊല്ലാ മനോജ്ഞേ!. വ്യര്

കുലാ............,സൎവ്വസ്വമേ=ഹിമവൽപൎവ്വതം ചെയ്തിരിക്കുന്ന സുകൃതത്തിന്റെ എല്ലാഫലവും, മൽപ്രിയേ=എന്റെ പത്നിയും, മനോജ്ഞേ=സുന്ദരിയും (ഈ മൂന്നു പദങ്ങളും സംബുദ്ധി) ആയിരിക്കുന്ന ഹേ ദേവി, അകതളിരിൽ=മനസ്സിൽ, അകാണ്ഡേ = അനവസരത്തിൽ—കാരണമില്ലാതെ—ഒരാതങ്കമുഠംക്കൊണ്ടു=സങ്കടത്തോടുകൂടി, പെട്ടന്നു ഈ കോപം എന്തെന്നു=വേഗത്തിൽ ഈ കോപം എങ്ങനെയുണ്ടായി. നിനക്കു സങ്കടവും കോപവും ഉണ്ടാകുവാൻ ഹേതു എന്തെന്നു സാരം. കഷ്ടം! കഷ്ടം! കാരണമില്ലാതെ നീ കോപിക്കുന്നുവല്ലോ, എന്നു സാരം. പട്ടാങ്ങത്രേ=ഞാൻ പറയുന്നതു സത്യമാണ്. അസൌ മഹാത്മാ നൃപമുനി=ഈ മഹാനുഭാവനായ രാജൎഷി, നാമിരു............ഭക്തിമാനായ്=നമ്മഠം രണ്ടുപേരിലും യാതൊരു വ്യത്യാസവുമില്ലാത്തവിധം ഭക്തിയുള്ളവനായി, ദ്രഷ്ടവ്യഃ=കാണപ്പെടണം. ഈ രാജാവു നമ്മളെ രണ്ടുപേരേയും ഒരുപോലെ ഭജിക്കുന്നവനാണെന്നു സാരം. വെറുതേ=കാൎയ്യമില്ലാതെ, മാനം=കോപം—സ്ത്രീകഠംക്കു ഭൎത്താക്കന്മാരോടുള്ള കോപം മാനം. ഒല്ലാ

=അതല്ല്, ഒക്കകില്ല എന്നു സാരം. മനോജ്ഞെ എന്ന പദം സുന്ദരിയായിരിക്കുന്ന നിനക്ക വികൃതാവസ്ഥയെ ജനിപ്പിക്കുന്ന കോപം ചേരുന്നതല്ല എന്ന് അൎത്ഥം ധ്വനിപ്പിക്കുന്നു.

സമസ്തലോകാഭ്യുദയൈകവൃത്തേ-
രമുഷ്യ ഭക്ത്യാ പരതന്ത്രചേതാഃ
മമ പ്രിയേ! ഞാനിഹ ചെയ്തതെല്ലാം
ക്ഷമസ്വ നീ പൎവ്വതരാജകന്യേ!" വൃ൫

മമ പ്രിയേ പൎവ്വതരാജകന്യേ=എന്റെ പ്രിയേ, എനിക്ക ഏററവും ഇഷ്ടമുള്ളവളായിരിക്കുന്ന പാൎവ്വതി എനിക്ക് നിന്നോടു തോന്നുന്നതുപോലെ ഇഷ്ടം നിനക്ക് എന്നോടും തോന്നേണ്ടതാണ് എന്നു പ്രിയേ എന്ന പദം ധ്വനിപ്പിക്കുന്നു. ഞാൻ ഇഹ=ഇവിടെ നിയ്യില്ലാതിരുന്ന സമയത്തു്, സമസ്ത............ ..വൃത്തേഃ=ലോകങ്ങൾക്കെല്ലാം അഭിവൃദ്ധിയുണ്ടാക്കുന്നതിനുവേണ്ടി പ്രവൎത്തിച്ചവനായ, അമുഷ്യ = ഈ രാജാവിന്റെ, ഭക്ത്യാ=ഭക്തികൊണ്ട്, പരതന്ത്രചേതാഃ=മനസ്സ വിവശമായിട്ട്, രാജാവിന്റെ ഭക്തിനിമിത്തം അത്യന്തം സന്തോഷമുള്ളവനായിത്തീൎന്നിട്ട്, തല്ക്കാലവിശേഷണം. ചെയ്തതെല്ലാം ക്ഷമസ്വ=നീ ക്ഷമിച്ചാലും.

ഓരോതരം പുരഹരാനുനയങ്ങൾകൊണ്ടും
മാററാത കോപവിഭവാമവലോക്യ ഗൌരീം
ആത്രുദ്ധശാപഭയമംഘ്രിതലേ പതിത്വാ
നേരേ പുകണ്ണിതു കൃതാഞ്ജലിരേഷ രാജാ. വൃ൬

ഓരോതരം...............വിഭവാം ഗൌരീം അവലോക്യ=ഓരോവിധത്തിലുള്ള ശിവന്റെ സമാധാനവാക്കുകൾകൊണ്ടും കോപത്തിന്റെ ശക്തിക്കു കുറവുവരാതെയിരുന്ന (കോപം മാറാതെയിരുന്ന) പാൎവ്വതീദേവിയെക്കണ്ടു, ഏഷ രാജാ കൃതാഞ്ജലിഃ=ഈ രാജാവു തൊഴുതുകൊണ്ട്, ആത്രുദ്ധ...........പതിത്വാ=ശപിച്ചേക്കുമോ എന്നു ഭയം നിമിത്തം കാല്ക്കൽവീണു നമസ്കരിച്ച്, നേരെ=സത്യമായിട്ടു, പുകണ്ണിതു=ദേവിയെ

സ്തുതിച്ചു. ശിവന്റെ അനുനയവാക്കുകൾ ഫലിക്കാതെയിരുന്നപ്പോൾ രാജാവുതന്നെ ദേവിയുടെ കാല്ക്കൽ വീണ് ഇപ്രകാരം സ്തുതിച്ചു എന്നു സാരം.

"സാക്ഷാൽത്രൈലോക്യനാഥപ്രണയിനി! ഗിരിരാ-
ജാത്മജേ! കൈതൊഴുന്നേൻ
കാൽക്കീഴ്വന്നാശ്രിതം മാം കനിവൊടഗതിയെ-
ക്കാത്തുകൊള്ളേണമേ നീ
നീക്കം ചെററില്ല മററാരുടയതു മമ നീ-
യെന്നിയേ തമ്പിരാട്ടി!
പാഴ്ക്കോപം ദാസനാമെന്നൊടു കലരരുതേ
ജൃംഭതാം വൻപ്രസാദം. വ്യാ

സാക്ഷാൽ.........ത്മജേ = സാക്ഷാൽ മൂന്നു ലോകങ്ങൾക്കും ഈശ്വരനായ ശിവന്റെ പ്രണയപാത്രമായും—പത്നിയായും, പർവ്വതശ്രേഷ്ഠന്റെ പുത്രിയായും ഇരിക്കുന്ന തമ്പുരാട്ടി=ദേവീ (ഈ പദങ്ങൾ സംബുദ്ധികൾ) കൈതൊഴുന്നേൻ=ഞാൻ നമസ്കരിക്കുന്നു. നീ കാൽക്കീഴ് വന്നു ആശ്രിതം അഗതിയേ കാത്തുകൊള്ളേണമേ=നീ നിന്റെ കാലടിയിൽ വന്നു ആശ്രയിച്ചിരിക്കുന്നവനും മറെറാരു ഗതിയില്ലാത്തവനും ആയ എന്നെ രക്ഷിക്കേണമേ, ചെററു നിക്കം ഇല്ല=ഞാൻ പറഞ്ഞതിനു അല്പവും മാററം ഇല്ല. മുഴുവനും സത്യം തന്നെയെന്നു സാരം. മമ നീയെന്നിയേ മററു ആരു ഉടയതു=എനിക്കു നീയല്ലാതെ വേറെ ആരാണ് ഒരു ഉടയതുള്ളതു്. ദാസനാം എന്നൊടു പാഴ്കോപം കലരരുതേ =ഭൃത്യനായിരിക്കുന്ന എന്നോടു വെറുതെ കോപിക്കരുതേ, വൻപ്രസാദം =നിന്റെ മനസ്സിൽ വലിയ തെളിവു—സന്തോഷം, ജൃംഭതാം=ജൃംഭിക്കട്ടെ. കോപം നീങ്ങി മനസ്സു നല്ലപോലെ തെളിയട്ടെ എന്നു സാരം.

നതോസ്മി കാരുണ്യസുധാനിധാനം
നതോസ്മി കാമാർപ്പണകാമധേനും
നതോസ്മി നാനാഗമമൃഗ്യമൂർത്തിം
നതോസ്മി നാരായണസോദരീം ത്വാം. വ്യവ

കാരുണ്യസുധാനിധാനം ത്വാം=കരുണയാകുന്ന അമൃതം നിറച്ചു വച്ചിരിക്കുന്ന നിധിയായ നിന്നെ, നതഃ അസ്മി=ഞാൻ നമസ്കരിക്കുന്നു. നതഃ അസ്മി എന്ന പദങ്ങളുടെ അൎത്ഥം അടുത്ത പാദങ്ങളിലും യോജിപ്പിച്ചുകൊള്ളണം. കാമ.........ധേനും=ഭക്തന്മാരുടെ അഭീഷ്ടങ്ങൾ എല്ലാം കൊടുക്കുന്ന കാമധേനുവായിരിക്കുന്നവളെ, നാനാഗമമൃഗ്യമൂൎത്തിം=നാനാരൂപങ്ങളായ വേദങ്ങൾ അന്വേഷിച്ചുകൊണ്ടിരിക്കുന്ന ശരീരത്തോടുകൂടിയവളെ, വേദങ്ങൾക്കുകൂടി നിന്റെ മൂൎത്തി ഇന്നവിധം എന്നു ഗ്രഹിക്കുവാൻ കഴിഞ്ഞിട്ടില്ലെന്നു സാരം. നാരായണസോദരീം=മഹാവിഷ്ണുവിന്റെ സഹോദരിയായിരിക്കുന്നവളെ—ദയാനിധിയും ഭക്താഭീഷ്ടപ്രദയും വേദങ്ങളാലും കൂടി അന്വേഷിക്കപ്പെടുന്നവളും മഹാവിഷ്ണുവിന്റെ സോദരിയും ആയ നിന്നെ ഞാൻ നമസ്കരിക്കുന്നു എന്നു സാരം.

പ്രസീദ ഭക്തേഷു വിതീൎണ്ണമുക്തേ!
പ്രസീദ മായേ! മദനാരിജായേ!
പ്രസീദ ഭദ്രേ! പരതത്വമുദ്രേ!
പ്രസീദ ധന്യേ! കുലശൈലകന്യേ!” വ്യൻ

ഭക്തേഷു വിതീൎണ്ണമുക്തേ=ഭക്തന്മാൎക്കു മോക്ഷം കൊടുക്കുന്നവളായും, മായേ=മായാരൂപത്തോടുകൂടിയവളായും. ഇല്ലാത്തതു ഉണ്ടെന്നും ഉള്ളതു് ഇല്ലെന്നും തോന്നിപ്പിക്കുന്നവൾ എന്നു മായാപദത്തിന്റെ സാരം. മദനാരിജായേ=ശ്രീപരമേശ്വരന്റെ പത്നിയായും, ഭദ്രേ=മംഗലശീലയായും, പരതത്വമുദ്രേ=അത്യുൽകൃഷ്ടമായ ജ്ഞാനത്തിന്റെ മുദ്രയായും, ധന്യേ=ശ്രേഷ്ഠയായും ഇരിക്കുന്ന, കുലശൈലകന്യേ=ശ്രീപാൎവ്വതീദേവി. ഈ പദങ്ങൾ എല്ലാം സംബുദ്ധികൾ. പ്രസീദ=പ്രസാദിച്ചാലും.

ഇത്ഥം ത്രൈകാല്യേൽ വീണാനതമൊരു ശതസോ-
മം തദാ കണ്ണിലെത്തും-
മദ്ധ്യേ താനേ ബലാൽ പോയൊരു കലുഷതമ-
സ്സങ്കടം പങ്കജാക്ഷീ

ഉദ്യൽകാരുണ്യവാരാകരതിരകളിലാ-
റാടി മുങ്ങിക്കളിക്കും-
ചിത്തേ ഹൃദ്യാം പ്രസാദശ്രിയമഭജദസൌ
ശൈലരാജന്യകന്യാ. ൯൦

തദാ=അപ്പോൾ, ഇത്ഥം=ഇപ്രകാരം പ്രാർത്ഥിച്ചു, തൃക്കാല്ക്കൽ ..........ശതസോമം=കാല്ക്കൽ വീണു നമസ്കരിച്ച ശതസോമരാജാവിനെ, അസൌ പങ്കജാക്ഷീ ശൈലരാജന്യകന്യാ=ഈ പത്മദളംപോലെ സുന്ദരമായിരിക്കുന്ന നേത്രങ്ങളോടുകൂടിയ സുന്ദരിയായ പാർവ്വതീദേവി. കണ്ണി..........സങ്കടാ=കണ്ണിൽ ചെന്നു ചേരുന്നതിനിടയിൽ. മുൻപുതന്നെ നശിച്ചതായ കോപവികാരമാകുന്ന ഇരുട്ടുകൊണ്ടുള്ള സങ്കടത്തോടുകൂടിയവളായിട്ട്. ബലപ്രയോഗം ഒന്നും കൂടാതെ ഭക്തനെക്കണ്ട ഉടനെത്തന്നെ ദേവിയുടെ കോപവൈഭവം എല്ലാം ശമിച്ചു എന്നു ഭാവം. ഈ ഭാഗം ദേവിയുടെ അന്യാദൃശമായ ആശ്രിതവാത്സല്യത്തെ ധ്വനിപ്പിക്കുന്നു. 'താനേ ബലാൽ' എന്ന പദങ്ങൾ ഏററവും ഭാവപൂർണ്ണങ്ങളായിരിക്കുന്നു എന്നു കാണേണ്ടതാണ്. കോപവികാരമെല്ലാം അതിവേഗത്തിൽ നശിച്ച് മനസ്സു തെളിഞ്ഞിട്ട് എന്നു സാരം. ഉദ്യൽ.... ..........ചിത്തേ=ഉദിച്ചു വളരുന്ന കരുണയാകുന്ന സമുദ്രത്തിലെ തിരമാലകളിൽ മുങ്ങിക്കളിക്കുന്ന മനസ്സിൽ, ദയാധിക്യംകൊണ്ട് ഏററവും അലിവോടുകൂടിയ മനസ്സിൽ എന്നു സാരം. ഹൃദ്യാം=ഹൃദയപ്രീതിയുളവാക്കുന്ന, പ്രസാദശ്രിയം=പ്രസാദത്തിൻെറ ശോഭയെ, അഭജൽ=ഭജിച്ചു-കൈക്കൊണ്ടു. മനസ്സിൽ കരുണയ്ക്കുചിതമായ തെളിവുണ്ടായി. ദേവിക്കു തൻെറ ഭർത്താവിനോടുള്ളതിൽ കൂടുതലായ കരുണയും വാത്സല്യവും ഭക്തന്മാരോടു ഉണ്ടെന്ന് ഇവിടെ കവി വെളിവാക്കിയിരിക്കുന്നു.

ത്രൈലോക്യനായകനുമമ്പൊടു വൻപ്രസാദം
കോലുന്ന കാന്തയൊടു ചേർന്നു ദുരന്തധാമാ
ചേലാർന്നനുഗ്രഹഗിരാ പരിപൂർത്ത്യ മോദം
മേലേ നരേന്ദ്രഹൃദയേ സദയം മറഞ്ഞു. ൯൧

ദുരന്തധാമാ=അന്തമില്ലാത്ത തേജസ്സോടുകൂടിയ, ത്രൈലോക്യ ..........ചേർന്നു=ശിവനും ദയയോടുകൂടി മനസ്സു തെളിഞ്ഞ പാർവ്വതി

യും ഒന്നിച്ചു, ചേലാ............ഗിരാ=ഭംഗിയേറിയ അനുഗ്രഹവാക്കുകൊണ്ടു്, നരേന്ദ്രഹൃദയെ=രാജാവിന്റെ മനസ്സിൽ, മോദം=സന്തോഷത്തെ, പരിപൂൎയ്യ=നിറച്ചിട്ടു. രാജാവിന്റെ മനസ്സ് സന്തോഷപൂൎണ്ണമാക്കിയിട്ടു് അവിടെനിന്നു മറഞ്ഞു.

പണ്ടേതിൽപ്പത്തിരട്ടിച്ചിളകിനരുചിമാൻ
ബിംബമൈശം ഗൃഹീത്വാ
കണ്ഠേകാളപ്രസാദാത്തദനു നൃപതിക-
ണ്ഠീരവോസൌ മഹാത്മാ
കൊണ്ടാടാമല്ല ഭാഗ്യം കലശഭവമുനേ-
രാശ്രമേ ചെന്നു തേജോ-
ഭണ്ഡാരന്തം വണങ്ങി ത്രിപുരഹരനിയോ-
ഗം ന്യഗാദീദശേഷം. ൯൨

തദനു=അതിനുശേഷം, അസൌ മഹാത്മാ നൃപതികണ്ഠീരവഃ=ഈ മഹാനുഭാവനായ നൃപതികളുടെ സിംഹം. രാജാക്കന്മാരുടേയും രാജാവു്—ചക്രവൎത്തിയെന്നു സാരം. കണ്ഠേകാളപ്രസാദാൽ = വിഷം ധരിക്കുകയാൽ കഴുത്തു കറുത്തിരിക്കുന്ന ദേവന്റെ—ശ്രീപരമേശ്വരന്റെ അനുഗ്രഹം ഹേതുവായിട്ടു, ഐശം ബിംബം ഗൃഹീത്വാ=ശിവന്റെ ബിംബം കൈക്കൊണ്ടിട്ടു്—വാങ്ങിയിട്ടു്, പണ്ടേതിൽ............രുചിമാൻ =മുൻപുണ്ടായിരുന്നതിനേക്കാറം പത്തിരട്ടി അധികം ശോഭയോടുകൂടിയവനായിത്തീൎന്നു. തല്ക്കാലവിശേഷണം. ഭാഗ്യം കൊണ്ടാടാമല്ല=രാജാവിന്റെ ഭാഗ്യം പുകഴ്ത്താവുന്നതല്ല. അത്യന്താധികമാണെന്നു സാരം. കലശ............ചെന്നു=രാജാവു് അഗസ്ത്യന്റെ ആശ്രമത്തിൽ ചെന്നു്. തേജോഭണ്ഡാരം തം=തപസ്സിന്റെ തേജസ്സിനു ഭണ്ഡാരം ഇരിപ്പിടം ആയിരിക്കുന്ന അവനെ—മുനിയേ, വണങ്ങി=വന്ദിച്ചു, ത്രിപുരഹരനിയോഗം അശേഷം ന്യഗാദീൽ=പുരവൈരിയായ ഭഗവാൻ ശിവന്റെ ആജ്ഞയെല്ലാം പറഞ്ഞു—അറിയിച്ചു. ഇവിടെ ത്രിപുരഹരപദം ശിവന്റെ നിയോഗം അനുസരിച്ചില്ലെങ്കിൽ പുരന്മാക്കുണ്ടായ അനുഭവം തനിക്കും വരുമെന്ന അൎത്ഥത്തെക്കൂടി ധ്വനിപ്പിക്കുന്നതായി വിചാരിക്കണം. നിയോഗം ന്യഗാദീൽ എന്ന ഭാഗത്തിൽ യതിഭംഗം ദുസ്സഹം.

രാജർഷിണോക്തമുപകർണ്ണ്യ മുദാ തദാനീ-
മീശാനമുഖ്യവരമുദഗ്രകൌതുകാത്മാ
വാചാ മൃദുസ്മിതസുധാർദ്രിതയാഭിനന്ദ-
ന്നൂചേ തെളിഞ്ഞു പെരുമാറാം മുനിമണ്ഡലാനാം ൻന

മുനിമണ്ഡലാനാം പെരുമാറാം=മുനികളുടെ കൂട്ടങ്ങൾക്കു നാഥനായ അഗസ്ത്യൻ, ഉദഗ്ര........ത്മാ=ഏററവും സന്തോഷിച്ച ആത്മാവോടു കൂടിയവനായിട്ടു, ആത്മാവ്=മനസ്സ്, "ആത്മാ ദേഹമനോബ്രഹ്മസ്വഭാവധൃതിബുദ്ധിഷു" എന്നു വിശ്വം. അധികം സന്തോഷിച്ചു, തദാനീം=അപ്പോൾ, രാജർഷിണാ=രാജർഷിയായ ശതസോമനാൽ, ഉക്തം=പറയപ്പെട്ടതായ, ഈശാനമുഖ്യവരം=ശിവന്റെ പ്രധാനമായ വരത്തെപ്പററി, ഉപകർണ്യ=കേട്ടിട്ടു, രാജാവു പറഞ്ഞതു കേട്ടു-ശിവന്റെ നിയോഗം അറിഞ്ഞിട്ടു എന്നു സാരം. തെളിഞ്ഞു=മനസ്സു പ്രകാശിച്ചു, മൃദു........ർദ്രിതയാ വാചാ=പുഞ്ചിരിയാകുന്ന അമൃതത്തിൽ അലിഞ്ഞ വാക്കുകൊണ്ടു്, അഭിനന്ദൻ=രാജാവിനെ ശ്ലാഘിച്ചുകൊണ്ടു്, ഊചേ=പറഞ്ഞു

"അത്യന്തോത്തീർണ്ണഭാഗ്യോദയ! നിശമയ നീ
പൂർവ്വഭൂപാലകാഭ്യാ-
മുത്തുംഗാഭ്യാമധിഷ്ഠാപിതമഴകിയ ബിം-
ബദ്വയന്തൽ പുരാരേഃ
മർത്ത്യാനാമത്യദഞ്ചൽകലികലുഷധിയാം
കല്മഷംകൊണ്ടിദാനീം
പൃഥ്വീഗർത്തേ മറഞ്ഞങ്ങൊരുവനുമിഹ കാ-
ണാതവണ്ണം ചമഞ്ഞു. ൻര്

അത്യന്തോ........ദയ=മഹത്തായിരിക്കുന്ന ഭാഗ്യം കൈവന്നിരിക്കുന്ന അല്ലയോ രാജാവേ, നീ=അങ്ങു, നിശമയ=ഞാൻ പറയുന്നതു കേട്ടാലും. ഉത്തുംഗാഭ്യാം പൂർവ്വഭൂപാലകാഭ്യാം=ശ്രേഷ്ഠന്മാരായ രണ്ടു പൂർവ്വരാജാക്കന്മാരാൽ. മാന്ധാതാവിനാലും മുചുകുന്ദനാലും എന്നു സാരം

അധിഷ്ഠാപിതം=പ്രതിഷ്ഠിക്കപ്പെട്ടതും, അഴകിയ=ഭംഗിയുള്ളതുമായ, പുരാരേഃ=ശിവന്റെ, തൽ=ആ, ബിംബം=വിഗ്രഹം—പൂർവ്വന്മാരായ രാജാക്കന്മാർ പ്രതിഷ്ഠിച്ചു പൂജിച്ചുവന്ന ബിംബം. ഇദാനീം=ഇപ്പോൾ, അത്യുദ..........ധിയാം=ഏറ്റവും ഉയൎന്ന കലിദോഷംകൊണ്ടു കലങ്ങിയ ബുദ്ധിയോടുകൂടിയവരായ—കലിയുടെ ശക്തിയാൽ മനസ്സിൽ തെളിവില്ലാത്തവരായിത്തീൎന്ന, മൎത്ത്യാനാം=മനുഷ്യരുടെ, കല്മഷം കൊണ്ടു=പാപശക്തികൊണ്ടു, പൃഥ്വീഗൎത്തെ അന്തൎമ്മറഞ്ഞു്=ഭൂമിയുടെ അടിയിൽ മറഞ്ഞിട്ടു, ഇഹ=ഭൂമിയിൽ, ഒരുവനും=ഒരാൾക്കും, കാണാ.............മഞ്ചു=കാണാൻ പാടില്ലാത്തവിധമായിത്തീൎന്നു. കലിശക്തികൊണ്ടു മാന്ധാതാവും മുചുകുന്ദനും പ്രതിഷ്ഠിച്ച ബിംബങ്ങൾ ഭൂമിക്കടിയിൽ മറഞ്ഞു് ആൎക്കും കാണ്മാൻ പാടില്ലാതെയായി എന്നു ഭാവം.

ഫുല്ലാത്മാ നീയുമെന്നാൽ ഭുവനഗുരുനിയോ-
ഗാനുഗാമീ വിഭോ! കേൾ
ചെല്ലൂരഗ്രാമശുംഭൽപൊറുതൊട്ടുകുറിയാം
ക്ഷേത്രമുഖ്യേത്ര പുണ്യേ
കല്യാണാൎത്ഥം പ്രതിഷ്ഠാപയ പുരമഥനം
ദക്ഷിണേ തസ്യ പാൎശ്വേ
ചൊല്ലേറീടുന്ന ശംഭോരഭിമതമഥ കും-
ഭോദരം ഭൂതരാജം. ൬൩

വിഭോ=അല്ലയോ രാജാവേ, എന്നാൽ ഫുല്ലാത്മാ=സന്തോഷംകൊണ്ടു വികസിച്ച ആത്മാവോടുകൂടിയവനായിരിക്കുന്ന മഹാത്മാവായ നീയും=അങ്ങും, കേൾ=ഞാൻ പറയുന്നതു കേട്ടാലും, ഭുവന..........ഗാമീ=ലോകങ്ങൾക്കു എല്ലാം പൂജ്യനായ ഭഗവാന്റെ ആജ്ഞയെ അനുസരിച്ചു്, പുണ്യേ=പുണ്യമായും, ചെല്ലൂര..............കുറിയാം=ചെല്ലൂർഗ്രാമത്തിനു പൊട്ടു—അലങ്കാരമായും ഇരിക്കുന്ന, ക്ഷേത്രമുഖ്യേ=പ്രധാനക്ഷേത്രത്തിങ്കൽ, കല്യാണാൎത്ഥം=ലോകങ്ങൾക്കു മംഗലം വൎദ്ധിക്കുവാനായി, പുരമഥനം=ശ്രീപരമേശ്വരനേയും, അഥ=പിന്നീടു, തസ്യ ദക്ഷിണേ പാൎശ്വേ=ശിവന്റെ തെക്കഭാഗത്തു അടുത്തു, ചൊല്ലേറീടുന്ന..........ഭിമതം=കീൎത്തിയോടുകൂടിയവനും ശിവനു ഇഷ്ടനും, ഭൂതരാജം=ഭൂതങ്ങളുടെ നാഥനും ആയ, കുംഭോദരം=കുംഭോദരനേയും, പ്രതിഷ്ഠാപയ=പ്രതിഷ്ഠിച്ചാലും.

മമ്മാ നിമ്മായ്യ ഭൂയോപി ച ഭുവനപതേ-
ർവ്വിശ്വവന്ദ്യം വിമാനം
യെന്മേ സന്നാമപൂജാനിയതിമനുദിനം
കല്പയിത്വാ വിശേഷാൽ
ധമ്മേഭ്യോ രക്ഷണാത്ഥം വിതര മഹിതയെ-
ല്ലരവിപ്രേശ്വരേഭ്യോ
നിമ്മായം കല്മഷോന്മൂലനചതുരതരം
തൽപുരം മൂപ്പുരാരേഃ. ൻ൯

മമ്മാ=ആശ്ചയ്യദ്യോതകം, ഭൂയഃ അപി ച=വീണ്ടും, ഭുവനപ തേഃ=ലോകേശ്വരനായ ശിവന്റെ, വിശ്വവന്ദ്യം=എല്ലാവക്കം വന്ദിക്ക വാൻ യോഗ്യമായ, വിമാനം=വിമാനത്തെ, നിമ്മായ്യ=ഉണ്ടാക്കിയിട്ട്.

അമ്പലങ്ങളിൽ ദേവന്റെ ശ്രീഗൃഹത്തിന അല്ലെങ്കിൽ പ്രാസാ ദത്തിന വിമാനം എന്ന പേർ പറയുന്നു.

"അഥാത്ര ലിഖ്യതേ ലക്ഷ്മ പ്രാസാദാനാം സമാസതഃ
ദേവാദീനാം നരാണാം ച യേഷു രമ്യതയാ ചിരം
മനാംസി ച പ്രസീദന്തി പ്രാസാദാസ്തേന കീത്തിതാഃ
നാനാമാനവിധാനത്വാദ്വിമാനം ശാസ്ത്രതഃ കൃതം
പിതാമഹേന കൃതിഭിമ്മയേന ച യഥാ പുരാ
മുഖ്യാദീനി വിമാനാനി കഥിതാന്യനപൂവ്വശഃ
യാനി താന്യത്ര കത്ഥ്യന്തേ ദേവാദീനാം സമാസതഃ."

എന്ന ഈശാനഗുരുദേവപദ്ധതിയിൽ (ഉത്തരാദ്ധം നവ്വ-ാംപടലം) പറ ഞ്ഞിരിക്കുന്നു. ദേവന്മാക്കും മനുഷ്യക്കും മനസ്സിന പ്രസാദം-സന്തോ ഷം ഉണ്ടാകുന്നതു പ്രാസാദം. പലതരം അളവുപയോഗിച്ചു നിമ്മിക്കുന്ന തുകൊണ്ട് അതിന വിമാനം എന്ന പേർ സിദ്ധിച്ചു.

"വിമാനം ഭവനം ഹമ്മ്യം സൌധം ധാമ നികേതനം."

എന്ന മയമതത്തിൽ കാണുന്നതിൽനിന്ന വിമാനവും പ്രാസാദവും സൌ ധവും മററും സമാനാത്ഥകങ്ങളാണെന്ന ഗ്രഹിക്കാം. ഭോജദേവകൃതമായ

സമരാങ്കണസൂത്രധാരം എന്ന പ്രാചീനശില്പശാസ്ത്രത്തിന്റെ ഉത്തരാൎദ്ധത്തിൽ വിമാനത്തിന്റെ പല അളവുകളേയും അതിനുള്ള പല നാമങ്ങളേയും പ്രതിപാദിക്കുന്നു. ചെമ്മേ=ഭംഗിയായി, അനുദിനം=പതിവായി, സന്നാമപൂജാനിയതിം=നമസ്കാരം പൂജ എന്നിവ ചെയ്യുന്നതിനു വേണ്ട നിയമങ്ങളെ, കല്പയിത്വാ=കല്പിച്ചിട്ട-ഏൎപ്പെടുത്തിയിട്ടു, വിശേഷാൽ=ഇത്രയും ചെയ്താൽ പോരാ, വിശേഷമായി ഇക്കാൎയ്യംകൂടി ചെയ്യണം എന്നു സാരം. മുപ്പുരാരേഃ=ശിവന്റെ, കല്മ.........തരം=പാപങ്ങളെ നശിപ്പിക്കുന്നതിൽ ഏററവും സമൎത്ഥമായിരിക്കുന്ന, തൽപുരം=ആ പുരത്തെ, നിൎമ്മായം=വ്യാജംകൂടാതെ, ധൎമ്മ്യേഭ്യഃ മഹിത ...... വിപ്രേശ്വരേഭ്യഃ=ധൎമ്മനിഷ്ഠന്മാരായ ചെല്ലൂർഗ്രാമത്തിലെ ശ്രേഷ്ഠന്മാരായ ബ്രാഹ്മണൎക്കായിക്കൊണ്ടു, രക്ഷണാൎത്ഥം=രക്ഷചെയ്യുന്നതിനായി, വിതര=കൊടുത്താലും. ക്ഷേത്രത്തിലെ പൂജാദികാൎയ്യങ്ങൾ ശരിയായി നടക്കുന്നതിനുവേണ്ട ഏൎപ്പാടുകൾ ചെയ്തിട്ടു രക്ഷിക്കുന്നതിനായി അവിടത്തുകാരായ ബ്രാഹ്മണൎക്കു കൊടുത്താലും എന്നു സാരം.

> അപ്പാ ജഗത്ത്രയഹിതാൎത്ഥമിവണ്ണമുള്ളെ-
> ന്നെല്ലാമുടൻപൊടവികല്പ്യ ശിവപ്രസാദാൽ
> കെല്പാൎന്ന കീൎത്തിനെറി ചേൎത്തരുളായുഗാന്തം
> ത്വൽപൂൎവ്വഭൂപതി ഭഗീരഥനെന്നപോലെ." ൯൭

അപ്പാ=ആശ്ചൎയ്യദ്യോതകം, ജഗത്ത്രയഹിതാൎത്ഥം=മൂന്നു ലോകങ്ങളുടേയും ഇഷ്ടം സാധിക്കുന്നതിനു, ഇവണ്ണം.........ദികല്പ്യ=ഇപ്രകാരം എല്ലാം വേണ്ടവിധം ഏൎപ്പെടുത്തിയിട്ടു, ശിവപ്രസാദാൽ=ശിവന്റെ അനുഗ്രഹംകൊണ്ടു, ത്വൽപൂൎവ്വ .......പോലെ=അങ്ങയുടെ പൂൎവ്വികനായ ഭഗീരഥരാജാവു എന്നപോലെ, ആയുഗാന്തം=യുഗാവസാനം -പ്രളയകാലം വരെ, കെല്പാൎന്ന.........ചേൎത്തു=സാമൎത്ഥ്യത്തോടുകൂടി കീൎത്തിയുടെ നെറി-ഭംഗി ചേൎത്തു, ലോകത്തിൽ ഇണക്കി, അരുളു്=അങ്ങു വാണാലും. ഭഗീരഥനെപ്പോലെ ഒരിക്കലും നാശമില്ലാത്ത യശസ്സോടുകൂടി അങ്ങു വാണാലും എന്നു അഗസ്ത്യന്റെ അനുഗ്രഹം. ശിവപ്രസാദാൽ എന്ന പദത്തിനു ഞാൻ പറഞ്ഞതെല്ലാം ഈശ്വരാനുഗ്രഹംകൊണ്ടു അങ്ങയ്ക്കു സാധിക്കും എന്നു ധ്വനി.

ഗദ്യം ൩. അഥ നരപതിർമ്മുനിസാർവ്വഭൌമവദന
ചന്ദ്രനിഷ്യന്ദമാനവചനചന്ദ്രികാഭിമർശസംഫുല്ലഹൃദയ
കൈരവോ നിഖിലാഗമാംഭോധിലംഘനകലാജാംഘി
കൈർവ്വിദിതനിശ്ശേഷവേദ്യാന്തൈശ്ശുദ്ധചര്യൈർവ്വിപ്രവ
ര്യൈഃ പരീതോ നിരന്തരാരചിതധനധാരാപൂരവർഷേണ
സമന്താത്സന്തർപ്പിതസമസ്തജീവലോകഃ ദിവ്യദുന്ദുഭിഷു
സ്വയമേവ ദിവി ധ്വനത്സു വിശുദ്ധമാന്ത്രികവദനകു
ഹരതോ യൌഗപദ്യനിസ്സൃതേന സാന്ദ്രതരേണ ത്രി
വേദീഘോഷേണ ച വിവിധമാഗധസംകീർത്തിതശംകര
നാമസംകീർണ്ണജയജയാരാവകോലാഹലേന ച സമഗ്രസ
ന്താഡ്യമാനഗഭീരഭേരീമദ്ദളകാഹളനിസ്സാണശംഖഗോമു
ഖനാനാവാദിത്രനിധ്വാനേന ച സർവ്വലോകേഷു കരാഭി
നയൈരേവ പരസ്പരം കാര്യാണി സജ്ഞാനാനേഷു മഹി
തമന്ത്രാഹുതിതന്ത്രസന്ധുക്ഷിതാശുശുക്ഷണിനീരന്ധ്രനി
സ്സൃതായാം ബഹളസൌഗന്ധ്യപൂരിതഹരിന്മുഖായാം
ധൂമലേഖായാമുദിതകുതൂകാഡംബരാലംബിനാം വൈമാ
നികസ്തോമാനാമീക്ഷണപുടേഷു ക്ഷണമാത്രം തിരസ്കര
ണീഭംഗീമംഗീകുർവ്വത്യാം ത്രിജഗദാനന്ദകന്ദളനചതുരേ
സുരഭിശീതളസ്പർശേ നഭസ്വതി സംവീജതി സ്വയംപ്ര
കാശിതോന്മസ്തകപ്രസാദസമ്മേദുരഹൃദയേ ഭുവനവാസി
കദംബേ യഥാവിധി വാസ്തുശുദ്ധ്യാദികാം കർമ്മപരമ്പരാ
മാനുപൂർവ്യേണ നിർവ്വർത്ത്യ സുമുഹൂർത്തേ തപസ്സംപദംഭോ
ധിനാ കുംഭോത്ഭവേന മുനിനാ ഭുവനമംഗലാർത്ഥം ബിം
ബമൈശ്വരം തത്രൈവ പുണ്യക്ഷേത്രേ സാധിഷ്ഠഭാഗ്യ
ശാലീ പ്രാതിഷ്ഠിപൽ.

ഈ ഗദ്യത്തിൽ ഭഗവൽപ്രതിഷ്ഠയെ വണ്ണിക്കുന്നു. അഥ=അതിനുശേഷം, മുനി..........കൈരവഃ=മുനികളുടെ ചക്രവത്തിയായ അഗസ്ത്യന്റെ മുഖമാകുന്ന ചന്ദ്രങ്കൽനിന്നു ഒഴുകിയ വാക്കാകുന്ന നിലാവിന്റെ ചേച്ച്കൊണ്ടു നല്ലപോലെ വിടിന്ന മനസ്സാകുന്ന ആമ്പലോടുകൂടിയവനും, മുനിയുടെ വാക്കുകേട്ടു ഏററവും സന്തോഷിച്ചവൻ എന്നു സാരം. മുനിയുടെ മുഖം ചന്ദ്രൻ, വാക്കു നിലാവു, രാജാവിന്റെ മനസ്സ് ആമ്പൽപ്പൂവ്, അലങ്കാരം രൂപകം. നിഖിലാ...... ജാംഘികൈഃ=നാലു വേദങ്ങളാകുന്ന സമുദ്രങ്ങളെ കടക്കുന്ന കായ്യത്തിൽ ഏററവും ശീഘ്രഗതിയോടുകൂടിയവരും, അസാധാരണമായ ബുദ്ധിവൈഭവംകൊണ്ടു വേദങ്ങളെല്ലാം വേഗത്തിൽ പഠിച്ചവർ എന്നു സാരം. വിദിത..........ന്തരൈഃ=അറിയേണ്ടവയായ മററുവിഷയങ്ങളും എല്ലാം അറിഞ്ഞിരിക്കുന്നവരും, ശുദ്ധചയ്യൈഃ=പരിശുദ്ധമായ ആചാരനിഷ്ഠയോടുകൂടിയവരും ആയ, വിപ്രവയ്യൈഃ=ബ്രാഹ്മണശ്രേഷ്ഠന്മാരാൽ, പരീതഃ=ചുററപ്പെട്ടവനും, നിരന്തരാ......... വഷേണ=തടവില്ലാതെ ആചരിക്കുന്ന ധനധാരാപൂരവഷംകൊണ്ടു, ധാരാപൂരവഷം എന്ന പദം ധനത്തിന്റെ അതിരില്ലാത്ത ആധിക്യത്തെ കുറിക്കുന്നു. സമന്താൽ......... ...ലോകഃ=ചുററും എല്ലാജനങ്ങൾക്കും മനസ്സിൽ തുഷ്ടിയെ വേണ്ടപോലെ ജനിപ്പിച്ചവനും, ധനം ധാരാളം വാരിക്കൊടുത്തു ജനങ്ങളെ എല്ലാം സന്തുഷ്ടന്മാരാക്കിയവൻ എന്നു സാരം. സാധിഷ്ഠഭാഗ്യശാലീ=ഏററവും വിശിഷ്ടമായ ഭാഗ്യത്തോടുകൂടിയവനും ("അന്തികബാഢയോന്നേദസാധൌ" എന്നു പാണിനിസൂത്രം.) ആയ, നരപതിഃ=രാജാവു. ഇനി പ്രതിഷ്ഠാസമയത്തെ വിശേഷങ്ങളെ പറയുന്നു. ദിവ്യ.... ....ധ്വനത്സു=ദേവന്മാരുടെ വാദ്യങ്ങൾ-പെരുമ്പറകൾ അടിക്കാതെ തനിയേതന്നെ സ്വഗ്ഗത്തിൽ ഏററവും ധ്വനത്തുകളായിരുന്നപ്പോൾ-ശബ്ദിച്ചുകൊണ്ടിരുന്നപ്പോൾ, വിശുദ്ധ... .... ..ഹരതഃ=സ്നാനം ജപം മുതലായവകൊണ്ടു ശരീരത്തിനും മനസ്സിനും ശുദ്ധിവരുത്തിയവരായ മാന്ത്രികന്മാരുടെ-മന്ത്രം ജപിക്കുന്നവരായ ബ്രാഹ്മണരുടെ മുഖത്തിന്റെ അന്തഭാഗത്തുനിന്നു-വായിൽനിന്നു, യൌഗ..........ഘോഷേണ ച=ഒരുമിച്ചു ഒഴുകുന്നതും, പുറത്തേക്കു ഇടമുറിയാതെ പുറപ്പെടുന്നതെന്നു സാരം. ഏററവും പൂണ്ണവും നിബിഡവും ആയ വേദോച്ചാരണശബ്ദംകൊണ്ടും, ഒരേ സമയത്തു ബ്രാഹ്മണരുടെ മുഖത്തുനിന്ന് ഉച്ചത്തിൽ ഇടതിങ്ങി പുറപ്പെടുന്ന വേദജപഘോഷംകൊണ്ടും എന്നു സാരം. വിവിധ..........ഹലനച=നാനാതരക്കാരായ സ്തുതിപാഠകന്മാർ സ്തോത്രംചെയ്യുന്ന ശിവനാമങ്ങളോടു

ഇടകലൎന്ന ജയിച്ചാലും ജയിച്ചാലും എന്ന ശബ്ദത്തിന്റെ കോലാഹലം കൊണ്ടും, സമഗ്ര............നിധാനേനച=പൂൎണ്ണമായി അടിച്ചുകൊണ്ടിരിക്കുന്ന വലിയതായ പെരുമ്പറ, മദ്ദളം, കുഴല്, നിസ്സാണം (വാദ്യവിശേഷം), ശംഖം, ഗോമുഖം, (ഗോമുഖം വാദ്യവിശേഷം. 'ഗോമുഖം കുടിലാഗാരേ വാദ്യഭാണ്ഡേ ച ലേപകേ' എന്നു വിശ്വം) മുതലായ നാനാ വാദ്യങ്ങളുടെ ശബ്ദംകൊണ്ടും, സൎവ്വലോകേഷു..........സഞ്ജാനാനേഷു=എല്ലാജനങ്ങളും കൈകളാൽ അഭിനയിച്ചു കാണിച്ചുകൊണ്ടുതന്നെ തങ്ങളിൽ ഓരോ കാൎയ്യങ്ങളെ അറിയിച്ചുകൊണ്ടിരുന്നപ്പോളും, വാദ്യഘോഷങ്ങളുടേയും മററും ശബ്ദംകൊണ്ടു ചെവി ആൎക്കും കേൾക്കവാൻ പാടില്ലാതെയായപ്പോൾ കൈ കാണിച്ചുതന്നെ അന്യോന്യം കാൎയ്യം അറിയിക്കേണ്ടി വന്നു എന്നു സാരം. മഹിത..........സ്സൃതായാം=മഹിതമായ മന്ത്രത്തോടുകൂടിയ ഹോമംകൊണ്ടും തന്ത്രംകൊണ്ടും വൎദ്ധിച്ച തീയിൽനിന്നു ഇടതിങ്ങി വളൎന്നു പുറപ്പെട്ടതും, ബഹള..........മുഖായാം=അധികമായിരിക്കുന്ന മണംകൊണ്ടു ദിക്കുകൾ എല്ലാം നിറയ്ക്കപ്പെട്ടിരിക്കുന്നതും ആയ, ധൂമലേഖായാം=ധൂമപരമ്പര, ഉദിത..........പുടേഷു=അധികമായ സന്തോഷത്തോടുകൂടിയവരും, ആകാശത്തു വന്നിരിക്കുന്നവരും ആയ ദേവന്മാരുടെ കൂട്ടങ്ങളുടെ—ഇവിടെ വൈമാനികപദംകൊണ്ടു വിമാനത്തിൽ കൂടിയാണു ദേവന്മാർ ആകാശത്തിൽ വന്നു സ്ഥിതിചെയ്യുന്നതെന്ന് അൎത്ഥം ധ്വനിക്കുന്നു. അനേകായിരം ദേവന്മാർ ആകാശത്തിലുണ്ടെന്നു സ്തോമപദത്തിന്റെ ഭാവം—കണ്ണുകളിൽ ക്ഷണമാത്രം=അല്പ നേരം, തിരസ്കൃ..........ൎയ്യാം=തിരസ്കരണിയായിത്തീൎന്ന സമയത്തു. ധൂമലേഖകൊണ്ടു ദേവന്മാരുടെ കണ്ണുകളുടെ കാഴ്ച അല്പം സമയം മറഞ്ഞു എന്നു സാരം. ത്രിജഗദാ..........ചതുരേ=മൂന്നു ലോകങ്ങളേയും സന്തോഷിപ്പിക്കുന്നതിൽ സമൎത്ഥനായും, സുരഭി..........സ്സൎശേ=മണവും തണുപ്പും ഏറിയ സ്പൎശത്തോടുകൂടിയവനായും ഇരിക്കുന്ന, നഭസ്വതി=വായു-കാററ, സംവീജതി = വീശിക്കൊണ്ടിരുന്നപ്പോൾ, ഭുവനവാസികദംബേ=ലോകത്തിൽ താമസിക്കുന്ന ജനങ്ങളുടെ സംഘം എല്ലാം, സ്വയം =തനിയേ, പ്രകാശി..........ഹൃദയേ=പ്രകാശിച്ചതായ-തലപൊക്കിപ്പിടിച്ചു തെളിച്ചം വളൎന്ന ഹൃദയത്തോടുകൂടിയതായ സമയത്തു്. ജനങ്ങളെല്ലാം തലപൊക്കിപ്പിടിച്ച് അധികം സന്തോഷത്തോടുകൂടിയിരുന്നപ്പോൾ. ഉന്മസ്തകപദം ഉൽക്കണ്ഠയേ ദ്യോതിപ്പിക്കുന്നു. യഥാവിധി= ശാസ്ത്രങ്ങളിൽ വിധിച്ചിരിക്കുന്നതനുസരിച്ചു, ആനുപൂൎവ്വ്യേണ=ക്രമമായി, മുൻപു ചെയ്യേണ്ടതു മുൻപു, പിന്നെ ചെയ്യേണ്ടതു പിന്നെ എന്ന

ക്രമത്തിന, വാസ്തു………പരമ്പരാം=വാസ്തുബലി സ്ഥലശുദ്ധി മുതലായ കാൎയ്യങ്ങളെയെല്ലാം. പുതിയ കെട്ടിടം ഉണ്ടാക്കിക്കഴിഞ്ഞാൽ വാസ്തുപുരുഷന്റെ പ്രീതിക്കുവേണ്ടി കൊടുക്കുന്ന ബലി വാസ്തുബലി.

"തതഃ സപൎയ്യാം സപശൂപഹാരാം
പുരഃ പരാൎഘ്യപ്രതിമാഗൃഹായാഃ
ഉപോഷിതൈൎവ്വാസ്തുവിധാനവിത്ഭി-
ൎന്നിൎവ്വൎത്തയാമാസ രഘുപ്രവീരഃ."

എന്നു (രഘു-സ-൧൬) പറഞ്ഞിരിക്കുന്നതു നോക്കുക. നിൎവ്വൎത്യ=നിവൎത്തിച്ചിട്ടു-ചെയ്തിട്ടു, സുമുഹൂൎത്തെ=ശോഭനമായ മുഹൂൎത്തത്തിൽ, മുഹൂൎത്തം=ശുഭകൎമ്മത്തിനു യോഗ്യമായ കാലം.

"കാലശ്ശുഭക്രിയായോഗ്യോ മുഹൂൎത്ത ഇതി കത്ഥ്യതേ".

എന്നു മുഹൂൎത്തമാധവീയ (മാധവാചാൎയ്യർ) ത്തിൽ പറയുന്നു. തപസ്സമ്പ………മുനിനാ=തപസ്സാകുന്ന ധനത്തിനു സമുദ്രംപോലെ ഇരിപ്പിടമായിരിക്കുന്ന അഗസ്ത്യമഹൎഷിയെക്കൊണ്ടു, തത്ര പുണ്യക്ഷേത്രേ ഏവ=അവിടെ പുണ്യമായ അമ്പലത്തിൽ തന്നേ, ഭുവനമംഗലാൎത്ഥം=ലോകത്തിനു മംഗലത്തിനായിട്ടു, ഐശ്വരം ബിംബം=ഈശ്വരന്റെ ബിംബം, പ്രാതിഷ്ഠിപൽ=പ്രതിഷ്ഠിപ്പിച്ചു.

പ്രീത്യാ നരേന്ദ്രതിലകം നിഖിലൈകധാത്രീം
ഭൃത്യൈ നൃണാം ഭുവനമോഹനഗാത്രരേഖാം
കാത്ത്യായനീം ഭഗവതീം പുനരേവ തസ്മി-
ന്നാസ്ഥാപയത്സകലകാമിതകാമധേനും ൯൦വ്വ

നരേന്ദ്രതിലകം=രാജശ്രേഷ്ഠനായ ശതസോമൻ, പ്രീത്യാ=ഇഷ്ടത്തോടുകൂടി, നൃണാം ഭൃത്യൈ=മനുഷ്യരുടെ ഐശ്വൎയ്യത്തിനായിക്കൊണ്ടു, നിഖിലൈകധാത്രീം=ലോകങ്ങൾക്കു എല്ലാം ഒരേ മാതാവായിരിക്കുന്നവളും, ഭുവന………രേഖാം=ലോകങ്ങൾക്കു മോഹം ജനിപ്പിക്കുന്ന ശരീരലതയോടു കൂടിയവളും. ലോകൈകസുന്ദരിയും എന്നു സാരം. കാത്ത്യായനീം = കാത്ത്യായനിയും-ധൎമ്മത്തിനു ആശ്രയമായിരിക്കുന്നവളും, കാത്ത്യം ധൎമ്മം, അയനം ആശ്രയം-ധൎമ്മത്തിനു ആശ്രയമായിരിക്കുന്നവൾ

കാത്ത്യായനി, സകലകാമിതകാമധേനും=എല്ലാ അഭീഷ്ടങ്ങളേയും സാധിപ്പിക്കുന്നതിൽ കാമധേനുവിനെപ്പോലെയുള്ളവളും ആയ, ഭഗവതീം=ഭഗവതിയെ-ദേവിയെ, പുനഃ=പിന്നെ, തസ്മിൻ=ആ ക്ഷേത്രത്തിൽ, ആസ്ഥാപയൽ = സ്ഥാപിച്ചു. പിന്നീടു ശ്രീപാൎവ്വതിയേയും അവിടെ പ്രതിഷ്ഠിച്ചു എന്നു സാരം.

വൻപാമ്പുകൊണ്ടൊരുപവീതമണിഞ്ഞു ഭംഗ്യാ
വൻപോടു പാണികമലാത്തകപാലശൂലം
ശംഭോരഭീഷ്ടമഥ കല്പിതസംപ്രതിഷ്ഠം
കുംഭോദരം വ്യധിത ദക്ഷിണപാൎശ്വഭാഗേ. ൯൯

അഥ=പിന്നെ, ഭംഗ്യാ=ഭംഗിയോടേ, വൻപാമ്പു.........മണിഞ്ഞു=വലിയ പാമ്പുകൊണ്ടു ഉപവീതം-പൂണുനൂലു അണിഞ്ഞിരിക്കുന്നവനും, ശരീരത്തിൽ പാമ്പിനെ വളച്ചു ചുററിയിട്ടിരിക്കുന്നവൻ എന്നു സാരം. വൻപോടു.........ശൂലം=മേന്മയോടുകൂടി കൈകളാകുന്ന താമരപ്പൂക്കളിൽ തലയോടും ശൂലവും ധരിച്ചിരിക്കുന്നവനും, ശംഭോഃ അഭീഷ്ടം കുംഭോദരം=ശിവനു പ്രീതിപാത്രവും ആയ കുംഭോദരനെ, ദക്ഷിണപാൎശ്വഭാഗേ=ദക്ഷിണഭാഗത്തിൽ, കല്പിതസംപ്രതിഷ്ഠം വ്യധിത വഴിപോലെ ചെയ്യപ്പെട്ട പ്രതിഷ്ഠയോടുകൂടിയവനാക്കി, പ്രതിഷ്ഠിച്ചു എന്നു സാരം.

വിമലമണിഗണശ്രീക്ളപ്തമാഹേന്ദ്രചാപ-
ഭ്രമസരണി സമന്താന്മന്ദിരം ചന്ദ്രമൌലേഃ
അമിതവിവിധശില്പം വിശ്വകൎമ്മാവിനെക്കൊ-
ണ്ടമരനഗരജൈത്രം കാരയാമാസ ധീമാൻ. ൧൦൦

ധീമാൻ=ബുദ്ധിമാനായ രാജാവു, ചന്ദ്രമൌലേഃ=ശിവനു, വിമലമണി.........സരണി=നിൎമ്മലങ്ങളായ രത്നസമൂഹങ്ങളെക്കൊണ്ടു, രത്നങ്ങളുടെ പ്രകാശംകൊണ്ടു ദേവേന്ദ്രന്റെ വില്ലാണോ എന്ന ഭ്രമം ജനങ്ങൾക്കു ജനിപ്പിക്കുന്നതും, അമിത.............ശില്പം=അതിരില്ലാത്തതും അനേകം തരത്തിലുള്ളതും ആയ കൊത്തുപണികളോടുകൂടിയതും, അമര.........ജൈത്രം=ദേവന്മാരുടെ നഗരത്തെ ശോഭാധിക്യംകൊണ്ടു

ജയിച്ചു നില്ക്കുന്നതും ആയ, മന്ദിരം=ഭവനത്തെ, സമന്താൽ=അമ്പലത്തിന്റെ ചുററും. വിശ്വകർമ്മാവിനെക്കൊണ്ടു, കാരയാമാസ=ഉണ്ടാക്കിച്ചു.

പുകൾപെരിയ ഭുജാബലാർജ്ജിതാനാം
നിഖിലദിഗന്തരസംപദാം കദംബം
സുകൃതനിധി ഹരാലയേ സമന്താ-
ദഗണിതരത്നധനം ന്യധത്ത രാജാ. ൧൦൩

സുകൃതനിധി രാജാ=പുണ്യശാലിയായ രാജാവു, പുകൾപെരിയ ............കദംബം=കീർത്തിവർദ്ധിച്ച തന്റെ കയ്യൂക്കുകൊണ്ടു നേടിയവയായ എല്ലാദിക്കുകളിലേയും ധനങ്ങളുടെ കൂട്ടം. തന്റെ ഭുജവിക്രമം കൊണ്ടു എല്ലാദേശങ്ങളിൽനിന്നും ധനം സമ്പാദിച്ചുകൊണ്ടു വന്നു എന്നു ഭാവം. ഹരാലയേ സമന്താൽ=ശിവക്ഷേത്രത്തിന്റെ ചുററും, അഗണിതരത്നധനം=സംഖ്യയില്ലാതെ രത്നവും ധനവും, ന്യധത്ത=വച്ചു. അനേകദിക്കുകളിൽനിന്നും കൂട്ടികൊണ്ടുവന്ന ധനം അമ്പലത്തിൽ കണക്കില്ലാതെ വച്ചു എന്നു സാരം.

അന്നേരം മന്ത്രതന്ത്രങ്ങളിൽ മികവിയലും
ഭൂമിദേവേന്ദ്രവൃന്ദ-
ന്തന്നാൽ നിർവൃത്തമന്ത്രോദകഭരിതമഹാ-
രത്നകുംഭാഭിഷേകം
വന്ദ്യം ഗൌരീസഹായം മുഹുരപി ച മുദാ
കൈവണങ്ങിപ്പുദാന്തേ
ധന്യാത്മാ വീണു ദീർഘപ്രണതിയൊടു പുക-
ണ്ണാനസൌ പുണ്യഭൂമാ. ൧൦൪

അന്നേരം=അപ്പോൾ, ധന്യാത്മാ പുണ്യഭൂമാ അസൌ=ശ്രേഷ്ഠനും പുണ്യശാലിയും ആയ ഈ രാജാവു, മന്ത്ര............തന്നാൽ=മന്ത്രങ്ങളിലും തന്ത്രങ്ങളിലും അറിവു തികഞ്ഞവരായ ബ്രാഹ്മണശ്രേഷ്ഠന്മാരുടെ സമൂഹത്താൽ, നിർവൃത്ത............കുംഭാഭിഷേകം=നിർവ്വഹിക്കപ്പെട്ട മന്ത്ര

സംസ്കാരംചെയ്ത ജലംകൊണ്ടു ചെയ്യപ്പെട്ട മഹത്തായ കുംഭാഭിഷേകത്തോടു കൂടിവനായും, മന്ത്രപൂൎവ്വം കുംഭാഭിഷേകം ചെയ്തവനും എന്നു സാരം. വന്ദ്യം=ലോകത്തിന്റ വന്ദിക്കുവാൻ യോഗ്യനായും ഇരിക്കുന്ന, ഗൌരീസഹായം=ശ്രീപരമേശ്വരനെ, മുഹുഃ അപി മുദാ=സന്തോഷത്തോടെ കൈവണങ്ങി=വീണ്ടും തൊഴുതു, പദാന്തേ=പാദത്തിങ്കൽ, ദീൎഘപ്രണതിയൊടു=ദീൎഘമായ നമസ്കാരത്തോടുകൂടി, വീണു പുകണ്ണാൻ =സ്തുതിച്ചു.

"ജയ ജയ ജഗതീമംഗല!
ജയ നമതാമഭിമതാൎത്ഥകല്പതരോ!
ജയ ജയ ചെല്ലൂരേശ്വര!
വരദ! മഹാരാജ! നീലകണ്ഠ! വിഭോ ൧൦൩

ജഗതീമംഗല ജയ ജയ=ലോകങ്ങൾക്കു മംഗലമൂൎത്തിയായിരിക്കുന്ന ഭഗവാനേ! നിന്തിരുവടി ജയിച്ചാലും ജയിച്ചാലും, നമതാം=കാലിൽ വീണു നമസ്കരിക്കുന്നവൎക്കു, അഭിമതാൎത്ഥകല്പതരോ=ആഗ്രഹം എല്ലാം സാധിപ്പിക്കുന്ന കല്പവൃക്ഷമായിരിക്കുന്നവനേ, അങ്ങു ജയിച്ചാലും. ചെല്ലൂരേശ്വര ജയ ജയ=പെരുഞ്ചെല്ലൂർഗ്രാമത്തിന്റ പരദേവതയായിരിക്കുന്ന ഭഗവാനേ, അവിടുന്നു ജയിച്ചാലും ജയിച്ചാലും, വരദ=വരങ്ങളെ കൊടുക്കുന്നവനായും, മഹാരാജ=മഹാരാജാവായും, നീലകണ്ഠ=നീലകണ്ഠനായും ഇരിക്കുന്ന, വിഭോ=ഭഗവാനേ (ഈ പദങ്ങൾ സംബുദ്ധി) അവിടുന്നു ജയിച്ചാലും.

പ്രീത്യാ ചിരായ രജതാദ്രിയിലെന്നപോലേ
ക്ഷേത്രേ നികാമമിഹ സന്നിഹിതസ്സദാ നീ
പേൎത്തും വളൎത്തു ഭഗവൻ! ഭജതാമഭീഷ്ടം
ധാത്രീമിമാം കലിഭയാൽ പരിപാലയേഥാഃ" ൧൦൪

ഭഗവൻ=ഭഗവാനേ, നീ=നിന്തിരുവടി, രജതാദ്രിയിൽ എന്നപോലെ=കൈലാസപൎവ്വതത്തിൽ എന്നപോലെ, ക്ഷേത്രേ ഇഹ നികാമം സന്നിഹിതഃ=ഈ അമ്പലത്തിങ്കൽ ഏററവും സന്നിധാനം ചെയ്യുന്നവനായിട്ടു സ്ഥിതിചെയ്തു, പ്രീത്യാ=സന്തോഷത്തോടുകൂടി, എല്ലാ കാല

വ്വം, ഭജതാമഭീഷ്ടം സദാ പേത്ത്രും വളൎത്തു=ഭജിക്കുന്നവരുടെ-ഭക്തന്മാരുടെ ആഗ്രഹം എപ്പോഴും അധികം സാധിപ്പിച്ച്, ഇമാം ധാത്രീം=ഈ ഭൂമിയെ, കലിഭയാൽ=കലിഭീതിയിങ്കൽനിന്നും, ചിരായ പരിപാലയേഥാഃ=വളരെക്കാലം രക്ഷിച്ചാലും. നിന്തിരുവടി എല്ലാ കാലവും കൈലാസത്തിലെന്നപോലെ ഇവിടെ സന്നിധാനം ചെയ്തു ലോകത്തെ കലിദോഷം നീക്കി രക്ഷിക്കണം എന്നു സാരം.

ഇത്ഥംകാരം വണങ്ങി പ്രണതിജപസപൎ-
യ്യാന്നദാനാദിക്ലൃപ്തിം
ഭക്ത്യാ സമ്പാദ്യ രാജാ പുനരപി പരിവാ-
രോൽക്കരം ചന്ദ്രമൌലേഃ
അത്യന്താനുഗ്രഹശ്രീകലിതനിലമരികേ
കല്പയിത്വാ ത്രിസന്ധ്യം
നിൎദ്ധ്യാതം വിശ്വദേവൈൎവ്യതനുത മഹിത-
ശ്രീബലിം ഭൂതശാന്ത്യൈ. ൧൦൫

രാജാ=രാജാവു, ഇത്ഥംകാരം വണങ്ങി=ഇപ്രകാരം സ്തുതിച്ചുതൊഴുതു, ഭക്ത്യാ=ഭക്തിയോടുകൂടി, പ്രണതി..........ക്ലൃപ്തിം സമ്പാദ്യ=നമസ്കാരം ജപം പൂജ അന്നദാനം മുതലായവയ്ക്കു വേണ്ട ഏൎപ്പാടുകൾ എല്ലാം ചെയ്തു, പുനഃ അപി=വീണ്ടും, ചന്ദ്രമൌലേഃ=ശിവന്റെ, അത്യന്താ..........നിലം=പരമമായ അനുഗ്രഹത്തിനു പാത്രമായിരിക്കുന്ന, പരിവാരോൽക്കരം=പരിവാരങ്ങളുടെ സമൂഹത്തെ, പരിവാൎയ്യതേ അനേന ഇതി പരിവാരഃ-ചുററും സ്ഥിതിചെയ്യുന്നതു-പരിജനം-അരികേ=അടുത്തു, കല്പയിത്വാ=ഉണ്ടാക്കിവച്ചിട്ടു, ത്രിസന്ധ്യം വിശ്വദേവൈൎന്നിൎദ്ധ്യാതം=മൂന്നു സന്ധ്യയ്ക്കും ദേവന്മാരെല്ലാം ധ്യാനിക്കുന്നതായ, മഹിതശ്രീബലിം=വലിയ ശിവബലിയെ, ഭൂതശാന്ത്യൈ=ഭൂതശാന്തിക്കായി, വ്യതനുത=ചെയ്തു. അമ്പലത്തിൽ രാജാവു നമസ്കാരം ജപം പൂജ അന്നദാനം മുതലായവയ്ക്കു വേണ്ട ഏൎപ്പാടുകൾ ചെയ്തു ശിവന്റെ പരിവാരഗണത്തെ സ്ഥാപിച്ചു. ഭൂതങ്ങളുടെ പീഡ ശമിപ്പിക്കുന്നതിനായി മൂന്നു സന്ധ്യയ്ക്കും ശിവബലിയും നടപ്പിൽ വരുത്തി എന്നു സാരം.

തസ്യോപാന്തതലേ വിശുദ്ധസലില-
പ്രദ്യോതി മുക്തിശ്രിയോ
ഹൃദ്യം വിശ്രമരംഗമാശ്രമമഹാ-
തീൎത്ഥം മഹീപാവനം
ഉദ്യൽസ്ഫാടികവൈദ്രുമേഷ്ടകചിതം
വിസ്താൎയ്യ തൽപൂൎവ്വഭാ-
ഗത്തൈശ്വൎയ്യമയം ചകാര നഗരം
നാനാവണിക്പൂരിതം. ൧൦൩

തസ്യ ഉപാന്തതലേ=അമ്പലത്തിന് അടുത്തു, വിശുദ്ധസലില പ്രദ്യോതി=നിൎമ്മലമായിരിക്കുന്ന വെള്ളംകൊണ്ടു ശോഭിക്കുന്നതും, മുക്തിശ്രിയഃ=മോക്ഷമാകുന്ന ലക്ഷ്മീദേവിയുടെ, ഹൃദ്യം വിശ്രമരംഗം= മനസ്സിനു പ്രീതിയെ ഉണ്ടാക്കുന്ന ·വിശ്രമസ്ഥാനവും–മുക്തിയാകുന്ന ലക്ഷ്മി ഇവിടെയാണു വിശ്രമിച്ചു സ്ഥിതിചെയ്യുന്നതു് എന്നു സാരം. മഹീപാവനം = ലോകത്തിൽ പരിശുദ്ധവും, ഉദ്യൽ... .......ചിതം= സ്ഫടികം പവിഴം എന്നിവകൊണ്ടുള്ള ഇഷ്ടികകൾകൊണ്ടു കെട്ടിയതും ആയ, മഹാതീൎത്ഥം=ആശ്രമത്തിലെ മഹത്തായ തീൎത്ഥത്തെ–വലിയതായ തീൎത്ഥക്കുളത്തെ, വിസ്താൎയ്യ=വലുതാക്കിയിട്ടു, നാനാവണിക്പൂരിതം= പലതരത്തിലുള്ള സാമാനങ്ങൾ വില്ക്കുന്ന കച്ചവടക്കാർ നിറഞ്ഞിരിക്കുന്നതും–ഐശ്വൎയ്യമെല്ലാം തികഞ്ഞതും ആയ നഗരത്തെ, തൽപൂൎവ്വഭാഗത്തു=അതിന്റെ കിഴക്കുഭാഗത്തു, ചകാര=ചെയ്തു. പരിശുദ്ധമായ തീൎത്ഥം നഗരം എന്നിവ അമ്പലത്തിനടുത്തു ഉണ്ടാക്കി എന്നു സാരം.

ഗദ്യം ൪. തതശ്ച വിമലസൂൎയ്യോപലകോടിസംഘട്ടിതചതുരശ്രവേദികേന സ്ഫടികമണിക്ലൃപ്തചിത്രഭിത്തിവിരാജമാനകാഞ്ചനഗവാക്ഷരാജിനാ ദീപ്രദീപമാലാസഹസ്രവിദ്യോതമാനരത്നഗൎഭഗൃഹസ്യ ച ദാരുണദാരപാലോദ്ബന്ധമാണിക്യഘണ്ടാഘടാഞ്ചിതസ്യ സിതഭസിതോദ്ധൂളിതസൎവ്വാംഗൈസ്ത്രിപുണ്ഡ്രമണ്ഡിതമസ്തകൈൎരുദ്രാക്ഷദാമമുദ്രിതൈൎല്ലിംഗിവൈരിശരാദിനാമാന്യുച്ച

കൈരുച്ചരദ്ഭിഃ ശിരസി നിഹിതകരകമലൈസ്സ്രീവാ ഗമാത്ഥനിഷ്ണാതൈർഭക്തലോകൈസ്സദാ പൂയ്യമാണസ്യ വജ്രോപക്ളപ്തസോപാനമാഗ്ഗസ്യ ച തൽപുരോവത്തിനോ രത്നസ്തംഭമൂദ്ധസു സ്ഥാപിതസ്യ ശുക്ലപട്ടാംബരവിതാനസനാഥസ്യ ലളിതസംഭൃതശാതകുംഭോപരികുംഭശ്ശോഭിതസ്യ സവ്വദാ സവ്വഗീവ്വാണസേവാരംഗസ്യ മംഗലമണിമണ്ഡപസ്യ ച കാന്ത്യാ നിതാന്തമലംക്രിയമാണപാരഭാഗേന നിഖിലവിദ്യാവിലാസമൂലകന്ദേനാപ്യവിദ്യാനിധിനാ നിഗമാത്ഥനിഗൂഢമൂത്തിനാപി സമാദൃതസകലലോകസാമക്ഷ്യേണ വ്യാഖ്യാനമുദ്രിതപാണിനാ പ്രണതജനാഭീഷ്ടസംപൽസംപാദനദക്ഷിണേന ഘോരധാമ്നാ ദക്ഷിണാമൂത്തിനാമ്നാ ധാമഭൂമ്നാ നിമ്മൂലിതമനുജലോകതമോമണ്ഡലേന സജലജലധരമധുരകുവലയതുലിതസുലളിതകലിതനിബിഡിതകബരഭരലസിതശശധരകലയാ, വിലുളദളകപടലചടുലനിടിലതടഘടിതമൃഗമദതിലകസുമധുരയാ, കുസുമശരനിഗമപാരമമഹിമനിഗദവിവരണനിപുണസഹജലളിതമിളിതകുടിലചില്ലീലതയാ, തരുണതരണികിരണവികസദസിതകമലദലലളിതനയനയുഗളനിഗളിതഘനതരകരുണയാ, കനകമുകുരസുഭഗകപോലതലബിംബിതമണികുണ്ഡലയാ, കനകസരസിജലസിതജംഘാന്തലനിഹിതകരകമലസുമഹിതയാ, പ്രതിനവഘുസൃണരസലളിതവിപുലഗുരുതരകഠിനരുചിരകുചകലശഭരണനമിതതനുമദ്ധ്യലേഖയാ, മദനനൃപതിമണിശിബിരസുഭഗനിബിഡജഘനഭരഘടിതമൃദുലവസനപരിലസദതുലഹേമരശനയാ, സതതനമദസുരസുരമുകുടമണിഗണകിരണകിസലയിതചരണകമലയാ, സംഭൃ

തസകലാഭരണഭൂഷായമാണമംഗലാംഗലേഖയാ, സത താഭിഷിച്യമാനരജനീരേണുദന്തുരിതകാന്തിസന്താനയാ, നിരന്തരകരുണാപൂരപാത്ര്യാ, നിശ്ശേഷഭുവനസവിത്ര്യാ, നീഹാരശൈലപുത്ര്യാ നിത്യോജ്ജ്വലപാശ്ചാത്യകാഞ്ച നദ്വാരേണ, ഭുവനഭീഷണവേഷഭദ്രകാളീനിഷേവാരം ഗമംഗലോത്തരദ്വാരേണ, പ്രത്യുപ്തരത്നകാന്തിദീപ്രപ്ര ളിതവളഭീനീധ്രേണ, മണിമയോൽപ്രാസാദമേദുരദ്വാ രനികടേഷു യഥാക്രമമധിഷ്ഠിതൈ, രഷ്ടാപദരജത സ്ഫടികഹരിന്മണികല്പിതൈരബ്ജയോനിശങ്കരന്റ സിംഹ നാരായണൈശ്ച, വിമലരത്നഭിത്തിസമൂൽകീൎണ്ണരൂ പൈശ്ച വിബുധശതൈസ്സുവൎണ്ണനിൎമ്മിതപ്രമഥാധി പൈരപ്യതിവിസ്മയാംഗചാതുൎയ്യസാലഭഞ്ജികാപുഞ്ജൈ ശ്ച പരീതേന, ചതുരകോണചതുഷ്ടയകോടിവിനി വേശിതഭാസുരകേസരിസ്തംഭേന, ശുംഭന്മണിസ്തംഭമസ്ത കസുസ്ഥിതേന, ഭൂമിഷ്ഠൈരപി ദിവിഷ്ഠൈന്ദ്രിഷ്ഠൈ രപി ദവിഷ്ഠൈസ്സാമന്യദൎശനീയതേന സമുജ്ജ്വല തേജസാ ച ദ്വിതീയമിവ തരുണസൂൎയ്യമുൽപ്വവൎത്തി നം കാഞ്ചനകുംഭം ബിഭ്രാണേന, സമന്തതോനിൎഗ്ഗച്ഛ ദുത്കൃഷ്ടദിവ്യധൂപസൌരഭീപൂരനിഷ്കാസിതദുരിതസഞ്ചയേ ന ദ്വിഭൂമേന ദിവ്യപ്രാസാദേന വിഭൂഷിതം; പരിതോ വൎത്തിനി വിചിത്രചിത്രാലക്ഷ്യസകലേതിഹാസകഥേ സന്തതനൃത്യമാനനിഖിലഭൂസുരനിരന്തരോദീരിതനിഗ മഘോഷമുഖരിതേ, വിശാലേ ശാലാചതുഷ്ടയേ യഥാ ക്രമം പൂഗഭൂരുഹാധോനിവാസിന്യാ, പൂൎണ്ണലാവണ്യ ലക്ഷ്മ്യാ, യക്ഷീസമാഖ്യയാ കയാചിദഭിഖ്യയാ പരി ഷ്കൃതേന, വിവിധകല്പിതശില്പചാതുരീപരീതേന മണി

മയേന ചോരഹമ്മ്യേണ ച സതതമപി സർവ്വജനവ ന്ദനീയേന സർവ്വജ്ഞസന്നിധാനസുമഹിതേന സകല കാര്യകല്പനാസാധകതമേന ഭാരതാദ്യോനനമുഖ്യസ്ഥാ നേന, ചതുരാംഗതരളജംഗരാജഫണാസഹസ്രവിന്യസ്ത മസ്തകേന, ഘനപ്രണയഭരിതമശ്ലഥസ്നിഗ്ദ്ധനിഷ്പന്ദമന്ദാ ക്ഷസാക്ഷിവീക്ഷണാഞ്ചലായാം, വാങ്മനസാതിവൃത്ത ലാവണ്യലക്ഷ്മീതരംഗിതായാസ്സർവ്വമംഗലായാസ്സമധുരോ ത്സംഗനിഹിതപാദപങ്കജേന, കോമളവാമകരതലകലി തഹേമതാമരസേന, നിഖിലദേവാസുരമുനികിന്നരയ ക്ഷസിദ്ധവിദ്യാധരനിഷേവിതേന, മുഖ്യതരാലേഖ്യരൂ പേണ വാസുകിശായിനാ സർവ്വജഗത്സ്വാമിനാ പാർവ്വ താപത്യജീവാതുനാ ച, പ്രകാമാധരിതധനപതിനിധാന സഞ്ചയാഭിർമ്മഹാനിധിസമ്പത്തിഭിശ്ച നീരാജിതം, ബഹളസുവർണ്ണരത്നഭരിതവിശാലകോശാഗാരം, സമ ന്തതഃസ്പന്ദിതമണിപ്രദീപവേദികാശോഭിതം, സുമഹിത രത്നഘണ്ടികാമണ്ഡിതഗണ്ഡാന്തരേണ ഘനസുഭഗ പീനസ്നിഗ്ദ്ധോന്നതകകുദേന, കൌമുദീവിശദേന, പര മേശ്വരാഭിമുഖേന, സ്ഫടികസത്മകല്പിതാസ്പദേന, കകു ത്മതാം സാർവ്വഭൌമേന സംഭൂഷിത, മനല്പശില്പക്ലു പ്തനൃത്തഗൃഹാദിഭവനാന്തരാഭിരാമ, മമലസലിലസരോ വരോജ്ജ്വല, മഭിനവവിദ്രുമോപലവിദ്യോതിതവേദികേ ന, സർവ്വർത്തുസമുജ്ജ്വലകുസുമേന, സുരഭിശീതളപ്രച്ഛായ കോമളേന, സകലജനവന്ദിതേന, സന്തതസന്നിഹി തചന്ദ്രമൌലിനാ, ദുർവ്വാരദുരിതകംപനലംപടേന ചം പകശാഖിനാ വിരാജമാന, മവിരളകുസുമപല്ലവസമു ല്ലസിതവിവിധാനോകഹതല്ലജം, ദൃഢതരാഭ്രംലിഹപ്ര

ത്തുരശ്രാകാരകനകപ്രാകാരപരീതം, വിലമണിഗണകിരണമഞ്ജരീപിഞ്ജരിതാഭ്യാം, പ്രാചീനപ്രതീചീനപ്രാകാരമദ്ധ്യപ്രതിഷ്ഠിതാഭ്യാം, മത്യുന്നതത്രിഭ്രമാഭ്യാം, മണിഗോപുരാഭ്യാം വിഭ്രാജമാനം, പ്രകടനിഷ്ഠുരാട്ടഹാസമുഖരിതഹരിന്മുഖയാ, പരിരക്ഷണാർത്ഥം പാശ്ചാത്യമഹാഗോപുരേധിഷ്ഠിതയാ, കരാളവേതാളപാളീകലിതകേള്യാ ഭദ്രകാള്യാ ഭയാനകം, ഭുവനമംഗലം തൽ പുണ്യക്ഷേത്രം പൃഥിവീചക്രവാളേ സമന്തതശ്ശതസോമരാജക്ഷിതിലകപരികല്പിതം പപ്രഥേ.

ഈ സുദീർഘമായ ഗദ്യത്തിൽ അമ്പലത്തിന്റെ ഓരോ ഭാഗത്തിലേയും വിശേഷങ്ങളെ വർണ്ണിക്കുന്നു. ശതസോമരാജക്ഷിതികല്പിതം തൽ പുണ്യക്ഷേത്രം പൃഥിവീചക്രവാളേ പപ്രഥേ എന്നു ഗദ്യാവസാനഭാഗത്തു കർത്താവും ക്രിയയും. ശതസോമരാജാവു നിർമ്മിച്ച ആ പുണ്യക്ഷേത്രം ലോകപ്രസിദ്ധമായിവന്നു എന്നു സാരം. തതശ്ച=പിന്നീടു, വിമല ..........വേദികേന=നിർമ്മലമായിരിക്കുന്ന സൂര്യകാന്തക്കല്ലുകളുടെ കോടികൾകൊണ്ടു ഉണ്ടാക്കപ്പെട്ടിരിക്കുന്ന ചതുരശ്രവേദികയോടുകൂടിയ. ചതുരശ്രവേദിക=നാലു കോണോടുകൂടിയ തറ. തറ സൂര്യകാന്തക്കല്ലുകൊണ്ടാണു കെട്ടിയിരിക്കുന്നതെന്നു സാരം. സ്ഫടിക ..........രാജിനാ=സ്ഫടികക്കല്ലുകൾകൊണ്ടു ഉണ്ടാക്കിയിരിക്കുന്നതും ചിത്രവുമായ–അത്ഭുതകരമായ ഭിത്തിയിൽ ശോഭിക്കുന്ന സുവർണ്ണമയങ്ങളായ ജനാലുവാതലുകൾകൊണ്ട്, ദീപ്ര ..........ഗൃഹസ്യ=വിളങ്ങുന്ന ദീപക്കൂട്ടങ്ങളെക്കൊണ്ടു ശോഭിക്കുന്ന രത്നമയമായ ഗർഭഗൃഹത്തിന്റേയും. ഗർഭഗൃഹം=ദേവനെ പ്രതിഷ്ഠിച്ചിരിക്കുന്ന സ്ഥലം. ദാരുണ..........ഘടാഞ്ചിതസ്യ=ഭയങ്കരവിഗ്രഹത്തോടുകൂടിയ ദ്വാരപാലന്മാരുടെ മുകൾഭാഗത്തു ഉണ്ടാക്കിച്ചിരിക്കുന്ന മാണിക്യരത്നമയങ്ങളായ ഘണ്ടാമണിക്കൂട്ടങ്ങളെക്കൊണ്ടു മനോഹരമായതും, സിത..........സർവ്വാംഗൈഃ=വെളുത്ത ഭസ്മം ശരീരത്തിൽ മുഴവനും തേച്ചിരിക്കുന്നവരും, ത്രിപുണ്ഡ്ര ..........മസ്തകൈഃ=മൂന്നു വരകൾകൊണ്ടു അലങ്കരിക്കപ്പെട്ട നെററിയോടു കൂടിയവരും, ഭദ്ര..........മുദ്രികൈഃ=മംഗളമായ രുദ്രാക്ഷമാലയാകുന്ന അടയാളത്തോടു കൂടിയവരും, ശിവ..........ശ്വരതജ്ഞൈഃ=ശിവ, പരമേശ്വര
ല

എന്നു തുടങ്ങിയ നാമങ്ങളെ ഉച്ചത്തിൽ പറയുന്നവരും, ശിരസി........ ....കമലൈഃ=തലയിൽ തൊഴുതു പിടിച്ചിരിക്കുന്ന കൈകളോടു ചേൎന്നിരിക്കുന്നവരും, ശിവാ... ... ... ....നിഷ്ണാതൈഃ=ശിവപരങ്ങളായ ശാസ്ത്രങ്ങൾ അഗാധമായി ചിന്തിച്ചറിഞ്ഞിരിക്കുന്നവരും ആയ, ഭക്തലോകൈഃ=ഭക്തന്മാരാൽ, സദാപൂൎണ്ണമാണസ്യ=എപ്പോഴും നിറഞ്ഞിരിക്കുന്നതും, വജ്രോ... ... ... ....മാൎഗ്ഗസ്യ=വജ്രംകൊണ്ടു ഉണ്ടാക്കപ്പെട്ട സോപാനമാൎഗ്ഗത്തിന്റെയും, തൽപുരോവൎത്തിനഃ=അതിന്റെയടുത്തു സ്ഥിതിചെയ്യുന്നതും, രത്നസ്തംഭ... ... ... ....സ്ഥാപിതസ്യ=രത്നമയങ്ങളായ തൂണുകളുടെ മുകളിൽ സ്ഥാപിച്ചിരിക്കുന്നതും, ശുഭ്ര ... ... ... ... സനാഥസ്യ=വെള്ളനിറത്തോടുകൂടിയ പട്ടാംബരംകൊണ്ടു വിതാനിച്ചിരിക്കുന്നതും ആയ, മംഗലമണിമണ്ഡപസ്യ=മംഗലമായ രത്നമണ്ഡപത്തിന്റെയും, കാന്ത്യാ=ശോഭകൊണ്ടു. രത്നമണ്ഡപത്തിന്റെയും മുൻപു പറഞ്ഞ ഗൎഭഗൃഹത്തിന്റെയും കാന്തികൊണ്ടു എന്നു അൎത്ഥം ധരിക്കണം. ദാരുണദ്വാരപാല എന്നു മുതൽ ഗീൎവ്വാണസേവാരംഗസ്യ എന്നുവരെയുള്ള ഭാഗം മണ്ഡപത്തിന്റെ വൎണ്ണനമാണ്. നിതാന്തം അലംക്രിയമാണോ ദ്വാരഭാഗേന=അലങ്കരിച്ചിരിക്കുന്ന ദ്വാരഭാഗങ്ങളോടു- പ്രവേശദ്വാരത്തിന്റെ രണ്ടു വശങ്ങളോടുകൂടിയതായി, നിഖില... ... ... ....നിധിനാ=സകലവിദ്യകളുടേയും പ്രകാശത്തിനു ആദികാരണമായിരിക്കുന്നവനാണെങ്കിലും അവിദ്യയ്ക്കു ഇരിപ്പിടമായും. വിദ്യകൾ–പതിനെട്ടു വിദ്യകൾ–

"അംഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ
പുരാണം ധൎമ്മശാസ്ത്രം ച വിദ്യാ ഹ്യേതാശ്ചതുർദശ
ആയുൎവ്വേദോ ധനുൎവ്വേദോ ഗാന്ധൎവ്വോ വേദ ഏവ ച
അൎത്ഥശാസ്ത്രം ചതുൎത്ഥാസ്തേ വിദ്യാ ഹ്യഷ്ടാദശ സ്മൃതാഃ."

അവിദ്യ മായ 'അനിത്യാശുചിദുഃഖാനാത്മസു നിത്യശുചിസുഖാത്മഖ്യാതിരവിദ്യാ' എന്നു പതഞ്ജലിസൂത്രം. അനിത്യാദികളായ വസ്തുക്കളിൽ വിപരീതമനഃസ്ഥിതിയുണ്ടാക്കുന്നതു് അവിദ്യ.

"വിദ്യാവിദ്യേ മമ തനൂ വിദ്ധ്യുദ്ധവ ശരീരിണാം
മോക്ഷബന്ധകരീ ആദ്യേ മായയാ മേ വിനിൎമ്മിതേ."

എന്നു ഭാഗവതത്തിൽ (ഏകാദശം അദ്ധ്യായം എന്നു) ഭഗവാൻ ഉദ്ധവരോടു പറയുന്ന ഭാഗം ഇവിടെ സ്മരണീയമാകുന്നു. നിഗമാൎത്ഥ ... ... ... ...

മൂർത്തിനാ=വേദങ്ങളുടെ ഗഹനങ്ങളായ അർത്ഥങ്ങളിൽ മറഞ്ഞിരിക്കുന്നവൻ ആണെങ്കിലും, സമാ..................സാമക്ഷ്യേണ=സകലലോകവ്യാപാരങ്ങളെയും പ്രത്യക്ഷമായിക്കാണുന്നവനും. സാമക്ഷ്യം=ഇന്ദ്രിയങ്ങൾക്ക പ്രത്യക്ഷമായിരിക്കുന്ന നില. നിഖിലവിദ്യാ എന്നു മുതൽ സാമക്ഷ്യേണ എന്നുവരേയുള്ള ഭാഗത്ത് അലങ്കാരം വിരോധാഭാസം. വ്യാഖ്യാന...............പാണിനാ=കയ്യിൽ വ്യാഖ്യാനമുദ്രയോടുകൂടിയവനായും, പ്രണത..........ദക്ഷിണേന=ഭക്തന്മാരുടെ അഭീഷ്ടങ്ങളെല്ലാം സമ്പാദിച്ചു കൊടുക്കുന്നതിൽ സമർത്ഥനായും, ദ്വാരധാമ്നാ=പ്രവേശദ്വാരത്തിൽ സ്ഥിതിചെയ്യുന്നവനായും, ധാമഭൂമ്നാ=ഏററവും പ്രകാശത്തോടുകൂടിയവനായുമിരിക്കുന്ന, ദക്ഷിണാ..........നാമ്നാ=ദക്ഷിണാമൂർത്തിയെന്നു പേരോടുകൂടിയ ദേവനാൽ, നിർമ്മൂലിത..........മണ്ഡലേന=മനുഷ്യരുടെ അറിവില്ലായ്മയെയെല്ലാം വേരോടുകൂടി നശിപ്പിക്കുന്നതും. നിഖിലവിദ്യ എന്നുമുതൽ ധാമഭൂമ്നാ എന്നുവരെയുള്ള ഭാഗം ദക്ഷിണാമൂർത്തിയുടെ വിശേഷണം. സജലജലധര എന്നുമുതൽ നീഹാരശൈലപുത്ര്യാ എന്നുവരെയുള്ള ഭാഗം പാർവ്വതിയുടെ വിശേഷണം. സജലജലധര..........കലയാ=കരിങ്കാറുപോലെയും മനോഹരമായ കുവലയപ്പൂവ് പോലെയും ഇരിക്കുന്നതും ലളിതവും ഇടതിങ്ങി നിറഞ്ഞതും ആയിരിക്കുന്ന തലമുടിയിങ്കൽ ചന്ദ്രന്റെ കലയെ ധരിച്ചിരിക്കുന്നവളും, വില്ലുളദളക..........മധുരയാ=ഇളകുന്നതായ കുറുനിരകളുടെ കൂട്ടത്താൽ സുന്ദരമായ നെററിയിങ്കൽ കസ്തൂരികൊണ്ടു പൊട്ടുചേർത്തു ഏററവും സുന്ദരിയായിരിക്കുന്നവളും, കുസുമ..........ലതയാ=കാമശാസ്ത്രത്തിന്റെ മാഹാത്മ്യത്തെ വിവരിക്കുന്നതിൽസാമർത്ഥ്യത്തോടുകൂടിയവയും സ്വഭാവേന തന്നെ ലളിതങ്ങളും വളവോടുകൂടിയവയും ആയ പുരികലതകളോടുകൂടിയവളും, തരുണ..............കരുണയാ=തരുണൻ-യുവാവായ ആദിത്യന്റെ രശ്മിതട്ടി പ്രകാശിക്കുന്ന കറുത്ത താമരപ്പൂവിന്റെ ഇതളുപോലെ മനോഹരങ്ങളായിരിക്കുന്ന കണ്ണുകളിൽ നിറച്ചു ദയയേ ബന്ധിച്ചിരിക്കുന്നവളും, കരുണാധിക്യത്തോടുകൂടിയവൾ എന്നു സാരം. കനക..............കുണ്ഡലയാ=സ്വർണ്ണമയമായ കണ്ണാടിപോലെ മനോഹരങ്ങളായ കവിളുകളിൽ നിഴലിക്കുന്ന കർണ്ണാഭരണങ്ങളോടുകൂടിയവളും. കാതിൽ ധരിച്ചിരിക്കുന്ന ആഭരണം സ്വച്ഛതനിമിത്തം കവിളുകളിൽ പ്രതിബിംബിക്കുന്നു എന്നു സാരം. കനകസരസിജ....................സുമഹിതയാ = പൊൻതാമരപ്പൂവുപോലെ ശോഭിക്കുന്ന ജഘനങ്ങളിൽ (ജഘനം=കടിപ്രദേശം)കൈകൾവച്ചു ശ്രേ

ഷ്ടയായിരിക്കുന്നവളും, പ്രതിനവ.........ലേഖയാ=നൂതനമായ കുങ്കുമത്തിന്റെ ചാറുതേച്ചിരിക്കുന്നതും വിസ്തൃതവും ഘനംകൂടിയതും കഠിനവും ശോഭയോടുകൂടിയതും ആയ സ്തനകലശങ്ങളുടെ-സ്തനങ്ങളാകുന്ന കുടങ്ങളുടെ-ഭരണംകൊണ്ടു-സ്തനങ്ങൾ ചുമക്കുന്നതു നിമിത്തം താഴ്ന്നതായ നടുവോടുകൂടിയവളും, നമിതം=കീഴ്പോട്ടു ഇടിഞ്ഞതു, മദന..........രശനയാ=കാമദേവനാകുന്ന രാജാവിന്റെ ശ്രേഷ്ഠമായ കൂടാരംപോലെ മനോഹരമായ ജഘനത്തിങ്കൽ ചേൎത്തിരിക്കുന്ന മാൎദ്ദവമേറിയ പട്ടുകൊണ്ടു ശോഭിക്കുന്നതും നിസ്തുല്യവുമായ പൊൽക്കാഞ്ചിയോടുകൂടിയവയും, സതത... കമലയാ=എല്ലായ്പ്പോഴും വന്നു നമസ്കരിക്കുന്ന ദേവന്മാരുടെയും അസുരന്മാരുടേയും കിരീടങ്ങളിലുള്ള രത്നസമൂഹങ്ങളുടെ ശോഭകൊണ്ടു തളിരുള്ളതായിരിക്കുന്ന കാലുകളാകുന്ന താമരപ്പൂക്കളോടുകൂടിയവളും, സംഭൃതാ............ലേഖയാ=ശേഖരിച്ചിരിക്കുന്ന വിവിധങ്ങളായ രത്നാഭരണങ്ങൾക്കു ആഭരണമായി-മംഗലമായിരിക്കുന്ന ശരീരത്തോടു കൂടിയവളും, ദേവിയുടെ ശരീരം ആഭരണങ്ങൾക്കു ആഭരണമായിരിക്കുന്നതു എന്നു സാരം. സതതാ............സന്താനയാ=എപ്പോഴും അഭിഷേകംചെയ്യുന്ന മഞ്ഞൾപ്പൊടിയുടെ അധികമായ കാന്തിയോടുകൂടിയവളും, നിരന്തര.............പാത്ര്യാ=നിറഞ്ഞിരിക്കുന്ന കരുണയുടെ പ്രവാഹത്തിനു പാത്രമായിരിക്കുന്നവളും, നിശ്ശേഷ............ സവിത്ര്യാ=എല്ലാലോകങ്ങളുടേയും അമ്മയും-ലോകങ്ങളുടെ എല്ലാം ഉല്പത്തിക്കു കാരണമായിരിക്കുന്നവൾ എന്നു സാരം. ആയ നീഹാരശൈലപുത്ര്യാ=ശ്രീപാൎവ്വതിയാൽ. സജലജലധര എന്നുമുതൽ ഇതുവരെയുള്ള ഭാഗത്തിൽ ദേവിയുടെ ശിരസ്സുമുതൽ പാദംവരെയുള്ള അംഗങ്ങളെ യഥാക്രമം വൎണ്ണിച്ചിരിക്കുന്നു എന്നു കാണേണ്ടതാണ്. നിത്യോ..........ദ്വാരേണ=എന്നും പ്രകാശിക്കുന്നതായ പടിഞ്ഞാറു ഭാഗത്തുള്ള സ്വൎണ്ണമയമായ പ്രവേശദ്വാരത്തോടുകൂടിയതും, ഈ ദ്വാരത്തിൽ ദേവിയുടെ ഇപ്രകാരമുള്ള ഒരു രൂപം ഉണ്ടാക്കിവച്ചിരിക്കുന്നതു ശോഭിക്കുന്നുണ്ടു് എന്നു സാരം. നിത്യോജ്വല എന്നു മുതൽ മേലിൽ ദ്വിഭ്രമേന എന്ന ഭാഗംവരെ ദിവ്യപ്രാസാദേന എന്ന പദത്തിന്റെ വിശേഷണം. ഇനി പ്രാസാദത്തെ വൎണ്ണിക്കുന്നു. ഭുവന..........ദ്വാരേണ=ലോകഭയങ്കരമായ വേഷത്തോടുകൂടിയ ഭദ്രകാളി ഇരിക്കുന്നതും മംഗലവുമായ വടക്കുഭാഗത്തുള്ള ദ്വാരത്തോടുകൂടിയതും, പ്രത്യുപ്ത.........നീവ്രേണ=പതിച്ചിരിക്കുന്ന രത്നങ്ങളുടെ ശോഭകൊണ്ടു ലളിതങ്ങളായ വളഭികളു.

ത്തുവാല്പലകകളുമുള്ളതും—രത്നവലഭികളും രത്നനിര്യൂഹങ്ങളുമുള്ളതു എന്നുസാരം. മണിമയോ.........നാരായണൈശ്ച=മുകൾഭാഗത്തുള്ള രത്നമയമായ പ്രാസാദത്തിലെ വലിയ ദ്വാരത്തിന്റെ അടുത്തുള്ള സ്ഥാനങ്ങളിൽ ക്രമമനുസരിച്ചു സ്ഥിതിചെയ്യുന്നവരും, അഷ്ടാ.........കൢപ്തൈഃ=സ്വർണ്ണം വെള്ളി, സ്ഫടികം, ഇന്ദ്രനീലക്കല്ലു എന്നിവകൊണ്ടു ഉണ്ടാക്കപ്പെട്ടവരുമായ ബ്രഹ്മാവു, ശിവൻ, നരസിംഹം, മഹാവിഷ്ണു എന്നിവരാലും. ഇവരുടെ വിഗ്രഹങ്ങൾ രത്നങ്ങളെക്കൊണ്ടു ഉണ്ടാക്കിവെച്ചിട്ടുണ്ടെന്നു സാരം. യഥാക്രമം എന്നു പറഞ്ഞിരിക്കുന്നതിൽ നിന്നു ആദ്യം ബ്രഹ്മാവു, പിന്നെ ശിവൻ എന്നീക്രമം എന്നു അർത്ഥം ധരിക്കണം. വിമല......രപി=നിർമ്മലങ്ങളായിരിക്കുന്ന രത്നഭിത്തികളിൽ കൊത്തിവെച്ചിരിക്കുന്ന രൂപങ്ങളോടു കൂടിയ ദേവശ്രേഷ്ഠന്മാരാലും—ഇന്ദ്രാദികളായ മററു ദേവന്മാരാലും എന്നു ഭാവം. സ്വർണ്ണംകൊണ്ടുണ്ടാക്കിവച്ചിരിക്കുന്ന ഭൂതശ്രേഷ്ഠന്മാരാലും-ഭൂതങ്ങളുടെ വിഗ്രഹങ്ങൾ സ്വർണ്ണംകൊണ്ടുണ്ടാക്കിവച്ചിരിക്കുന്നു എന്നു സാരം. അതി.........വൃതൈശ്ച= ഏററവും വിസ്മയിപ്പിക്കുന്ന അംഗഭംഗിയോടുകൂടിയ പാവകളുടെ കൂട്ടത്താലും, പരീതേന=ചുററപ്പെട്ടതും. ചതുര.........സ്തംഭേന=തൂണുകളുടെ ചതുരങ്ങളായ നാലു കോണുകളുടേയും അററങ്ങളിൽ സിംഹങ്ങളുടെ ആകൃതി ഉണ്ടാക്കിവച്ചിരിക്കുന്നതും, ശുംഭന്മണി............സുസ്ഥിതേന=മണിമയങ്ങളായ തൂണുകളുടെ മുകളിൽ ഇരിക്കുന്നതും. ഭൂമിഷ്ഠൈഃ അപി ദിവിഷ്ഠൈഃ=ഭൂമിയിൽ ഇരിക്കുന്നവയാണെങ്കിലും ആകാശത്തിലുള്ളവയും. നേദിഷ്ഠൈഃ അപി ദവിഷ്ഠൈഃ=സമീപത്തിൽ ഇരിക്കുന്നവയെങ്കിലും ദൂരത്തിലിരിക്കുന്നവയും. 'അന്തികബാഢയോർന്നേദസാധൌ' എന്നു പാണിനിസൂത്രം. 'ദവീയശ്ച ദവിഷ്ഠം ച സുദൂരേ' എന്നു അമരം. അലങ്കാരം വിരോധാഭാസം. "ആഭാസത്വേ വിരോധസ്യ വിരോധാഭാസ ഇഷ്യതേ" എന്നു (കുവലയാനന്ദം) ലക്ഷണം. സാമാന്യദർശ്ശനീയത്വേന=സാമാന്യേന കാണുവാനുള്ള ഭംഗികൊണ്ടും, സമുജ്ജ്വലത്തേജസാ ച=ജ്വലിക്കുന്നതായ പ്രകാശംകൊണ്ടും, ഊർദ്ധ്വവത്തിനും കാഞ്ചനകുംഭം ദ്വിതീയം തരുണാദിത്യം ഇവ ബിഭ്രാണേന=മുകൾഭാഗത്തു ഇരിക്കുന്ന പൊൻതാഴികക്കുടത്തെ രണ്ടാമതൊരു ആദിത്യനെ എന്നപോലെ ധരിച്ചിരിക്കുന്നതും. ഉപരിഭാഗത്തു ഇരിക്കുന്ന താഴികക്കുടം കണ്ടാൽ ആദിത്യനാണെന്നു തോന്നും എന്നു ഭാവം. പ്രാസാദത്തിന്റെ ആകാശംവരെയുള്ള പൊക്കം ഇവിടെ ധ്വനിതമായി. സമന്തതോ.........സഞ്ചയേന

=നാലുഭാഗത്തുനിന്നും പുറപ്പെടുന്നതും ധാരാളമുള്ളതും ദിവ്യവുമായ അഷ്ടഗന്ധദ്രവ്യങ്ങളുടെ സൌരഭ്യംകൊണ്ടു പാപസമൂഹത്തെയെല്ലാം വളരെ ദൂരത്തിങ്കൽ തള്ളുന്നതും, ദ്വിഭൂമന രണ്ടു നിലയുള്ളതും ആയ, ദിവ്യപ്രാസാദേന=ദിവ്യമായ മാളികകൊണ്ടു, വിഭൂഷിതം=അലങ്കരിക്കപ്പെട്ടതും. സമീപത്തു ഇപ്രകാരം ദിവ്യമായ മാളിക ഉള്ളതു എന്നു സാരം. പരിതഃ വൎത്തിനി എന്നു മുതൽ ശാലാചതുഷ്ടയേ എന്നുവരെ ചതുശ്ശാലത്തിൻെറ വൎണ്ണനമാകുന്നു. പരിതഃ വൎത്തിനി=ചുററും സ്ഥിതിചെയ്യുന്നതും, വിചിത്ര..................കഥ=ഭാരതാദികളായ ഇതിഹാസങ്ങളിലെ കഥകളെല്ലാം ആശ്ചൎയ്യജനകങ്ങളായ ചിത്രങ്ങളിൽ കാണത്തക്കവിധം എഴുതിവച്ചിരിക്കുന്നതും—ചിത്രങ്ങളിൽ എഴുതിവച്ചിരിക്കുന്ന ഇതിഹാസകഥകളോടുകൂടിയതു എന്നു സാരം. സന്തത..................മുഖരിതേ=എപ്പോഴും വീണ്ടും വീണ്ടും നമസ്കരിക്കുന്നവരായ എല്ലാ ബ്രാഹ്മണരും ഇടവിടാതെ ചൊല്ലുന്ന ഉച്ചത്തിലുള്ള വേദശബ്ദംകൊണ്ടു മുഴങ്ങിക്കൊണ്ടിരിക്കുന്നതും, വിശാലേ=വിസ്താരമുള്ളതുമായ, ശാലാചതുഷ്ടയേ=നാലുശാലകളിൽ(ചതുശ്ശാലത്തിൽ), യഥാക്രമം=ക്രമമനുസരിച്ചു. പൂഗ എന്നു മുതൽ അഭിഖ്യയാ എന്നുവരെ യക്ഷിയുടെ വിശേഷണം. പൂഗ..........നിവാസിന്യാ=പൂഗമരത്തിൻെറ താഴെ ഇരിക്കുന്നതു, പൂഗം=കവുങ്ങു, 'പൂഗസ്തു ക്രമുകഃ സ്മൃതഃ' എന്നു വിശ്വം. പൂൎണ്ണ..................ലക്ഷ്മ്യാ=തികഞ്ഞ സൌന്ദൎയ്യസമ്പത്തോടുകൂടിയതും, യക്ഷീസമാഖ്യയാ=യക്ഷിയെന്നു പേരോടുകൂടിയതും ആയ, കയാചിദഭിഖ്യയാ=ഒരു തേജസ്സുകൊണ്ടു, യക്ഷിയാൽ എന്നു സാരം. പരിഷ്കൃതേന=പരിഷ്കരിക്കപ്പെട്ടതും, വിവിധ..................പരീതേന=പല രീതികളിൽ ഉണ്ടാക്കിയിരിക്കുന്ന കൊത്തുപണികളുടെ ഭംഗി ചുററുമുള്ളതും, മണിമയേന=രത്നമയവും ആയ, ദ്വാരഹൎമ്മ്യേണ ച=ദ്വാരഭാഗത്തുള്ള മാളികകൊണ്ടും. സതതമപി എന്നുമുതൽ വാസുകിശായിനാ എന്നുവരെ വിഷ്ണുവിൻെറ വിശേഷണം. സതതമപി=എല്ലാക്കാലത്തും, സൎവ്വജനവന്ദനീയേന=എല്ലാ ജനങ്ങൾക്കും വണങ്ങുവാൻ യോഗ്യനും, സൎവ്വജ്ഞ..........ഹിതേന=ശ്രീപരമേശ്വരൻെറ സന്നിധാനംകൊണ്ടു പൂജിക്കപ്പെടുന്നവനും, സകല..........സാധകതമേന=എല്ലാക്കാൎയ്യങ്ങളും സാധിപ്പിച്ചുതരുന്നവനും, ഭാരതാ..................സ്ഥാനേന=ഭാരതകഥ പറയുന്ന പ്രധാനസ്ഥാനത്തിൽ ഇരിക്കുന്നവനും, ചതുരാം..................മസ്തകേന=സുഭഗശരീരനായ അനന്തൻെറ ആയിരം പത്തികളിലുമായി ശിരസ്സു വച്ചിരിക്കുന്നവനും, ഘന..........ഞ്ചലായാഃ=പൂൎണ്ണമായ അനുരാഗത്തോ

ടും മനോഹരവും മൃദുവും ചലിക്കാത്തതും ആയ മന്ദാക്ഷത്തോടും ചേൎന്ന കടക്കണ്ണുകൊണ്ടുള്ള നോട്ടത്തോടുകൂടിയവളും, വാങ്മനസാ............ തരംഗിതായാഃ=വാക്കുകൊണ്ടു പറയുന്നതിനും മനസ്സുകൊണ്ടു വിചാരിക്കുന്നതിനും പാടില്ലാത്ത വിധം അവയെ അതിക്രമിച്ചു നില്ക്കുന്ന സൌന്ദൎയ്യസമ്പത്തു തിരമാലപോലെ ഇളകിമറിഞ്ഞു ശോഭിക്കുന്നവളും ആയ, സൎവ്വമംഗലായാഃ=ലക്ഷ്മീദേവിയുടെ. സൎവ്വമംഗലാ എന്ന പദത്തിനു ശ്രീപാൎവ്വതി എന്ന അൎത്ഥത്തിലാണു പ്രസിദ്ധി. 'ശൎവ്വാണീ സൎവ്വമംഗലാ' എന്നു അമരവും ഉണ്ടു്. 'സൎവ്വാണി മംഗലാന്യസ്യാമിതി സൎവ്വമംഗലാ' എന്നു (എല്ലാ മംഗളങ്ങളോടുംകൂടിയവൾ) ശബ്ദാൎത്ഥം ഗ്രഹിച്ചു പ്രകൃതത്തിൽ ഈ പദത്തിനു ലക്ഷ്മീദേവി എന്നു അൎത്ഥം കല്പിക്കുന്നതു യുക്തമായിരിക്കും. അല്ലെങ്കിൽ സൎവ്വമംഗലായാഃ എന്ന പാഠം അബദ്ധമായിത്തള്ളി അതിന്റെ സ്ഥാനത്തു 'മംഗലദേവതായാഃ' എന്ന പദം സ്വീകരിക്കണം. മഹാവിഷ്ണു ശ്രീപാൎവ്വതിയുടെ ഉത്സംഗത്തിൽ കാലുവച്ചു കിടക്കുന്നതായി പ്രസിദ്ധിയില്ല. സൎവ്വമംഗലാപദത്തിനു ലക്ഷ്മീദേവി എന്ന അൎത്ഥത്തിൽ പ്രസിദ്ധിയില്ലെങ്കിലും, ശബ്ദാൎത്ഥസ്വഭാവംകൊണ്ടു അതു ലക്ഷ്മീദേവിക്കും യോജിപ്പിക്കാം. സുമധുരോത്സംഗ ............ പങ്കജേന =ഏറ്റവും ഭംഗിയുള്ള മടിയിൽ പൂപോലെയുള്ള കാലുകൾ വച്ചിരിക്കുന്നവനും, കോമള............രശനാ=മനോഹരമായ ഇടത്തുകയ്യിൽ സ്വൎണ്ണത്താമരപ്പൂവു ധരിച്ചിരിക്കുന്നവനും, നിഖില............നിഷേവിതേന=എല്ലാദേവന്മാരും അസുരന്മാരും മുനികളും ഗന്ധൎവ്വന്മാരും യക്ഷന്മാരും സിദ്ധന്മാരും വിദ്യാധരന്മാരും വന്നു സേവിക്കുന്നവനും, മുഖ്യ............രൂപേണ=പ്രധാനമായ ചിത്രത്തിൽ വരച്ചിരിക്കുന്നവനും–ചിത്രത്തിൽ എഴുതിയിരിക്കുന്നതാണു ഈ രൂപം എന്നു സാരം. സൎവ്വജഗത്സ്വാമിനാ=ലോകത്തിനെല്ലാം നാഥനും ആയിരിക്കുന്ന, വാസുകിശായിനാ=മഹാവിഷ്ണുവിനാലും, പൎവ്വതാപത്യജീവാതുനാ ച=പാൎവ്വതിക്കു ജീവിച്ചിരിക്കുന്നതിനുള്ള ഔഷധം ആയിരിക്കുന്നവനാലും–ശിവനാലും എന്നു സാരം. പ്രകാമാ............സമ്പത്തിഭിഃ ച=വൈശ്രവണന്റെ നിധിക്കൂട്ടങ്ങളെ കൂടിയും നിസ്സാരമാക്കിത്തള്ളുന്ന മഹാനിധികളെക്കൊണ്ടും, നീരാജിതം=നീരാജനം ചെയ്യപ്പെട്ടതും, ബഹള............കോശാഗാരം=അതിധാരാളമായി സ്വൎണ്ണം രത്നം എന്നിവയോടുകൂടിയതും വിസ്താരമുള്ളതുമായ ഭണ്ഡാരപ്പുരയോടുകൂടിയതും, സമന്തതഃ............ശോഭിതം=ചുററും ഇളക്കുന്നതായ മണിവിളക്കുകളോടുകൂടിയ വേദികകൾകൊണ്ടു ശോഭിക്കുന്നതും, സുമഹിത............ഗണ്ഡാ

ന്തരേണ=വിശിഷ്ടങ്ങളും മണിമയങ്ങളും ആയ ഘണ്ടാമണികളെക്കൊണ്ടു അലങ്കരിക്കപ്പെട്ട ഗണ്ഡാന്തരത്തോടുകൂടിയതും—ഗണ്ഡത്തിൽ മനോഹരമായ ഘണ്ടാമണികൾ കെട്ടിയിരിക്കുന്നതെന്നു സാരം. ഘന .. .... ....കകുദേന=ഘനവും ഭംഗിയുള്ളതും തടിച്ചതും മിനുസമുള്ളതും പൊങ്ങിയതും ആയ കകുദത്തോടുകൂടിയതും—കകുദം—കാളയുടെ ചിഹ്നമായ ഒരു അംഗ(പൂഞ്ഞ്)ത്തിൻെറ പേർ—'കകുദ്വൽ കകുദം ശ്രേഷ്ഠേവൃഷാങ്കേ' എന്നു് വിശ്വം. കൌമുദീവിശദേന=നിലാവുപോലെ വെളുപ്പുനിറമുള്ളതും, പരമേ..... .......മുഖേന=ശിവനു നേരേ നോക്കിയിരിക്കുന്നവനും, സ്ഫടിക...............സ്പദേന=സ്ഫടികംകൊണ്ടു ഉണ്ടാക്കിയ പുരയിൽ സ്ഥിതിചെയ്യുന്നവനും ആയ, കകുദ്മതാം സാർവ്വഭൌമേന=വൃഷഭരാജാവിനാൽ—ആകൃതിവലിപ്പത്തോടുകൂടിയ കാളയാൽ എന്നു അർത്ഥം, സംഭൂഷിതം=അലങ്കരിക്കപ്പെട്ടതും, അനല്പ ...........രാമം=വലിയ ശില്പവേലകളോടുകൂടിയ കൂത്തമ്പലം മുതലായ മററു ഉപഗൃഹങ്ങളെക്കൊണ്ടു് മനോഹരവും, അമല... ........ജലം=നിർമ്മലമായ വെള്ളത്തോടുകൂടിയ വിശിഷ്ടമായ കുളംകൊണ്ടു ശോഭിക്കുന്നതും. അഭിനവ എന്നു മുതൽ ലമ്പടേന എന്നുവരെ ചമ്പകശാഖിയുടെ വിശേഷണം. അഭിനവ............വേദികേന=പുതിയ പവിഴക്കല്ലുകൊണ്ടു ശോഭിക്കുന്ന തറയോടുകൂടിയതും, സർവ്വർത്തു ............സുമേന=എല്ലാ ഋതുക്കളിലും പുഷ്പങ്ങൾ ഉണ്ടായി ശോഭിക്കുന്നതും, സുരഭി ...........കോമളേന=സൌരഭ്യവും തണുപ്പുമുള്ള നിഴലോടുകൂടിയ സ്ഥലംകൊണ്ടു മനോഹരവും, സകലജനവന്ദിതേന=എല്ലാവരും വന്ദിക്കുന്നതും, സന്തത............ മൌലിനാ=എല്ലായ്പ്പോഴും ശ്രീപരമേശ്വരൻെറ സന്നിധാനത്തോടുകൂടിയതും, ദുർവ്വാര............ലമ്പടേന=തടുക്കുവാൻ പാടില്ലാത്ത പാപങ്ങളെയെല്ലാം ഇളക്കി നശിപ്പിക്കുന്നതിൽ താല്പര്യത്തോടുകൂടിയതും ആയ, ചമ്പകശാഖിനാ = ചമ്പകവൃക്ഷത്താൽ, വിരാജമാനം = ശോഭിക്കുന്നതും, അവിരളകുസുമ...............തല്പജം=ധാരാളമായി പൂക്കളും തളിരുകളും ശോഭിക്കുന്നവയും നാനാതരത്തിൽ വിശിഷ്ടങ്ങളുമായ വൃക്ഷങ്ങളോടുകൂടിയതും, ദൃഢതരാ ..............പരീതം=ഉറപ്പോടുകൂടി ആകാശത്തിൽ ചെന്നു ഉരുമ്മുന്നതും ചതുരശ്രാകാരവുമായ പൊന്മതിലുകൊണ്ടു ചുററപ്പെട്ടതും. ചതുരശ്രം=നാലു കോണോടുകൂടിയതു്. ചുററും വലിയ മതിലു കെട്ടിയിരിക്കുന്നതു് എന്നു സാരം. വിമലമണി...........പിഞ്ജരിതാംബ്വരം = നിർമ്മലമായ രത്നസമൂഹങ്ങളുടെ ശോഭാസമൂഹംകൊണ്ടു

മഞ്ഞനിറത്തോടുകൂടിയവയും—മഞ്ഞയും ചുവപ്പും കൂടിയ നിറം(ഗോരോചനനിറം)പിഞ്ജരം—പിഞ്ജരം ഇതിൽ ഉള്ളതു പിഞ്ജരിതം, പ്രാചീന................പ്രതിഷ്ഠിതാഭ്യാം=കിഴക്കും പടിഞ്ഞാറുമുള്ള മതിലുകളുടെ നടുവിൽ പ്രതിഷ്ഠിച്ചിരിക്കുന്നവയും, കിഴക്കേ മതിലിന്റെ നടുവിൽ ഒന്നു, പടിഞ്ഞാറേ മതിലിന്റെ നടുവിൽ ഒന്നു എന്നു സാരം. അത്യുന്നതത്രിഭൂമാഭ്യാം=ഏററവും ഉയൎന്ന മൂന്നു നിലകളോടുകൂടിയവയും ആയ, മണിഗോപുരാഭ്യാം=മണിഗോപുരങ്ങളെക്കൊണ്ടു്, വിഭ്രാജമാനം=ശോഭിക്കുന്നതും, പ്രകട................മുഖയാ=സ്പഷ്ടമായും ഭയങ്കരമായും ഉള്ള അട്ടഹാസംകൊണ്ടു് ദിങ്മുഖങ്ങൾ എല്ലാം മുഴക്കുന്നവളും, പരിരക്ഷണാൎത്ഥം=രക്ഷയ്ക്കുവേണ്ടി, പാശ്ചാത്യമഹാഗോപുര അധിഷ്ഠിതയാ= പടിഞ്ഞാറേ ഗോപുരത്തിങ്കൽ ഇരിക്കുന്നവളും, കരാള ..........കേള്യാ =ഭയത്തെ ജനിപ്പിക്കുന്ന വിഗ്രഹത്തോടുകൂടിയ വേതാളക്കൂട്ടങ്ങളോടുകൂടി കളിക്കുന്നവളും ആയ, ഭദ്രകാള്യാ=ഭദ്രകാളിയാൽ, ഭയാനകം=ഭയത്തെ ജനിപ്പിക്കുന്നതും, ഭുവനമംഗലം=ലോകത്തിനു മംഗലമായിരിക്കുന്നതുമായ. തൽപുണ്യക്ഷേത്രം എന്നുവരെയുള്ള ഭാഗങ്ങൾ പുണ്യക്ഷേത്രത്തിന്റെ വിശേഷണം. ഈ ദീൎഘമായ ഗദ്യത്തിൽ അമ്പലം, അതിനകത്തുള്ള ഉപഗൃഹങ്ങൾ, ഓരോ വിശേഷവസ്തുക്കൾ, ദേവപ്രതിഷ്ഠകൾ മുതലായവയേയെല്ലാം പ്രൌഢമായ ശൈലിയിൽ കവി വൎണ്ണിച്ചിരിക്കുന്നു.

ശ്രീമന്മാൎത്താണ്ഡവംശാഭരണമണി തദാ
സാധു സഞ്ചിന്ത്യ ബുദ്ധ്യാ
സാമാന്യാതീതഭാഗ്യോദയസുമഹിതമാം-
ധാമ തൽ സോമമൌലേഃ
ആമോദി രക്ഷണാൎത്ഥം പരിചിനോടു കൊടു-
ത്തു ജഗന്മംഗലാഢ്യഃ
ശ്രീമച്ചെല്ലൂരഭൂമീസുരവരപരിഷദ്-
ഭ്യോ മിളദ്ഭക്തിഭൂമാ. ൧൦൭

തദാ=അപ്പോൾ—ക്ഷേത്രത്തിന്റെ പണി പ്രതിഷ്ഠ മുതലായവയെല്ലാം നിൎവ്വഹിച്ചതിനമേൽ ഒരു ദിവസം, ശ്രീമ................മണി=

സൂൎയ്യവംശത്തിന്ന ഭൂഷണമായിരിക്കുന്ന ശതസോമരാജാവു്, ബുദ്ധ്യാ സാധു സഞ്ചിന്ത്യ=ബുദ്ധികൊണ്ടു വഴിപോലെ ആലോചിച്ചിട്ടു, സോമമൌലേഃ=ശിവന്റെ, സാമാന്യ ............ഹിതമാം തൽ ധാമ=അസാധാരണമായ ഭാഗ്യത്തിന്റെ ഉദയംകൊണ്ടു വിശിഷ്ടമായിരിക്കുന്ന ആ ധാമം—ക്ഷേത്രത്തെ, ആമോദീ=സന്തോഷത്തോടുകൂടിയും, മിളൽ ..................ഭ്രമാ=നിൎമ്മലമായ ഭക്തിയുടെ ആധിക്യത്തോടുകൂടിയും, രക്ഷണാൎത്ഥം പരിചിനൊട്ടു=അമ്പലത്തെ രക്ഷിക്കുന്നതിന്നവേണ്ടി വഴിപോലെ, ജഗന്മംഗലാഢ്യഃ=ലോകത്തിൽ മംഗലശീലന്മാരായ, ശ്രീമച്ചെല്ലൂര ............പരിഷൽഭ്യഃ=ചെല്ലൂർപ്രദേശത്തെ ബ്രാഹ്മണയോഗക്കാൎക്കായിട്ടു കൊടുത്തു. രാജാവു ക്ഷേത്രം രക്ഷിക്കുന്നതിനായി ബ്രാഹ്മണൎക്കു വിട്ടുകൊടുത്തു എന്നു സാരം.

ശുദ്ധാധികാരമഹതാമഥ പഞ്ച പഞ്ച
വ്യസ്താനി വിംശതികുലാനി മഹീസുരാണാം
ക്ലൃപ്താനി ശാംഭവമഹാഭവനസ്യ ഗുപ്ത്യൈ
പൃഥ്വീഭുജാ പ്രതിദിശം പ്രഥമാനധാമ്നാ. ൧൦൪

അഥ=അനന്തരം, പ്രതിദിശം=ദിക്കുതോറും, പ്രഥമാനധാമ്നാ പൃഥ്വീഭുജാ=പുകഴ്ന്നിരിക്കുന്ന തേജസ്സോടുകൂടിയ രാജാവിനാൽ. ക്ഷേത്രം പണിചെയ്യിച്ചു അവിടെ പ്രതിഷ്ഠ നടത്തിയതോടുകൂടി രാജാവിന്റെ വൈഭവത്തെക്കുറിച്ചുള്ള കീൎത്തി എല്ലാ പ്രദേശത്തും പരന്നു എന്നു സാരം. ശാംഭവ............ഗുപ്ത്യൈ=പ്രസ്തുതമായ ശിവക്ഷേത്രത്തിന്റെ രക്ഷയ്ക്കായിക്കൊണ്ടു, ശുദ്ധാധികാരമഹതാം=വിശുദ്ധമായിരിക്കുന്ന അധികാരംകൊണ്ടു മഹാന്മാരായ-പെരുഞ്ചെല്ലൂർഗ്രാമത്തിന്റെ രക്ഷയ്ക്കും ശിക്ഷയ്ക്കും മററുമുള്ള അധികാരങ്ങൾ മുൻപുതന്നെ ബ്രാഹ്മണൎക്കു ഉണ്ടായിരുന്നു എന്നു ഈ ഭാഗത്തിൽനിന്നു ഗ്രഹിക്കണം. ഇവിടെ അധികാരപദത്തിന്ന ബ്രാഹ്മണരുടെ ഷൾകൎമ്മാധികാരം എന്ന അൎത്ഥവും ഗ്രഹിക്കാം. മഹീസുരാണാം=ബ്രാഹ്മണരുടെ, പഞ്ചപഞ്ച വ്യസ്താനി വിംശതികുലാനി=അയ്യഞ്ചായിട്ടു വേറതിരിച്ചിട്ടുള്ള ഇരുപതു ഗൃഹങ്ങൾ, ക്ലൃപ്താനി=ഏൎപ്പെടുത്തപ്പെട്ടു.

ശ്ചേണേലും ഭൂസുരാണാം ദിനമനു ഭജതാം
ഭസ്മലേപോജ്ജ്വലാനാം
ജാനുദ്വന്ദ്വേ ച ഫാലേ ചടുലഗഡുഭൃതാം
സർവ്വകാലപ്രണാമാൽ
താനേ വാരാതതെന്തൊന്നഭിമതമവരെ-
ന്നേ വരുത്താതതോരോ
ന്നൃണാം പ്രാർത്ഥിച്ചു വിശേശ്വരനൊടു ജയതി ചെ-
ല്ലൂരനാഥപ്രഭാവം. ൧൦൯

ചേണേലും=ചേണുള്ളവരും—യോഗ്യന്മാരും, അനുദിനം=ദിവസംതോറും, ഭജതാം=ഭജിക്കുന്നവരും, ഭസ്മ............ജ്വലാനാം=ശരീരത്തിൽ ധരിച്ചിരിക്കുന്ന ഭസ്മംകൊണ്ടു ശോഭിക്കുന്നവരും, സർവ്വകാലപ്രണാമാൽ=ഏതു സമയത്തും നമസ്കരിക്കുന്നതുകൊണ്ടു, ജാനുദ്വന്ദ്വേ.... ..........ഭൃതാം=കാൽമുട്ടുകളിലും നെററിയിലും നമസ്കാരമുഴയുള്ളവരും ആയ, ഭൂസുരാണാം=ബ്രാഹ്മണൎക്കു, താനേവരാത..............നഭിമതം=തനിയേ വരാത്തതായ ആഗ്രഹം എന്താണുള്ളതു്. എല്ലാ അഭീഷ്ടങ്ങളും നിഷ്പ്രയാസം ലഭിക്കും എന്നു സാരം. അവർ വിശേശ്വരനൊടു പ്രാർത്ഥിച്ചു ഓരോ നൃണാം എന്തേ വരുത്താതതു്. അവർ=ഈശ്വരനോടു പ്രാർത്ഥിച്ചു ജനങ്ങളുടെ എന്തിഷ്ടവും വരുത്തും. ചെല്ലൂരനാഥപ്രഭാവം ജയതി=ചെല്ലൂർനാഥന്റെ വൈഭവം ജയിക്കുന്നു.

മേളം കോലും ദിവാനായകശശികുലജാ-
സ്സാദരം കൈതൊഴുന്നു
മേലേമേലേ മഹാരാജനെ വടിവിൽ നിബ-
ദ്ധായുധം ക്ഷത്രിയാസ്തേ
കാലംപാർത്തന്യവർണ്ണങ്ങളുമണിതിരുമു-
ല്ക്കാഴ്ചയും വച്ചു വന്ദി-
ച്ചാലംബന്തേ പദാന്തേ ജഗതി ജയതി ചെ-
ല്ലൂരനാഥപ്രഭാവം ൧൧൦

മേളം ഠോലും=എല്ലാവിധം വൈഭവം ചേൎന്നവരും, ഭിവാനായക ............കലജാഃ=സൂൎയ്യൻേറയും ചന്ദ്രൻേറയും വംശങ്ങളിൽ ജനിച്ചവരും ആയ, തേ=അ, ക്ഷത്രിയാഃ=ക്ഷത്രിയന്മാർ—രാജാക്കന്മാർ, വടിവിൽ നിബദ്ധായുധം=വേണ്ടതുപോലെ ബന്ധിച്ചിരിക്കുന്ന ആയുധത്തോടുകൂടി, സാദരം=ബഹുമാനത്തോടുകൂടി, മേലേ മേലേ=മീതേ മീതേയായി, മഹാരാജനെ=ചെല്ലൂർനാഥനെ, കൈതൊഴുന്നു=വന്നു വണങ്ങുന്നു. സൂൎയ്യവംശത്തിലും ചന്ദ്രവംശത്തിലും ജനിച്ചവരായ രാജാക്കന്മാരെല്ലാം അവിടെ വന്നു വൎദ്ധിച്ചുവരുന്ന ഭക്തിയോടു കൂടി ദേവനെ തൊഴുന്നു എന്നു സാരം. അന്ന്യവൎണ്ണങ്ങളും=മററു ജാതിയിൽ ജനിച്ച ജനങ്ങളും, കാലംപാൎത്തു=സമയം നോക്കി, പദാന്തേ അണി തിരുമുൽക്കാഴ്ചയും വച്ചു വന്ദിച്ചു=കാൽക്കൽ കാഴ്ചവച്ചു—നെയ്യമൃതു മുതലായവ വച്ചു വണങ്ങി. ആലംബന്തേ=ദേവനെ ആശ്രയിക്കുന്നു. ചെല്ലൂരനാഥപ്രഭാവം ജഗതി ജയതി=ചെല്ലൂർനാഥൻെറ വൈഭവം ലോകത്തിൽ ജയിക്കുന്നു.



ഏതും വാൎത്താവതല്ല ശിവ! ശിവ! ചതുരം-
ഭോധിസംഭൂഷിതായാം
മേദിന്യാമെങ്ങിരുന്നും പുനരവനിവനെ-
ന്നില്ല ഭക്ത്യാ ജനൌഘഃ
ഏതൊന്നുൾക്കാമ്പിലാകാംക്ഷിതമതു നമ-
സ്കാരമാത്രേണ തന്നേ
സാധിക്കുന്നു സമസ്തം ജയതി ജഗതി ചെ-
ല്ലൂരനാഥപ്രഭാവം. ൧൧൧

ശിവ ശിവ=ആശ്ചൎയ്യം ആശ്ചൎയ്യം, ഏതും വാൎത്താവതല്ലേ=അല്പവും വാൎത്തുന്നതിന് സാധിക്കുകയില്ല. അതിനു വാക്സാമൎത്ഥ്യമില്ല എന്നു ഭാവം. ചതുരംഭോധി സംഭൂഷിതായാം മേദിന്യാം=നാലു സമുദ്രങ്ങളാകുന്ന കാഞ്ചികൊണ്ടു അലങ്കരിക്കപ്പെട്ടിരിക്കുന്ന ഭൂമിയിൽ, എങ്ങിരുന്നും=ഏതു ദേശത്തിരുന്നും, പുനഃ അവനിവനെന്നില്ല=അവൻ ഇവൻ എന്നിങ്ങനെ വ്യത്യാസമില്ലാതെ, ഭക്ത്യാ ജനൌഘഃ=ഭക്തിയോടുകൂടി ജനങ്ങൾ, ഏതൊന്നു ഉൾക്കാമ്പിൽ ആകാംക്ഷിതം=ഏതുകാൎയ്യം

മനസ്സിൽ ആഗ്രഹിക്കുന്നു, അതതു സമസ്തം=അതാതു കാര്യങ്ങൾ എല്ലാം, നമസ്കാരമാത്രേണതന്നെ സാധിക്കുന്നു=നമസ്കാരംകൊണ്ടുമാത്രം സാധിക്കുന്നു. ജനങ്ങൾ ഭക്തിയോടുകൂടി എവിടെയിരുന്നും നമസ്കരിച്ചാൽ മതി അവരുടെ അഭീഷ്ടം സാധിക്കുന്നു എന്നു സാരം. ജഗതി=ലോകത്തിങ്കൽ, ചെല്ലൂരനാഥപ്രഭാവം = ചെല്ലൂർനാഥന്റെ പ്രഭാവം ജയിക്കുന്നു.

സാനന്ദം തൃക്കണികാഴ്ചയുമുഷസി തുലോ-
മുജ്ജ്വലാതിപ്രസന്നം
നാനാകല്പാഞ്ചിതം വൈകിനപൊഴുതിലൊരാ-
ഭോഗവും പ്രാഭവാഢ്യം
വാനോർപാളീനിഷേവാകലവിയുമധികാ-
ശ്ചര്യമാന്തിനേരം
ചേണാർ ദീപങ്ങൾ വാദ്യധ്വനികൾ ജയതി ചെ-
ല്ലൂരനാഥപ്രഭാവം. ൧൧൨

സാനന്ദം ഉഷസി തൃക്കണികാഴ്ചയും=സന്തോഷത്തോടുകൂടി കാലത്തു കണികാഴ്ചയും, വൈകിന പൊഴുതിൽ = വൈകുമ്പോൾ, തുലോം=ഏററവും, ഉജ്ജ്വലാതിപ്രസന്നം=ഏററവും ശോഭിക്കുന്നതും പ്രസാദത്തോടുകൂടിയതും, നാനാ.......... ഞ്ചിതം=പലതരം ആഭരണങ്ങൾ അണിഞ്ഞിരിക്കുന്നതും, പ്രാഭവാഢ്യം=പ്രഭാവത്തോടുകൂടിയതും ആയ, ആഭോഗവും = മാഹാത്മ്യത്തികവും, വാനോർ...........കലവിയും=ദേവസമൂഹങ്ങൾ വന്നു സേവിക്കുന്ന കളിയും, അന്തിനേരം=സന്ധ്യക്കു, അധികാശ്ചര്യമാന്=ഏററവും അത്ഭുതകരമായി, ചേണാർ ദീപങ്ങൾ വാദ്യധ്വനികൾ=ഭംഗിയേറിയ വിളക്കുകൾ, വാദ്യശബ്ദങ്ങൾ എന്നിവയെല്ലാം ജയിക്കുന്നു. ചെല്ലൂർനാഥന്റെ പ്രഭാവം ജയിക്കുന്നു.

എന്നീവണ്ണം തദാനീമഖിലവസുമതീ-
ചക്രസംരക്ഷണാത്ഥം
ധന്യശ്രീനീലകണ്ഠാലയമതു നിഖിലോ-
ത്തീർണ്ണലക്ഷ്മീനിധാനം

നന്നായ്മുട്ടച്ചമച്ചുജ്വലമുലകുകളിൽ
കേളി പൊങ്ങിച്ചു പൂൎണ്ണാ-
നന്ദം ഭൂപാലരത്നം നിജമഥ സഫലം
ജന്മ മേനേ നികാമം. ൧൧൫

ഭൂപാലരത്നം=രാജശ്രേഷ്ഠനായ ശതസോമൻ. തദാനീം=അപ്പോൾ, എന്നീവണ്ണം=ഇപ്രകാരം, അഖില..........രക്ഷണാൎത്ഥം=എല്ലാ ലോകങ്ങളുടേയും രക്ഷയ്ക്കുവേണ്ടി, ധന്യശ്രീ നീലകണ്ഠാലയം=ഉൽകൃഷ്ട ശോഭയോടുകൂടിയ ചെല്ലൂർക്ഷേത്രത്തെ, നിഖിലോ..........നിധാനം=എല്ലാസമ്പത്തുകൾക്കും ഇരിപ്പിടമാകത്തക്ക വിധത്തിൽ, മുട്ട=മുഴുവനും, ചമച്ചു=ഉണ്ടാക്കി, ഉലകുകളിൽ=ലോകങ്ങളിൽ, ഉജ്വലം=പ്രകാശിക്കുന്ന, കേളി=കീൎത്തി, പൊങ്ങിച്ചു=ഉയൎത്തി, ലോകത്തിലെവിടെയും കീൎത്തി വളൎത്തി, പൂൎണ്ണാനന്ദം=തികഞ്ഞ സന്തോഷത്തോടുകൂടുംവണ്ണം, നിജം ജന്മ=തൻെറ ജന്മത്തെ, നികാമം സഫലം=ഏററവും സഫലമായിട്ടു, മേനേ=വിചാരിച്ചു. ക്ഷേത്രസംബന്ധങ്ങളായ കാൎയ്യങ്ങൾ എല്ലാം നിൎവ്വഹിച്ചു രാജാവു ജന്മം സഫലമായതായി വിചാരിച്ചു സന്തോഷിച്ചു എന്നു സാരം.

അന്നേരം ചേതനായാം ചെറുതൊരു ചെതമി-
ല്ലായ്ക പോന്നങ്കുരിച്ചു
ധന്യാത്മാവിന്നഹോ പിന്നെയുമൊരു കൃതകൃ-
ത്യതാമെത്താഞ്ഞപോലേ
ഇന്നോൎത്താലെന്തുപോൽ കാരണമുടനിതിനെ-
ന്നോൎത്തു സമ്മീലിതാക്ഷി-
ദ്വന്ദ്വം ധ്യാനിച്ചിരിക്കെസ്സവിധമുപഗത-
സ്തം ബഭാഷേ കപാലീ. ൧൧൬

ധന്യാത്മാവിന്നു=വിശിഷ്ടാത്മാവായ രാജാവിന്നു, അന്നേരം=ആ സമയത്തു, പിന്നെയും=വീണ്ടും, ഒരു.......... പോലെ=ഒരു ചാരിതാൎത്ഥ്യം—തൃപ്തി ഉണ്ടാകാത്തതുപോലെ, ചേതനായാം=മനസ്സിൽ, ചെറുതൊരു..... ...ങ്കുരിച്ചു=അല്പമായ ഒരു ചെതമില്ലായ്ക ഉണ്ടായി. ചെതം=

ചിതം—കൃതാൎത്ഥത, അഹോ=ആശ്ചൎയ്യം; ക്ഷേത്രംസംബന്ധിച്ച ഇത്രയും അധികം നല്ല കാൎയ്യങ്ങൾ ചെയ്തിട്ടും രാജാവിന്റെ മനസ്സിൽ പൂൎണ്ണമായ തൃപ്തി ഉണ്ടാകാതിരുന്നതു ആശ്ചൎയ്യം എന്നു അഹോ എന്ന പദത്തിന്റെ ഭാവം. ഇതിന്നു ഇന്നു ഓൎത്താൽ എന്നുപോൽ കാരണം എന്നു ഓൎത്തു ഉടൻ സമ്മീലിതാക്ഷിദ്വന്ദ്വം ധ്യാനിച്ചിരിക്കേ=സന്തോഷക്കുറവിന്നു ഇന്നു എന്താണു കാരണം എന്നു വിചാരിച്ചു കണ്ണു നന്നായി അടച്ചു ധ്യാനിച്ചിരുന്നപ്പോൾ, കപാലീ സവിധം ഉപഗതഃ=ശ്രീപരമേശ്വരൻ അടുത്തു വന്നിട്ടു, തം=അവനോടു, രാജാവിനോടു, ഇപ്രകാരം പറഞ്ഞു. തനിക്കു കൃതാൎത്ഥത പൂൎണ്ണമായി വരാതിരുന്നതിന്റെ കാരണത്തെപ്പററി രാജാവു കണ്ണടച്ചു ധ്യാനിച്ചുകൊണ്ടിരുന്നപ്പോൾ അടുത്തു ശ്രീപരമേശ്വരനെ കാണുകയും ഭഗവാൻ ഇപ്രകാരം പറയുകയും ചെയ്തു എന്നു സാരം.

"ഇപ്പാൎമ്മേൽ വാഴ്ക നീണാൾ നൃപതിലക! ഭവാൻ
 നീയൊഴിഞ്ഞാരുമോൎത്താ-
ലപ്പാ! മൽഭക്തിപാഥോനിധിമറുകര ക-
 ണ്ടീല മററിത്രിലോക്യാം
സ്വല്പം വേണ്ടാ വിഷാദം തവ ശുഭചരിതം-
 കൊണ്ടു പണ്ടുള്ളതിൽക്കാ-
ളപ്പാ ന്തുറെറട്ടിരട്ടിച്ചിതു മമ മനകാ-
 മ്പിന്നു വാത്സല്യഭാരം. ൧൧൪

ഹേ നൃപതിലക!=അല്ലയോ രാജശ്രേഷ്ഠ, ഭവാൻ=അങ്ങു, നീണാൾ=വളരെക്കാലം, ഇപ്പാൎമ്മേൽ=ഈ ഭൂമിയിൽ, വാഴ്ക=വാണാലും. അങ്ങയ്ക്കു ദീൎഘായുസ്സു ഭവിക്കട്ടെ എന്നു സാരം. അപ്പാ=ആശ്ചൎയ്യദ്യോതകം, നിയ്യൊഴിഞ്ഞു=നീയല്ലാതെ, മററു ആരും=വേറെ ഒരാളും, ഇത്രിലോക്യാം= മൂന്നു ലോകത്തിലും, മൽഭക്തി......കണ്ടീല=എന്നോടുള്ള ഭക്തിയാകുന്ന കടലിന്റെ അക്കര കണ്ടിട്ടില്ല. എന്നോടുള്ള ഭക്തി സമുദ്രംപോലെ കരകാണാൻ പാടില്ലാത്ത ഒന്നാണു്. എന്നാൽ അതിന്റെ മറുകര നീ കണ്ടു. എന്നോടു നിനക്കെന്നപോലെ പൂൎണ്ണമായ ഭക്തി മററാൎക്കും ഇല്ലെന്നു സാരം. സ്വല്പം വിഷാദംവേണ്ടാ=നീ അല്പവും വിഷാദിക്കരുതു്, അപ്പാ=വാത്സല്യദ്യോതകമായ പദം, തവ

ശുഭചരിതംകൊണ്ടു=നിന്റെ മംഗലകരമായ പ്രവൃത്തികൊണ്ടു, പണ്ടു ള്ളതിൽക്കാറം=മുൻപുള്ളതിനേക്കാറം, മമ മനകാമ്പിന്നു=എന്റെ മനസ്സിൽ, നിന്നോടു വാത്സല്യഭാരം=സ്നേഹാധിക്യം, നൂറെറട്ടിരട്ടിച്ചിതു= നൂററിയെട്ടിരട്ടി അധികമായി, നൂററിയെട്ടു ഹിന്ദുക്കാറംക്ക പൊതുവേ മംഗലമായ ഒരു സംഖ്യയാണ്. അഷ്ടോത്തരശതകം എന്നും മററുമുള്ളവ പ്രസിദ്ധമാണല്ലോ. ചമ്പുക്കളിൽ ഉൗ പദം പല സന്ദർഭങ്ങളിലും പ്രയോഗിച്ചു കാണാം. "നൂറെറട്ടു കൊട്ടപ്പൊരികനൽ മയി തൂകുന്ന പോലേ വരുന്തു" എന്നു നൈഷധചമ്പുവിലും മററും പ്രയോഗിച്ചിരിക്കുന്നതു നോക്കുക

ചിത്രം കല്പിച്ചവാറെത്രയുമഴകിതെടോ!
വത്സ! നീ മൽസപര്യാ-
വിസ്താരപ്രക്രമം കേളിനിയുമിഹ കിമ-
പ്യസ്തി കൃത്യം വിശേഷാൽ
എത്താഞ്ഞസ്മിൻ നികേതേ ബഹുജനബഹളേ
കണ്ടുകൊാറംവാനമ്മും മാം
നിത്യം മൽഭക്തികോലും ദ്വിജയുവതിജനം
ദൂയതേ ദൂരഖിന്നം. ൧൧൬

എടോ വത്സ!=എന്റെ വാത്സല്യഭാജനമായ അല്ലയോ രാജാവേ, നീ ഇതു മത്സപര്യാവിസ്താരപ്രക്രമം കല്പിച്ചവാറെത്രയും അഴകു ചിത്രം=നീ എന്റെ പൂജയ്ക്കുവേണ്ട കാര്യങ്ങളെല്ലാം ക്രമംപോലെ വിസ്തരിച്ചു നിശ്ചയിച്ചതു ഭംഗിയായി, അത്ഭുതവുമായിരിക്കുന്നു. കേറം= നീ കേട്ടാലും, വിശേഷാൽ ഇനിയും ഇഹ കൃത്യം കിം അപി അസ്തി=വിശേഷിച്ചു ഇനിയും ഇവിടെ നീ ചെയ്യേണ്ടതായിട്ടു അല്പം ഒരു കാര്യം കൂടിയുണ്ട്, മുഴവനായില്ല എന്നു സാരം. നിത്യം ...... ജനം=എന്നും എന്നോടു ഭക്തിയധികമുള്ളവരായ ബ്രാഹ്മണസ്ത്രീകറം—നമ്പൂതിരിമാരുടെ സ്ത്രീകളായ അന്തർജ്ജനങ്ങറം, ദൂരഖിന്നം=ഏററവും സങ്കടമുള്ളതായിത്തീൎന്നു, ബഹുജനബഹളേ അസ്മിൻ നികേതേ=എപ്പോഴും ജനങ്ങറം വന്നു തിക്കിത്തിരക്കുന്ന ഈ ക്ഷേത്രത്തിൽ, അമ്മും മാം കണ്ടുകൊാറംവാൻ എത്താഞ്ഞു=എന്നെക്കണ്ടു ദർശനം നടത്തുന്നതിനു വരാതെ, ദൂയ

ത്തേ=ദുഃഖിക്കുന്നു. ഈ അമ്പലത്തിൽ എപ്പോഴും ആൾത്തിരക്ക കൂടുന്നതുകൊണ്ടു അന്തർജ്ജനങ്ങൾക്ക ഇവിടെ വന്നു എന്നെ ദർശിക്കുന്നതിനു സാധിക്കുന്നില്ല. അതുകൊണ്ടു അവർ ദുഃഖിക്കുന്നു എന്നു ഭാവം. നമ്പൂരിമാരുടെ സ്ത്രീകൾക്ക പരപുരുഷന്മാരെ കാണ്മാൻ പാടില്ലെന്നുള്ള കേരളാചാരം ഇവിടെ സ്മർത്തവ്യമാകുന്നു.

അന്തർജ്ജനങ്ങൾ മുൻകാലം മുതല്ക്കുതന്നെ തളിപ്പറമ്പു ക്ഷേത്രത്തിൽ വന്നു തൊഴുക പതിവില്ല. ക്ഷേത്രത്തിലെ ദേവനു രാജത്വംകൂടിയുള്ളതാണ് അതിനു കാരണം എന്നു പറയപ്പെടുന്നു. 'ബഹുജനബാഹുല്യേ' എന്നാണു പ്രകൃതത്തിൽ കവി അതിനു കാരണം പറയുന്നത്. ഇതിലധികം ജനബാഹുല്യം ഉള്ള ഗുരുവായൂർ മുതലായ ക്ഷേത്രങ്ങളിൽ അന്തർജ്ജനങ്ങൾ ചെന്നു ദർശനം നടത്താറുള്ള സ്ഥിതിക്കു ഇവിടെ കവി പറയുന്ന കാരണം പൂർണ്ണമായി സമ്മതിക്കാവുന്നതല്ല. ഐതിഹ്യത്തിലായിരിക്കണം അല്പം വാസ്തവാംശം ഉള്ളതെന്നു തോന്നുന്നു.

എന്നാലിമ്മന്ദിരത്തിന്നഴകിനൊടു കിഴ-
ക്കങ്ങു ക്രൂവീടടുത്തേ
ധന്യാം കിമ്പാകദാവാഹ്വയമിയലിന പു-
ണ്യസ്ഥലേ മാമകീനം
മിന്നുന്നു ദിവ്യബിംബം ദിനകരനിഹിതം
തത്ര കൃത്വാ വിമാനം
നന്നായ്കല്പിച്ചു പൂജാവിധിമരുൾ സദസേ
കാശ്യപാനാം ദ്വിജാനാം. ൧൧൨

എന്നാൽ ഇമ്മന്ദിരത്തിൻ കിഴക്കങ്ങു=ഈ ക്ഷേത്രത്തിന്റെ കിഴക്കു, ക്രൂവീടടുത്തു=ഏകദേശം ഒന്നു ഒന്നരനാഴിക അകലെ, അത്രയ്ക്കു അടുത്തു, അങ്ങു=അവിടെ ഒരിടത്തു, ധന്യം..........ഹ്വയമിയലിന=ശ്രേഷ്ഠമായ കാഞ്ഞിരങ്കാടു എന്നു പേരോടുകൂടിയ, പുണ്യസ്ഥലേ=പുണ്യസ്ഥലത്തിങ്കൽ, ദിനകരനിഹിതം മാമകീനം ദിവ്യബിംബം=ആദിത്യൻ പ്രതിഷ്ഠിച്ചിരിക്കുന്ന എന്റെ ദിവ്യമായ ബിംബം, മിന്നുന്നു=ശോഭിക്കുന്നു, തത്ര വിമാനം കൃത്വാ=അവിടെ പ്രാസാദം ഉണ്ടാക്കി, പൂ

ജാവിധിം കല്പിച്ചു=പൂജയ്ക്കു വേണ്ട കാൎയ്യങ്ങൾ ചെയ്തു, കാശ്യപാനാം ദ്വിജാനാം സദസേ=കാശ്യപഗോത്രക്കാരായ ബ്രാഹ്മണരുടെ യോഗത്തിനായിക്കൊണ്ടു, അദൾ=കൊടുത്താലും.

തളിപ്പറമ്പുക്ഷേത്രത്തിൽനിന്നു ഒന്നൊന്നരനാഴിക കിഴക്കു കാഞ്ഞിരങ്കാട്ടു എന്ന ഒരു സ്ഥലം ഉണ്ടു്. കാരസ്കരൻ എന്നു പേരായ ഒരു അസുരൻ താമസിച്ചിരുന്ന കാടാകകൊണ്ടു് അതിനു് ഈ പേരുണ്ടായി. അവിടെ ആദിത്യൻ ശിവന്റെ ഒരു ബിംബം പ്രതിഷ്ഠിച്ചിട്ടുണ്ടു്. ആ സ്ഥലത്തു കെട്ടിടം ഉണ്ടാക്കി പൂജാവിധികൾ ഏൎപ്പെടുത്തി ക്ഷേത്രം ബ്രാഹ്മണൎക്കു കൊടുക്കണം എന്നു ശിവന്റെ ഉപദേശം.

പരിചിനൊടഥ നിന്നാലേധിതം കണ്ടു കാര-
സ്കരവനഗതമിമ്മാം വിപ്രകന്യാസ്സുധന്യാഃ
ചരണഭുവി നമന്ത്യസ്സാധയിഷ്യന്ത്യഭീഷ്ടം
നരവര! തെളിയും തേ ചിത്തമെന്നാൽ കൃതാൎത്ഥം" ൧൧൮

നരവര=അല്ലയോ രാജാവേ, അഥ=കാഞ്ഞിരങ്കാട്ടു ഞാൻ പറഞ്ഞതനുസരിച്ചുള്ള പ്രവൃത്തികൾ എല്ലാം ചെയ്തശേഷം, സുധന്യാഃ വിപ്രകന്യാഃ=ഏററവും ശ്രേഷ്ഠകളായ ബ്രാഹ്മണകന്യകമാർ. കന്യാ=വിവാഹം ചെയ്യാത്ത സ്ത്രീ. കാരസ്കരവനഗതം പരിചിനൊടു നിന്നാൽ ഏധിതം ഇമ്മാം കണ്ടു=കാഞ്ഞിരങ്കാട്ടു സ്ഥിതിചെയ്യുന്നവനും വഴിപോലെ നീ ചെയ്തിരിക്കുന്ന സല്ക്കൎമ്മങ്ങൾകൊണ്ടു ചൈതന്യം ഏറിയവനും ആയ ഈ എന്നെ—അവിടെയിരിക്കുന്നതും ചെല്ലൂർക്ഷേത്രത്തിലെ നാഥനായ ഞാൻതന്നെ എന്നു ഈ എന്ന പദത്തിന്റെ ധ്വനി—കണ്ടു ദൎശനം ചെയ്തു, ചരണഭുവി=കാലുകളിൽ, നമന്ത്യഃ=നമസ്കരിച്ചു വന്ദിക്കുന്നവരായിട്ടു, അഭീഷ്ടം സാധയിഷ്യന്തി=ആഗ്രഹം സാധിക്കും. ബ്രാഹ്മണകന്യകകൾ അവിടെ വന്നു എന്നെ തൊഴുതു വന്ദിച്ചാൽ മതി അവരുടെ ആഗ്രഹമെല്ലാം സാധിക്കും എന്നു സാരം. എന്നാൽ=ഇപ്രകാരം എല്ലാം ചെയ്താൽ, തേ ചിത്തം=അങ്ങയുടെ മനസ്സ്, കൃതാൎത്ഥം=കാൎയ്യം സാധിച്ചതായിട്ടു, തെളിയും=പ്രസന്നമാകും.

ഇത്ഥം ചൊല്ലിത്തദാനീം പെരിയ കരുണയാ
തൃക്കരംകൊണ്ടു മെല്ലെ-
ന്നത്യന്മോദം തലോടിത്തെളിവൊടു ജഗദീ-
ശൻ മറഞ്ഞോരു നേരം
പൃഥ്വീമംഗല്യമല്ലാർതൊടുകുറി ശതസോ-
മോയമുന്മീല്യ നേത്രം
ഭക്ത്യാ കൈക്കൂപ്പി നേരേ സമുദിതരുചി സ-
മ്പ്രാപ കിമ്പാകദാവം. ൧൧൯

ജഗദീശൻ=ശിവൻ, തദാനീം ഇത്ഥം ചൊല്ലി=അപ്പോൾ ഇപ്രകാരം പറഞ്ഞു, പെരിയ കരുണയാ=അധികം ദയയോടുകൂടി, തൃക്കരം............തെളിവൊടു മറഞ്ഞോരുനേരം=തൃക്കൈകൊണ്ടു പതുക്കെ രാജാവിനെ തലോടി സന്തോഷത്തോടുകൂടി(പ്രസന്നനായി)മറഞ്ഞസമയത്തു, ശിവൻ ഇപ്രകാരം രാജാവിനോടു പറഞ്ഞു അന്തർദ്ധാനം ചെയ്തപ്പോൾ, പൃഥ്വീ............തൊടുകുറി അയം ശതസോമഃ=ലോകത്തിനു തിലകമായിരിക്കുന്ന ഈ ശതസോമൻ, നേത്രം ഉന്മീല്യ=കണ്ണു തുറന്നിട്ടു, ഭക്ത്യാ കൈ കൂപ്പി=ഭക്തിയോടുകൂടി ശിവനെ തൊഴുതിട്ട്, സമുദിതരുചി=ഏററവും ശോഭയോടുകൂടി, നേരേ കിമ്പാകദാവം=കാഞ്ഞിരക്കാട്ടിൽ, സമ്പ്രാപ=പ്രാപിച്ചു-ചെന്നു.

ഭുവനമഹിതമായ് ചമച്ചു രാജാ
ശിവഭവനം തദനന്തഭൂതിപൂർണ്ണം
ഭവഭിഷജമശേഷരോഗവന്ധ്യാ-
ഭവദഹനം പ്രണനാമ ദേവദേവം. ൧൨൦

രാജാ=രാജാവായ ശതസോമൻ, തൽശിവഭവനം=ആ ശിവക്ഷേത്രത്തെ, ഭുവന.........ചമച്ചു=ലോകത്തിൽ മഹിതമാകത്തക്കവണ്ണം, മഹിതം=പൂജിക്കപ്പെട്ടതു. എല്ലാജനങ്ങളും വന്നു ദർശനാദികൾകൊണ്ടു ആരാധിക്കപ്പെടേണ്ടവിധം നിർമ്മിച്ചു. അനന്തഭൂതിപൂർണ്ണം=അവസാനമില്ലാത്ത ഐശ്വര്യംകൊണ്ടു നിറച്ചു, ധനസമൃദ്ധിയുള്ളതാക്കിത്തീർത്തു. ഭവഭിഷജം=സംസാരരോഗത്തെ നശിപ്പിക്കുന്നവനായും, അ

ശേഷ .. ... ... ദഹനം=എല്ലാരോഗങ്ങളുമാകുന്ന കാടിനു കാട്ടുതീയായും, രോഗങ്ങളെ എല്ലാം നശിപ്പിക്കുന്നവനായുമിരിക്കുന്ന, ദേവദേവം=ശിവനെ, പ്രണനാമ=നമസ്കരിച്ചു.

ചാരിത്രശക്തിമഹിതാ മഹിളാ ദ്വിജാനാം
കാരസ്കരാടവിയിൽ മേവിന കാളകണ്ഠം
ചാരത്തു കണ്ടു തൊഴുതേനമഭീഷ്ടസിദ്ധ്യൈ
സൈ്വരം ഭജിച്ചനുദിനം പെരികെത്തെളിഞ്ഞാർ. ൧൨൧

ദ്വിജാനാം=ബ്രാഹ്മണരുടെ, ചാരിത്ര... ... ...മഹിതാഃ=പാതിവ്രത്യബലം നിമിത്തം പൂജിതകളായ സ്ത്രീകൾ, അന്തർജ്ജനങ്ങൾ, കാരസ്കരാ .........മേവിന=കാഞ്ഞിരങ്കാട്ടു ക്ഷേത്രത്തിൽ സ്ഥിതി ചെയ്യുന്ന, ഏനം കാളകണ്ഠം=ഈ ശിവനെ, അഭീഷ്ടസിദ്ധ്യൈ =ആഗ്രഹസിദ്ധിക്കായിക്കൊണ്ട്, പതിപുത്രധനാദിസുഖം ഉണ്ടാകുന്നതിനു, ചാരത്തു .........തൊഴുതു=അടുത്തുകണ്ടു തൊഴുതു, അനുദിനം=ദിവസം തോറും, സൈ്വരം ഭജിച്ചു=നിർബ്ബാധമായി സേവിച്ചു, പെരികെ=അധികം, തെളിഞ്ഞാർ=പ്രസന്നകളായി.

അചലതനയാകാന്തം കിംപാകദാവനിവാസിനം
ത്രിജഗദഗദംകാരദേവം നിഷേവ്യ ദയാനിധിം
പ്രശമിതമഹാരോഗാ വേഗാൽ പ്രപൂർണ്ണമനോരഥാ
വിശദമതയോമജ്ജൻ വിശേ്വജനാസ്സുഖസാഗരേ. ൧൨൨

വിശ്വേ ജനാഃ=എല്ലാ ജനങ്ങളും, ത്രിജഗദഗദങ്കാരം=മൂന്നു ലോകത്തിനും വൈദ്യനും, ദയാനിധിം=കരുണയ്ക്കു ഇരിപ്പിടവും, കിമ്പാകദാവനിവാസിനം=കാഞ്ഞിരങ്കാട്ടു സ്ഥിതി ചെയ്യുന്നവനും ആയ, അചല .........കാന്തം=പാർവ്വതീവല്ലഭനെ-ശിവനെ, നിഷേവ്യ=സേവിച്ചിട്ടു, പ്രശമിത... ...വിശദമതയഃ=മഹാരോഗങ്ങളെല്ലാം ശമിച്ചു അഭീഷ്ടങ്ങളെല്ലാം സാധിച്ചു മനസ്സു തെളിഞ്ഞവരായിത്തീൎന്നു. സുഖസാഗരേ=സുഖമാകുന്ന കടലിൽ, അമജ്ജൻ=മുങ്ങിയവരായി. കുഷ്ഠം മുതലായ മഹാരോഗങ്ങൾ ബാധിച്ചവർകൂടി ഈ ക്ഷേത്രത്തിൽ വന്നു ദേവനെ ഭജിച്ചു ഒടുവിൽ രോഗമെല്ലാം നിശ്ശേഷം നീങ്ങി സുഖാധിക്യമുള്ളവ

രായിത്തീരുന്നു എന്നു സാരം. കുഷ്ഠരോഗികൾക്കും മററും ഈ ക്ഷേത്രത്തിലെ ഭജനം ഫലപ്രദമായിട്ടാണു ഇന്നും വിചാരിച്ചുവരുന്നതു്. വൃത്തം ഹരിണി.

"നസമരസലാഗ്ഗൈർഷഡ്ഭിർവേദൈർഹയൈർഹരിണീ മതാ" — 

"നസമൈരസലൈർഗേനയുക്താ സപ്തദശാക്ഷരാ
വിച്ഛിന്നാ ഹാരിണീ ഷഡ്ഭിശ്ചതുർഭിസ്സപ്തഭിസ്തഥാ."

എന്നു ലക്ഷണം. (സുവൃത്തതിലകം—ക്ഷേമേന്ദ്രൻ).

ധാത്രീമംഗല്യഭൂഷാമണി തദനു സഖേ!
സാധു കൃത്വാ സമസ്തം
പ്രീത്യാ ഭൂലോകരക്ഷാത്ഥമിതഖിലഗുരോ-
ശ്ശാസനഞ്ചന്ദ്രമൌലേഃ
പേത്തും ചെല്ലൂരഗൌരീരമണചരണസേ-
വാരസംകൊണ്ടൊരന്തഃ-
സ്വാസ്ഥ്യം കൈക്കൊണ്ടു മേവീ നൃപകുലപെരുമാൾ
നിമ്മലോന്മേഷഭൂമാ. ഹ.ഹ.

ധാത്രീമംഗല്യഭൂഷാമണി=ഭൂമിയ്ക്കു ഭവ്യാലങ്കാരമായിബ്ഭവിച്ചിരിക്കുന്നവനും, നിമ്മലോന്മേഷഭൂമാ=വിശുദ്ധമായ ഉന്മേഷം അധികം ഉള്ളവനും ആയ, നൃപകുലപെരുമാൾ=ചക്രവത്തിയായ ശത്രുസോമൻ, അഖിലഗുരോഃ ചന്ദ്രമൌലേഃ ശാസനം=ലോകത്തിനെല്ലാം പൂജ്യനായ ശ്രീപരമേശ്വരൻെറ ആജ്ഞയെ—നിയോഗത്തെ, തദനു=അതിന്നുശേഷം, പ്രീത്യാ=പ്രീതിയോടുകൂടി, സാധു=വഴിപോലെ, സമസ്തം=എല്ലാം, കൃത്വാ=ചെയ്തിട്ടു, പേത്തും=അധികമായി, ചെല്ലൂര......രസംകൊണ്ടു=ചെല്ലൂർനാഥനായ ശിവനെ ഭജിക്കുന്നതിനുള്ള സന്തോഷംകൊണ്ടു, ഒരു അന്തസ്സ്വാസ്ഥ്യം കൈക്കൊണ്ടു=വിചാരിച്ച കാര്യം മുഴുവനും ഭംഗിയായി സാധിച്ചാലുള്ളിലുണ്ടാകുന്ന സന്തോഷം ഉള്ളവനായിട്ടു, മേവീ=താമസിച്ചു. വിചാരിച്ച കാര്യമെല്ലാം സാധിച്ചപ്പോൾ രാജാവിനു കൃതാത്ഥതയുണ്ടായിയെന്നു സാരം.



